# സൂര്യകാന്തിയുടെ സ്വപ്നം


സെയ്യദ് അബ്ദുൽ മലിക്

വിവർത്തനം

ഡോ. പി. കെ. കുഞ്ഞിരാമൻ





നാഷനൽ ബുക് ട്രസ്റ്റ്, ഇന്ത്യ

# അവതാരിക

അസമിയ ഭാഷയിൽ നോവൽ എഴുതാനുള്ള ശ്രമം ആരംഭിച്ചതു് 'അരുണോദയകാലം' എന്നു വിശേഷിപ്പിക്കുന്ന 1846–82 കാലത്താണു്. അന്നാണു് ഭാഷ പഴയ രൂപം ഉപേക്ഷിച്ചു് പുതിയ രൂപം—നവീന രചനാശൈലി—സ്വീകരിച്ചതു്. ഭാഷയുടെ രൂപത്തിലെന്നപോലെ സാഹിത്യത്തിലും പുതിയ ശാഖകൾ ആരംഭിച്ചു. അതിലൊന്നാണു് നോവൽപ്രസ്ഥാനം. 'ബൃഹത്കഥാ' കാലംതൊട്ടു്, ഭാരതീയസാഹിത്യത്തിൽ കഥകളും ആഖ്യായികകളും എഴുതപ്പെട്ടിരുന്നുവെങ്കിലും, ആധുനികസാഹിത്യത്തിലെ പുത്തൻ പ്രസ്ഥാനമായ നോവൽ അവയിൽനിന്നെല്ലാം ഭിന്നമാണു്. അതുകൊണ്ടു്, നോവലിന്റെ പൂർവരൂപം പ്രാചീന അസമിയാ സാഹിത്യത്തിൽ ദൃശ്യവും അല്ല. എന്നാൽ, മഹാകാവ്യങ്ങളും നോവലുകളും സ്വാഭാവികമായി കഥാവലംബികളായതുകൊണ്ടു്, അവ തമ്മിൽ മൗലികമായ വ്യത്യാസംതന്നെ ഇല്ലെന്നാണു് മഹാകവി ടാഗോറിന്റെ അഭിപ്രായം.

അരുണോദയകാലത്തു് 'ജാത്രികർ ജാത്ര' എന്ന പേരിൽ ബുനിയാന്റെ 'പിൽഗ്രിംസ് പ്രോഗ്രസ്സ്' ഭാഷാന്തരപ്പെടുത്തുകയുണ്ടായി. (ഇവിടെ പ്രത്യേകം എടുത്തു പറയാനുള്ളൊരു കാര്യം 'ജാത്രിക' എന്ന ശബ്ദം അസമിയ ഭാഷയിൽ പ്രയോഗിക്കാറില്ലെന്നതാണു്. സംസ്കൃതം, പ്രാകൃതം എന്നീ ഭാഷകളിലെ വ്യാകരണ നിയമപ്രകാരവുമല്ല ഈ ശബ്ദം രൂപം കൊണ്ടതു്).

അതുകൂടാതെ കാമിനീകാന്ത്, ഫുൽമണി, ആരുകരുണ, എലോകേശി വേശ്യാർ കഥ എന്നിങ്ങനെ നോവലിന്റെ പേരിൽ കുറെ പുസ്തകങ്ങൾ ഇതേ കാലത്തു പ്രസിദ്ധീകരിക്കപ്പെട്ടു. ഇവയെല്ലാം ആദ്യം മിഷനറിമാർ ബംഗാളി ഭാഷയിലെഴുതുകയും അസമിയാ ഭാഷയിലേക്കു പിന്നീടു തർജ്ജമചെയ്യുകയുമാണുണ്ടായതു്. മതപ്രചാരണം ലക്ഷ്യംവെച്ചു് ഉപദേശാത്മകശൈലിയിൽ എഴുതപ്പെട്ടവയായിരുന്നു ഇവയെല്ലാം. ഇക്കാലത്തു പുറത്തുവന്ന പത്മാവതീ ഫുകനനിയുടെ നോവൽ 'സുധർമാർ ഉപാഖ്യാൻ' ഈ പ്രസ്ഥാനത്തിലെ ആദ്യത്തെ മൗലികകൃതിയാണു്. ഉപദേശപ്രധാനമാണെങ്കിലും 'സുധർമാർ ഉപാഖ്യാൻ' ഒരു പ്രചരണാത്മക സാഹിത്യകൃതിയായിരുന്നില്ല.

വാസ്തവത്തിൽ പത്തൊമ്പതാം നൂററാണ്ടിന്റെ അന്തിമദശകത്തിലാണു് അസമിയാ സാഹിത്യത്തിൽ നോവൽ ജന്മ

മെടുത്തതു്. 1891—ൽ പ്രസിദ്ധീകരിക്കപ്പെട്ട ശ്രീപത്മനാഭ ഗോഹാജ്ഞി ബറുവയുടെ 'ഭാനുമതി'യും, പിന്നീടു് പ്രസിദ്ധീകരിച്ച അദ്ദേഹത്തിൻെറതന്നെ 'ലാഹരി'യുമാണു് അസമിയാ ഭാഷയിൽ ആദ്യകാലത്തു് എഴുതപ്പെട്ട നോവൽ. ആഹോം ഭരണത്തിൻെറ അന്തിമ ദിവസങ്ങളിലെ ചരിത്രമാണു് രണ്ടിൻെറയും കഥാവസ്തുവിനാധാരം. എന്നാൽ, ഇതിഹാസകഥകളെ പുരസ്കരിച്ചു് എഴുതപ്പെട്ടതാണെങ്കിലും ഇവയെ ചരിത്രനോവൽ എന്നു പറയുവാൻ പ്രയാസമുണ്ടു്. ചരിത്രസംഭവങ്ങളുമായി അകന്ന ഒരു ബന്ധം മാത്രമേ ഇവയിൽ ലേഖകൻ പുലർത്തിയിരുന്നുള്ളു. ഇതിഹാസം കഥാവസ്തുവിൻെറ വികാസത്തിൽ വലിയ സംഭാവനകളൊന്നും നൽകിയിരുന്നില്ലെങ്കിലും, കഥാപാത്രങ്ങരം ചരിത്രവസ്തുക്കളെ വെളിച്ചത്തു കൊണ്ടുവരാൻ ഒട്ടല്ല സഹായിച്ചിട്ടുള്ളതു്.

തുടർന്നു്, ശ്രീ ലക്ഷ്മീനാഥ ബേജ ബറുവയുടെ പത്മകുമാരി എന്ന നോവൽ പ്രസിദ്ധീകരിക്കപ്പെട്ടു. ഇതിലെ കഥാവസ്തുവും അക്കാലത്തെ ചരിത്രസംഭവങ്ങളിൽനിന്നു് മിനഞ്ഞെടുത്തതുതന്നെയാണു്. എന്നാൽ, ഭാനുമതി, ലാഹരി എന്നീ നോവലുകളെക്കാരം 'പത്മകുമാരി' ചരിത്രത്തോടു ബന്ധപ്പെട്ടാണിരിക്കുന്നതു്. സംഭവപരമ്പരകരം മിക്കതും ചരിത്രകഥയുമായി ബന്ധപ്പെട്ടതാണെങ്കിലും, അതിലെ മിക്ക കഥാപാത്രങ്ങളും കാവ്യലോകത്തിൽ മാത്രം ജീവിക്കുന്നവയാണു്. അയഥാർത്ഥവർണ്ണനകരം നോവലിൻെറ കെട്ടുറപ്പിനെത്തന്നെ ശിഥിലമാക്കിയിരിക്കുന്നു. കഥാവസ്തുവിൻെറ വികാസം, ഘടനാക്രമം, ശൈലി, പാത്രചിത്രണം, ചിന്താമണ്ഡലം, സംഘർഷാത്മകത എന്നിവ പരിശോധിച്ചാൽ ഈ സത്യം വ്യക്തമാകുന്നതാണു്.

അതേ ദശകത്തിൽ ശ്രീ രജനീകാന്തു് ബർദലൈയുടെ സാമുദായികനോവലായ 'മിറിജിയറി' പുറത്തുവന്നു. സോവൻഗിരി നദിയുടെ തീരത്തു് താമസിക്കുന്ന 'മിചരി' വർഗത്തിൽപ്പെട്ട യുവതീ—യുവാക്കളുടെ പ്രേമകഥയെ ആധാരമാക്കി എഴുതിയ ഈ നോവൽ ദുഃഖപര്യവസായിയാണു്. വാസ്തവത്തിൽ അസമിയാ ഭാഷയിലെ ആദ്യത്തെ സാമുദായിക നോവലാണു് 'മിറി ജിയറി'. അതിനെത്തുടന്നു് അദ്ദേഹത്തിൻെറ 'റഹദൈലിഹിരി', 'മനോമതി', 'റങ്ങിലി', 'നിർമല', 'ഭക്തനും താമേശ്വരി ക്ഷേത്രവും' എന്നീ ചരിത്രനോവലുകരം പുറത്തുവന്നു.

ഗോഹാജ്ഞി ബറുവ, ബേജബറുവ, ബർദലൈ—അസമിയാ നോവൽ പ്രസ്ഥാനത്തിൻെറ മാർഗദർശികളായ ഈ ത്രിമൂർത്തികരം—എന്നിവർ ചരിത്രസംഭവങ്ങളെ തങ്ങളുടെ നോവലുകരംക്കു് ആധാരമാക്കിയതിൽനിന്നു്, സ്വാതന്ത്ര്യ

ആസാമിൻെറ അവസാന ദിവസങ്ങളിലെ സംഭവപരമ്പര കഠം അവരിൽ വലിയ സ്വാധീനം ചെലുത്തിയിരുന്നു എന്നു ന്യായമായും കരുതാവുന്നതാണു്. ഒരുപക്ഷേ, വൈചിത്ര്യ വിഹീനമായ 'സ്ഥവീർ' സമുദായജീവിതവുമായി തട്ടിച്ചുനോക്കുമ്പോഠം, സംഘർഷാത്മകമായ അതീതകാലസംഭവങ്ങഠം അവരെ കൂടുതൽ ആകർഷിച്ചിരിക്കാം.

നാടകത്തിലേയും നോവലിലേയും കഥാവസ്തുക്കളെ താരതമ്യപ്പെടുത്തുമ്പോഠം സാമാന്യമായി കാണുന്ന തത്ത്വം ചുരുക്കത്തിൽ ഇതാണു്—

പൗരാണിക ആഖ്യാനങ്ങളുമായി ആരംഭിച്ച നാടകങ്ങഠം ഐതിഹാസിക സംഭവങ്ങളിലൂടെ വളർന്നു് സാമൂഹ്യകഥകളിൽ പൂർണതപ്രാപിച്ചപ്പോഠം, നോവലുകഠക്കു തുടക്കം കുറിച്ചതു് സാമൂഹ്യപ്രശ്നങ്ങളായിരുന്നു. അസമിയാ നോവലുകളും സാമൂഹ്യപ്രശ്നങ്ങളെ വിശകലനംചെയ്താണു് ആരംഭിച്ചതു്. പക്ഷേ, പെട്ടെന്നു് ഐതിഹാസികസംഭവങ്ങളിലേക്കു് വഴിമാറി. 'മിറിജിയറി' ഇതിനൊരു അപവാദം എന്നു മാത്രം.

ഇരുപതാംനൂററാണ്ടിൻെറ ആരംഭംതൊട്ടുള്ള ആദ്യത്തെ മൂന്നുനാലു ദശകങ്ങഠം അസമിയാ നോവലുകളുടെ വികാസകാലമാണു്. അക്കാലത്തെഴുതിയ നോവലുകഠം കാലത്തിൻെറ അതിർവരമ്പുകളെ ലംഘിക്കാൻ കെല്പുള്ളവയുമായിരുന്നു. ഈ നോവലുകഠം മിക്കതും സമുദായത്തിലെ അഭിജാതവർഗത്തെയോ ശിക്ഷിതസമൂഹത്തെയോ പ്രതിനിധാനംചെയ്യുന്നവയായിരുന്നു. കഥാവസ്തുവിന്യാസത്തിലും, പാത്രചിത്രീകരണത്തിലും, മാനസികസംഘർഷങ്ങളുടെ വിശ്ലേഷണത്തിലും നോവലിൻെറ ശില്പം കുററമററതാണു്. മിക്ക നോവലുകളിലും പ്രത്യേക രാഷ്ട്രീയ ആദർശങ്ങളെ സ്പർശിക്കാതെ പൊതുവെ ചില തത്വങ്ങളെ പ്രതിപാദിക്കുകയാണുചെയ്തിട്ടുള്ളതു്. മനഃശാസ്ത്രപരമായ സമീപനമാണു് എഴുത്തുകാർ കൈക്കൊണ്ടിട്ടുള്ളതെങ്കിലും, സാമുദായിക ആചാരക്രമങ്ങളുടെ ആവർത്തന പ്രക്രിയകളാൽ വീർപ്പുമുട്ടുന്ന ജനതയുടെ ഹൃദയത്തിലേക്കു് ചുഴിഞ്ഞിറങ്ങാൻ ആരും ശ്രമിച്ചിട്ടില്ല. ചുരുക്കത്തിൽ ഈ കാലത്തെഴുതപ്പെട്ട മിക്ക നോവലുകളും സംഭവപരമ്പരകളുടെ പ്രതിപാദനത്തിൽ വിജയിച്ചതുപോലെ മനുഷ്യഹൃദയത്തിലെ ശാശ്വതമായ സംഘർഷങ്ങളെ വിശ്ലേഷിപ്പിക്കുന്നതിൽ വിജയിച്ചിട്ടില്ല.

രണ്ടാം ലോകമഹായുദ്ധവും ക്വിററ് ഇന്ത്യാ പ്രസ്ഥാനവും ഭാരതത്തിലങ്ങോളമിങ്ങോളം സാമൂഹ്യജീവിതത്തിൽ സൃഷ്ടിച്ച കോളിളക്കം യുദ്ധരംഗത്തു ജീവിച്ച ആസാമിനെ സ്പർശിക്കാതിരിക്കില്ലല്ലോ. ഈ മാററത്തിൻെറ കാരണങ്ങളും സ്വാത്ര

പങ്ങളും വ്യാപകങ്ങളാണ്. അനുനിമിഷം മാറിക്കൊണ്ടിരുന്ന സാമൂഹ്യമൂല്യങ്ങൾ ആസാമിലെ എഴുത്തുകാരുടെ അന്തരംഗത്തെ പ്രകമ്പനംകൊള്ളിച്ചു. അതു് അക്കാലത്തെഴുതിയ കഥകളിലും നോവലുകളിലും പ്രതിഫലിക്കുകയുംചെയ്തു. എങ്കിലും യുദ്ധം സൃഷ്ടിച്ച പരിതഃസ്ഥിതിയിൽനിന്നു് ഉൾക്കൊണ്ട വികാരങ്ങൾ 1945—46—ൽ എഴുതിയ കൃതികളിലേ പ്രകടമായുള്ളു. വാസ്തവത്തിൽ അന്നുതൊട്ടാണു് അസമിയാസാഹിത്യത്തിൽ യുദ്ധാനന്തര കാലഘട്ടം ആരംഭിക്കുന്നതുതന്നെ. അസമിയാ ഭാഷയിലെ യുദ്ധാനന്തര സാഹിത്യം—പ്രത്യേകിച്ചു് കഥയും നോവലും—സമ്പന്നമാണു്. നാനാതരം അനുഭവങ്ങളുടെ സമാവേശവും അവഹേളിതരും ഉപേക്ഷിതരുമായ കഥാപാത്രങ്ങളുടെ അംഗീകാരവും തീവ്രവും ഉദഗ്രവുമായ വികാരവിചാരങ്ങളുടെ അഭിവ്യക്തിയുംകൊണ്ടും രാഷ്ട്രീയാഭിപ്രായത്തിനനുസൃതമായ സാമൂഹ്യചേതനകളുടെ സന്നിവേശംകൊണ്ടും ഈ യുഗത്തിലെ കഥാസാഹിത്യം ഉൽക്കൃഷ്ടം മാത്രമല്ല, വിപുലവുമാണു്. നിലവിലുണ്ടായിരുന്ന റൊമാൻറിക് ഭാവുകത മാനുഷിക വികാരങ്ങൾക്കും യാഥാർഥികതയ്ക്കും സ്ഥാനം ഒഴിഞ്ഞുകൊടുത്തു കഴിഞ്ഞിരുന്നു.

സെയ്യദ് അബ്ദുൾ മലിക് ഒരു പേരുകേട്ട നോവലിസ്റ്റാണു്. ഒരു കഥാകാരനെന്നനിലയിൽ പ്രസിദ്ധനുമാണു്. രണ്ടാം ലോകമഹായുദ്ധത്തിനു മുമ്പുതന്നെ എഴുതിത്തുടങ്ങിയ അദ്ദേഹം ഇന്നും സാഹിത്യത്തിൽ തൻെറ സ്ഥാനം നിലനിർത്തിപ്പോരുന്നു. കാലത്തിൻെറ പ്രേരണകൾക്കനുസരിച്ചു് കഥാവസ്തുവിൽ മാററം വന്നിട്ടുണ്ടെങ്കിലും അദ്ദേഹത്തിൻെറ കഥാശില്പത്തിൽ വലിയ മാററം വന്നിട്ടില്ല. ഉണ്ടായ മാററംതന്നെ ഒരുതരത്തിൽ കാല്പനികപ്രസ്ഥാനത്തിൽനിന്നു് യാഥാർത്ഥ്യത്തിലേക്കും മദ്ധ്യവർഗത്തിലെ ശിക്ഷിതസമുദായത്തിൽനിന്നും ജനസാമാന്യത്തിലേക്കുമുള്ള ഇറങ്ങിവരവായി കണക്കാക്കാവുന്നതാണു്.

ഒരു കഥാകൃത്തു് എന്ന നിലയിൽ സാഹിത്യരംഗത്തു പ്രവേശിച്ച അദ്ദേഹത്തിൻെറ പത്തോ പന്ത്രണ്ടോ നോവലുകളിൽ ഏററവും പ്രസിദ്ധിയാർജിച്ച കൃതിയാണു് ''സൂര്യകാന്തിയുടെ സ്വപ്നം''. ആസ്സാം പ്രകാശനപരിഷത്തിൻെറ സാമ്പത്തിക സഹായത്തോടെ പ്രസിദ്ധീകൃതമായ ഈ കൃതി പിന്നീടു് സാഹിത്യഅക്കാദമിയുടെ സമ്മാനത്തിനർഹമായി.

'സൂര്യകാന്തിയുടെ സ്വപ്നം' ആസാമിലെ ധനശിരി നദിയുടെ തീരത്തു സ്ഥിതിചെയ്യുന്ന ഒരു ഗ്രാമത്തെ കേന്ദ്രീകരിച്ചു് എഴുതിയ നോവലാണു്. ഹിന്ദുക്കളും മുസൽമാന്മാരും നേപ്പാളികളും മികിർവർഗക്കാരും ഇടകലർന്നു ജീവിക്കുന്നൊരു ഗ്രാമം. ക്ഷേത്രങ്ങളും പള്ളികളും അവിടെയുണ്ടു്. ധന

ശിരിയിൽ വെള്ളപ്പൊക്കമുണ്ടായാൽ, കാട്ടാനകൾ ഗ്രാമത്തി ലേക്കിറങ്ങിവന്നാൽ, ഏതെങ്കിലും വീട്ട് അഗ്നിക്കിരയായാൽ, പകർച്ചവ്യാധി പിടിപെട്ടാൽ അല്ലാഹുവും ഈശ്വരനും ഒന്നി ച്ച് ഗ്രാമത്തിലേക്കെഴുന്നെള്ളും. ധനശിരിയിലെ വെള്ളപ്പൊ ക്കം വയലുകളെ വളക്കൂറുള്ളതാക്കി മാററുകയും, കൃഷിക്കാർ കൃഷിയിറക്കുകയും, തോട്ടുകളിലെ മത്സ്യം പിടിക്കുകയും ചെയ്യുന്നു.

കൃഷിയെ ആശ്രയിച്ചു ജീവിക്കുന്ന ഒരു സമുദായത്തിൻെറ വ്യക്തമായ ചിത്രം ഈ നോവലിൽ പ്രകടമായിക്കാണാം. നോവലിലെ നായകനായ 'ഗുലച്' പുത്തൻനിലം കൊത്തി നിരത്തി കൃഷിയിറക്കാനുള്ള അഭിനിവേശത്തിൻെറ പ്രതീക മാണു്. നോവലിലെ രണ്ടു കഥാപാത്രങ്ങളൊഴിച്ച് (അവ യിൽ ഒന്നു കേവലം അപ്രധാനമാണു്) മററുള്ളവരെല്ലാം മുസ്ലീംസമുദായത്തിൽ പെട്ടവരാണു്. അതുകൊണ്ടു്, ഇതിൽ ഒരു പ്രത്യേക സമുദായത്തിൻെറ ചിത്രം മാത്രമേയുള്ളു എന്നർത്ഥ മാക്കരുതു്. സാമുദായികാചാരവിചാരങ്ങളും ജീവിതക്രമവും വസ്ത്രധാരണരീതിയും ഹിന്ദുക്കളിലും മുസൽമാന്മാരിലും ഭിന്ന മായിരുന്നില്ല എന്നതാണു് സത്യം. അതിനാൽ നോവലിലെ കഥാപാത്രങ്ങൾ പൊതുവെ ആസാമിലെ അശിക്ഷിതരും ജീവിത സംഘർഷത്തിലുഴലുന്നവരുമായ ഗ്രാമീണരുടെ— വൃദ്ധന്മാരുടെയും യുവതീയുവാക്കളുടെയും—പ്രതിനിധികളാ ണു്. മാത്രമല്ല, ഗുലച്, കേലായി, തിഖർ, കപാഹി, ചേനി മായി, തരാ എന്നീ പേരുകൾതന്നെ തികച്ചും ആസാമിൻെറ മണ്ണിൻെറ മണം കലർന്നവയാണു്, ഇരു സമുദായത്തിലും പൊതുവെ പ്രചാരത്തിലുള്ളവയുമാണു്. നോവലിലെ കഥാ വസ്തു ചുരുക്കത്തിൽ ഇപ്രകാരമാണു്—

ഇരുപത്തിമൂന്നു വയസ്സ് പ്രായമുള്ള യുവാവായ ഗുലച് തൻെറ ഗ്രാമത്തിലെ 'ചേനിമായി' എന്ന പെൺകുട്ടിയുമായി ഒരു ദിവസം രാത്രി ഓടിപ്പോകുന്നു. അന്നു രാത്രി അവർ ഇന്ദു നേപാളിയുടെ തൊഴുത്തിൽ കഴിച്ചുകൂട്ടി. പക്ഷേ, അടുത്ത ദിവസം പ്രഭാതത്തിൽ പിടിക്കപ്പെടുകയുംചെയ്തു. ഗുലചിൻെറ പിതാവാകട്ടെ, ഈ കുററത്തിനു തൻെറ മകനെ വീട്ടിൽനിന്നും പുറത്താക്കി. മകൻെറകൂടെ അമ്മയും വീടുവിട്ടിറങ്ങി. ചേനി മായി പിതാവോടൊപ്പം സ്വന്തം വീട്ടിലേക്കും പോയി. അമ്മയും മകനും സ്വന്തമായൊരു വീടുവച്ചു താമസം തുടങ്ങി. ഗുലച് നദിക്കക്കരെയുള്ള കാടു വെട്ടിത്തെളിയിച്ച് കൃഷിയി റക്കി. ഇടയ്ക്കൊക്കെ അയാൾ കൃഷിസ്ഥലത്തുനിന്നു് ഗ്രാമ ത്തിൽ അമ്മയെ കാണാൻ വരും. അപ്പോഴൊക്കെ തരായുടെ വീട്ടിലേക്കും പോകും. പതിന്നാലുകാരിയായ തരാ ഇളയമ്മ യായ കപാഹിയുടെകൂടെ ഗ്രാമത്തിൻെറ അതിർത്തിയിലായി

രുന്നു താമസം. കപാഹി ഒരു തരത്തിൽ നിത്യയൗവനയായി രുന്നു. പ്രായം മുപ്പതോടടുത്തുവെങ്കിലും പതിനാറിൻെറ പ്രസരിപ്പുള്ളൊരു സ്ത്രീ. തരാ–ഗുലച്ʼമാരുടെ പരിചയം ക്രമേണ പ്രേമമായി മാറി. സമയവും സന്ദർഭവും നോക്കി ഒരു ദിവസം തരായെ തൻെറ കൃഷിസ്ഥലത്തു കൂട്ടിക്കൊണ്ടുപോരുവാൻ ഗുലച്ʼ തീരുമാനിച്ചു. എന്നാൽ, തരായ്ക്കു പകരം കപാഹിയാണ്ʼ വേഷംമാറി ഗുലചിനെ അനുഗമിച്ചതു്. ബുർക്കയിൽ മറഞ്ഞിരുന്ന കപാഹിയെ മൗലവിയുടെ സാന്നിദ്ധ്യത്തിൽ ഗുലച്ʼ നിക്കാഹ്ʼ കഴിച്ചു.കാര്യം മനസ്സിലായപ്പോഠം ആദ്യം ഗുലച്ʼ പകച്ചുനിന്നുപോയെങ്കിലും, ക്രമേണ ചുററുപാടുകഠംക്കു വഴങ്ങേണ്ടിവന്നു ഗുലചിനു്. അങ്ങനെ ഗുലച്ʼ–കപാഹിമാരുടെ ദാമ്പത്യം ആരംഭിക്കുന്നു. തരായും ആ കുടുംബത്തിലെ അംഗമായിച്ചേരുന്നു. ആ കുടുംബം സമ്പന്നമാണു്. ഗുലച്ʼ സന്തുഷ്ടനാണെങ്കിലും അയാളുടെ ഹൃദയത്തിൽ അവ്യക്തമായൊരു വേദന തളംകെട്ടിനിന്നു. തരായുടെ ദുഃഖവും അവ്യക്തമൂകമായിരുന്നു. കപാഹിയുമായുള്ള ബന്ധം നിലവിലുള്ളപ്പോഠം തന്നെ തരാ പുഴക്കരയിലെ കുററിക്കാടുകഠംക്കു മറവിൽ ഗുലചിൻെറ സാമീപ്യസുഖം അനുഭവിച്ചുപോന്നു.

അതിനിടയിൽ മദ്ധ്യവയസ്കനും രോഗിയുമായ കേലായി ചേനിമായിയെ വിവാഹം കഴിക്കുന്നു. കേലായിയുടെ ചികിത്സയ്ക്കായി ഗുലച്ʼ ഗോലാഘാട്ടു് എന്ന പട്ടണത്തിലേക്കു പോകുന്നു. കേലായിയെ ആസ്പത്രിയിൽ കൊണ്ടാക്കി ഗുലച്ചും ചേനിമായിയും അന്നുരാത്രി ഒരു 'മെസ്സി'ൽ കഴിച്ചുകൂട്ടുന്നു. പിറേറന്നു വീട്ടിൽ തിരിച്ചെത്തിയ ഗുലച്ʼ സ്വന്തം വീട്ടിൽ കേലായിയുടെ അനുജനായ തിഖറിനെ കാണുന്നു. തരായെ തിഖറിനു് നിക്കാഹ്ʼ കഴിച്ചുകൊടുക്കാനുള്ള ശ്രമത്തിലാണു് കപാഹി എന്നു മനസ്സിലാക്കിയ ഗുലച്ʼ ആകെ അസ്വസ്ഥനാകുന്നു. അയാഠം കപാഹിയെ ചാട്ടവാറുകൊണ്ടടിച്ചു വീട്ടിൽനിന്നു പുറത്താക്കുകയുംചെയ്യുന്നു. മേഘാവൃതമായ സന്ധ്യ, കുലംകുത്തിയൊഴുകുന്ന ധനശിരിയുടെ മടിയിൽ ഇറങ്ങിവരികയായിരുന്നു. പേമാരിയും കൊടുങ്കാററും ഭൂമിയെയും ആകാശത്തെയും പ്രകമ്പനംകൊള്ളിക്കയായിരുന്നു. തരാ അടിവെച്ചടിവെച്ചു് ഗുലചിൻെറ സമീപം വന്നുനിന്നു. ഗുലച്ʼ സ്വയം പിറുപിറുത്തു: ''ഇക്കൊല്ലവും ഭയങ്കരമായ വെള്ളപ്പൊക്കത്തിൻെറ ലക്ഷണമാണു്. ധനശിരി ആർത്തിരമ്പി ഒഴുകുന്നു. കൃഷി ആകെ നശിച്ചുതന്നെ. നിൻെറ ഇളയമ്മയും നമ്മെ ഉപേക്ഷിച്ചുപോയി. എല്ലാം അവസാനിക്കുകയാണു്. സാരമില്ല, നീ ഉണ്ടല്ലോ....'

ഗുലച്ʼ–തരാ–കപാഹിമാരുടെ ത്രികോണപ്രേമത്തിൻെറ സംഘട്ടനത്തിലാണു് നോവലിലെ കഥാവസ്തു വിക

സിച്ചുവരുന്നതു്. ചേനിമായി ഈ വലയത്തിനു പുറത്താണു്; ഒരധികപ്പററാണു്. എങ്കിലും, ഗ്ഗലചു് കണ്ടുമുട്ടുന്ന ആദ്യത്തെ സ്ത്രീയാണു് ചേനിമായി. അവളാണു് ആദ്യമായി ഗ്ഗലചിൻെറ ഹൃദയത്തിൽ ഭോഗാസക്തി ഊതിവീർപ്പിച്ചതു്. ആ തൃഷ്ണയാണു് അയാളെ മുകുളിതയൗവനയായ തരായുടെ സമീപത്തെത്തിക്കുന്നതു്. മറുവശത്തു്, പ്രൗഢയൗവനയായ കപാഹി അയാളെ മോഹിപ്പിക്കുകയും, തന്നെക്കാൾ പ്രായം കുറഞ്ഞ ഗ്ഗലചിനു തൻെറ ശരീരം നിസ്സങ്കോചം സമർപ്പിക്കുകയും ചെയ്യുന്നു. (ബസീറത്തുമായി അവിഹിതബന്ധമുണ്ടെന്ന സംശയത്താൽ മുമ്പുതന്നെ ഭർത്താവിനാൽ ഉപേക്ഷിക്കപ്പെട്ടവളായിരുന്നു കപാഹി). പിന്നീടു് ഒരു ദിവസം തരായെ വഞ്ചിച്ചു് അവൾ ഗ്ഗലചിൻെറ സഹധർമിണിയായിത്തീരുകയും ചെയ്യുന്നു. ഗ്ഗലചിൻെറ ശുദ്ധമനസ്സു് തരായെ തേടുമ്പോൾ, ചേനിമായിയാൽ ഉദ്ദീപ്തമായ വാസന കപാഹിയിൽ ആശ്വാസംകൊള്ളുന്നു. അങ്ങനെ ഗ്ഗലചു് കപാഹിയെ സ്വീകരിച്ചു് ശാരീരികസംതൃപ്തി കൈവരിക്കുകയുംചെയ്യുന്നു. എങ്കിലും അയാളുടെ മനസ്സിൽ തരായുടെ രൂപം നിറഞ്ഞുനില്ക്കുകയായിരുന്നു. അതുകൊണ്ടുതന്നെ, മറെറാരാളുമായി അവളെ ബന്ധിപ്പിക്കാനുള്ള ശ്രമം അയാളെ അസ്വസ്ഥനാക്കുന്നു. ചേനിമായി അവസാനമായി അയാളുടെ ഹൃദയത്തിൽ വാസനയുടെ വേലിയേററം സൃഷ്ടിച്ചപ്പോൾ, അയാൾ കപാഹിയെ എന്നെന്നേക്കുമായി ഹൃദയത്തിൽനിന്നു് അകററുകയും, അവിടെ തരായെ പ്രതിഷ്ഠിക്കുകയുംചെയ്യുന്നു. കപാഹി കാലവർഷത്തെ ആശ്രയിച്ചുനിന്ന പാടംമാത്രമാണു്. യൗവനത്തിൻെറ വേലിയേററം ഗ്ഗലചിൻെറ മനസ്സിലെ കൃത്രിമമായ ആചാരങ്ങളുടെ വരമ്പുകളെ ഭേദിച്ചപ്പോൾ, ആ ഒഴുക്കിൽ കപാഹി സ്വയം കത്തിയൊഴുകിപ്പോയി.

നോവലിൽ ഒരിടത്തും കഥയുടെ വികാസത്തിൽ അപാകതയോ അസ്വാഭാവികതയോ അനുഭവപ്പെടുന്നില്ല. എങ്കിലും, കപാഹിയാൽ വഞ്ചിതയായ തരായെ ഗ്ഗലചു്–കപാഹിമാരുടെ കുടുംബത്തിലേക്കു വീണ്ടും കൊണ്ടുവന്നതു് സംഭാവ്യതയ്ക്കു നിരക്കാത്തതാണെന്നു് ആർക്കും തോന്നാം. അതിനുള്ള മറുപടി ഇതേയുള്ള—വിചാരാത്മകസാഹിത്യത്തിലെ സത്യവും വികാരാത്മകസാഹിത്യത്തിലെ സത്യവും പരസ്പരം ഭിന്നങ്ങളാണു്. വിചാരപ്രധാനങ്ങളായ കൃതികളിൽ ജീവിതവസ്തുതകൾ അതേപടി പകർത്തപ്പെടുമ്പോൾ, വികാരപ്രധാനങ്ങളായ കൃതികളിൽ സംഭാവ്യമായിക്കരുതുന്ന സത്യം സാക്ഷാല്ക്കരിക്കപ്പെടുന്നു. അതായതു്, സയൻസിനും തത്ത്വജ്ഞാനത്തിനുമെന്നപോലെ രസാത്മകസാഹിത്യത്തിനും സത്യവുമായി അഭേദ്യമായ ബന്ധം കാണും. രസാത്മകസാഹി

ത്യത്തിൽ ആ സത്യം ജീവിതവസ്തുതകളിലൂടെ ചിത്രീകരിക്കപ്പെടുന്നു എന്നുമാത്രം. മനുഷ്യജീവിതത്തിലെ സുഖദുഃഖങ്ങളും ആശനിരാശകളും പ്രേമവിദ്വേഷങ്ങളും രസാത്മകസാഹിത്യത്തിൽ സ്വാഭാവികമായും പകർത്തപ്പെടുന്നു. പ്രതിപാദനത്തിനു് ആസ്പദമായ സംഭവം യഥാർത്ഥമാവണമെന്നില്ല, അതു് കേവലം സാങ്കല്പികമാവാം. എങ്കിലും, വായനക്കാരുടെ വിശ്വാസം ആർജിക്കുന്ന വിധം അതിൽ യാഥാർത്ഥ്യത്തിന്റെ അംശം അടങ്ങിയിരിക്കണമെന്നു മാത്രം. വായനക്കാരൻ കഥാകൃത്തിന്റെ ഭാവനാരഥത്തിൽ സഞ്ചരിക്കാൻ തയ്യാറായേക്കും. പക്ഷേ, ഒരു കാര്യം—സാങ്കല്പികകഥ, ഒരിക്കലും സംഭാവ്യതയുടെ സീമകളെ ലംഘിക്കരുതു്. ഈ മാനദണ്ഡംവച്ചു നോക്കിയാൽ, നോവലിലെ കഥാവസ്തുവിന്റെ വികാസത്തിലോ വിന്യാസത്തിലോ അയഥാർത്ഥത തീരെ കാണുകയില്ല.

ചരിത്രചിത്രണത്തിന്റെ കാര്യം നോക്കാം. ഗുലചിന്റെ സ്വഭാവം ആശയുടെയും ആകാംക്ഷയുടെയും കേന്ദ്രമാണു്. എന്നാൽ, അയാളുടെ സ്വഭാവം അസ്ഥിരമാണു്. ഗുലചു് ചുററുപാടുകളുടെ അടിമയാണു്. ചന്ദ്രന്റെ സ്വഭാവത്തിലുമുണ്ടു് അസ്വാഭാവികത. അതിനു കാരണം അയാളുടെ പരോപകാരവാഞ്ഛയുടെ പാരമ്യമാണെന്നു തോന്നുന്നു. ചുരുക്കത്തിൽ, വായനക്കാരെ ചിന്താക്കുഴപ്പത്തിലേക്കു നയിക്കുന്ന ഒരു കാര്യമുണ്ടു്.ഇതിലെ പാത്രചിത്രീകരണത്തിൽപ്രതികാരവാഞ്ഛ—ഈർഷ്യ—എന്ന മനോഭാവത്തിന്റെ അഭാവം. ഫേനിമായി, കപാഹി, തരാ—ഇവരുടെ യാതൊരാളുടെ ഹൃദയത്തിലും പ്രണയത്തിലെ സ്വാഭാവികമായ ഈർഷ്യ എന്ന വികാരം തലപൊക്കുന്നതേയില്ല!

# ഒന്ന്

പുഴ പറയുന്നു.

വളരെ പഴയ കഥയാണ്.

ആ ശബ്ദങ്ങൾ പുഴയുടെ ഇരുതടങ്ങളിലും തളംകെട്ടി നിൽക്കുന്നു. തീരങ്ങളിലെ പച്ചപ്പുൽപ്പടർപ്പിൽ നാളുകളോളം അവ അങ്ങനെ തങ്ങിനിൽക്കും. ഒരു കാററു വന്ന് പച്ചപ്പുൽ നാമ്പുകളിൽ തങ്ങിനിന്ന ആ പഴയ കഥകളെ തൂത്തുവാരി ക്കൊണ്ട് എങ്ങോ പോയി മറയുന്നു.

എങ്കിലും കഥകൾക്ക് അവസാനമുണ്ടാകാറില്ല. ധന ശിരിക്ക് കുന്നുകളുടെ കഥ അറിയാം. താഴ്വരകളുടെ കഥ അറിയാം. പച്ചപിടിച്ചുനിൽക്കുന്ന നാട്ടിൻപുറത്തിന്റെ കഥ അറിയാം. മഴക്കാലത്തിന്റെയും വേനൽക്കാലത്തിന്റെയും കഥ അറിയാം.

പുഴയുടെ ഹൃദയതലത്തിൽ അനന്തമായ കാലത്തിന്റെ വൃത്താന്തങ്ങൾ ക്കുടിക്കിടക്കുന്നു—ദുഃഖത്തിന്റെയും സുഖത്തി ന്റെയും ചിരിയുടെയും കണ്ണുനീരിന്റെയും ജനനത്തിന്റെയും മരണത്തിന്റെയും വൃത്താന്തങ്ങൾ!

അസംഖ്യം പ്രേമകഥകളും ധനശിരിക്കറിയാം.

കഥകൾ പഴകുന്നു; പക്ഷേ, ധനശിരി പുതുമയാർജിച്ചൊ ഴുകുന്നു. വരൾച്ചയുടെ വേദന കഴുകിക്കളയുന്നു. കഥകൾക്കും പുതുജീവൻ ലഭിക്കുന്നു.

ധനശിരിയുടെ തീരങ്ങളിൽ പുത്തൻ കഥകളുടെ നാമ്പു കൾ വിരിയുന്നു.

ധനശിരിയുടെ കരയിലാണ് ദരിദ്രവും പുരാതനവുമായ ഡാലിം ഗ്രാമം. ആ ഗ്രാമത്തിലെ യുവതീയുവാക്കളുടെ ശരീര ത്തിൽ മാതളക്കുരുവിന്റെ ചെഞ്ചോരനിറം ആദ്യമായി കണ്ട താരെന്ന് ധനശിരിക്കേ അറിയൂ.

മററാർക്കും അതറിയില്ല.

നൂററാണ്ടുകളോളം പഴക്കമുള്ളൊരു ഗ്രാമം. നദീതീരത്തു സ്ഥിതിചെയ്യുന്ന ക്ഷുററൻ പേരാലും ഭീകരത മുററിനില്ക്കുന്ന ശ്മശാനവും അതിനു സാക്ഷികളാണു്. ഗ്രാമത്തിലെ വൃദ്ധന്മാർ ഭൂതകാലത്തിൻെറ അലിഖിതങ്ങളായ നാടോടിക്കഥകൾ ഇന്നും അയവിറക്കും. പുഴക്കടവിൽ ആയിരമായിരം യുവതീ യുവാക്കളുടെ മാഞ്ഞുപോയ കാലടിപ്പാടുകളുടെ അസംഖ്യം സ്മൃതികൾ ഇന്നും ജീവിക്കുന്നു.

കാലുകൾക്കു കരുത്തു കുട്ടമ്പോൾ കുഞ്ഞുങ്ങൾ പിച്ചവെച്ചു നിൽക്കാൻ തുടങ്ങുന്നു. ശരീരവും മണ്ണും തമ്മിലുള്ള ബന്ധം കുറയുന്നതിൻെറ തുടക്കമാണതു്. എങ്കിലും മണ്ണു് കാലടികളെ ഒരിക്കലും വിട്ടുപിരിയില്ല. മണ്ണും കാലടികളും തമ്മിലുള്ള ആ ബന്ധത്തിനു് യുഗങ്ങളുടെ പഴക്കമുണ്ടു്—വിടർത്താനാവാത്ത ബന്ധം. മണ്ണും കാലടികളും സുഹൃത്തുക്കൾ!

ധനശിരി നാഗാകുന്നുകളിൽനിന്നു് ഇറങ്ങിത്തിരിച്ചവളാണു്. ഒരജ്ഞാത നാഗാകന്യകയുടെ നൃത്യലോലമായ നിതംബത്തിൻെറ ലയമാധുരി ധനശിരിയുടെ പ്രവാഹത്തിലുമുണ്ടു്. അധരങ്ങളിൽ നാഗായുവതിയുടെ പുഞ്ചിരിയുണ്ടു്—മധുരവും മാദകവും ക്രൂരവുമായ പുഞ്ചിരി.

ധനശിരി ചിരിക്കുന്നു.

ബ്രഹ്മപുത്രയുടെ മടിയിലേക്കാണു് അവളുടെ പോക്കു്. ആരെ അന്വേഷിച്ചെന്നറിയില്ല—ഒരു നിമിഷം നിൽക്കാൻ അവൾക്കു നേരമില്ല.

ഒരു വാക്കു് പറഞ്ഞു പോയിക്കൂടേ?

ഒരു വാക്കു് കേട്ടു പോയിക്കൂടേ?

....ഇല്ല....നില്ക്കുന്നില്ല.

നൃത്യചതുരയായ ധനശിരിയുടെ നിതംബത്തിൽ ദേവാംഗന ഇറങ്ങിവരുന്നു. അനുഗ്രഹീതമായൊരു ലാവണ്യമുണ്ടു്, ആ നൃത്തത്തിനു്. ധനശിരി ഒഴുകുകയാണു്—തെക്കുനിന്നു വടക്കോട്ടു്. നാഗാകുന്നുകളിൽനിന്നു് ബ്രഹ്മപുത്രയിലേക്കു്. അവൾക്കു് ഡാലിം ഗ്രാമത്തെ അറിയാം—വളരെ വളരെ നാളുകളായറിയാം.

കിഴക്കുവശം ധനശിരി. പടിഞ്ഞാറു് ഡാലിം ഗ്രാമം. ധനശിരിയുടെ പടിഞ്ഞാറെ തീരത്താണു് ഡാലിം ഗ്രാമം. എഴുപതോളം കുടുംബങ്ങൾ നിവസിക്കുന്ന പഴയ ഒരു കൊച്ചു

ഗ്രാമം. ഹിന്ദുക്കളും മുസൽമാന്മാരും നേപ്പാളികളും മികിർ ജാതിക്കാരും ഇടകലർന്നു താമസിക്കുന്നൊരു ഗ്രാമം. നദിയുടെ കരയോടടുത്ത പ്രദേശത്ത് പതിനെട്ട നേപ്പാളികുടുംബങ്ങൾ താമസിക്കുന്നു. അവരുടെ കന്നുകാലികളെ കെട്ടാനുള്ള സ്ഥലവും അവർക്കു താമസിക്കാനുള്ള വീടുകളും അടുത്തടുത്താണ്. അവർ കടുക്, ചോളം എന്നിവ കൃഷിചെയ്യുന്നു. പാല് വില്ക്കുന്നു. മുളകും മത്തങ്ങയും മററും നട്ടുനനച്ചുണ്ടാക്കുന്നു.

അവരുടെ തൊട്ടടുത്തുള്ളത് മുപ്പത്തിമൂന്ന് മുസ്ലിം കുടുംബങ്ങളാണ്. രണ്ടു തെരുവുകളായി വിഭജിച്ചുകിടക്കുന്ന ഗ്രാമത്തിന് പുതിയ ഡാലിം എന്നും പഴയ ഡാലിം എന്നും പേർ പറയും. പക്ഷേ, ഡാലിം ഗ്രാമം ഒന്നു മാത്രമാണ്.

നെല്ല്, കടുക്, ഉഴുന്ന്, ചണം എന്നിവയെല്ലാം കൃഷി ചെയ്യുന്നുണ്ട്. പുഴയ്ക്കക്കരെ മലയോരങ്ങളിൽ പുനംകൃഷിയുണ്ട്. വിവാഹങ്ങൾ നടക്കുന്നു. പെരുന്നാളുകൾ ആഘോഷിക്കുന്നു. വഴക്കും വക്കാണങ്ങളും കൂട്ടുന്നു. തീർന്നു, അങ്ങനെ കഴിയുന്നു അവർ.

അതിനപ്പുറം ഹിന്ദുക്കളാണ് താമസം. കഛാർ, സുത് എന്നീ വർഗത്തിൽപ്പെട്ട കൂട്ടർ. ഒരു ബ്രാഹ്മണകുടുംബവുമുണ്ട്. എട്ടു കുടുംബക്കാർ മികിർ ജാതിക്കാരും.

ഈശ്വരനും അള്ളാഹുവും കല്ലും മരവും എല്ലാം ആരാധനാവസ്തുക്കളാണ്. രണ്ടു മുസ്ലിം പള്ളികളുണ്ട്; ഒരു ക്ഷേത്രവും.

സന്ധ്യയായാൽ ഈശ്വരൻ ഗ്രാമത്തിൽ ഇറങ്ങിവരും. ഹിന്ദുഭവനങ്ങളിൽ ബർഗീത് (പഴയൊരു ഉപാസനാഗീതം) ആലപിക്കപ്പെടും.

പാവേ പരിഹർ
കരിഹോ കാതരി....

വെള്ളിയാഴ്ചതോറും പള്ളിയിൽ അള്ളാഹു കനിഞ്ഞെഴുന്നള്ളും. ബാങ്ക്‌വിളി മുഴങ്ങും— 'അള്ളാഹു അക്ബർ'.

ധനശിരിയിൽ വെള്ളപ്പൊക്കമുണ്ടായാൽ, കാട്ടാനകൾക്കു മദമിളകിയാൽ, ഏതെങ്കിലും വീടിന് തീപിടിച്ചാൽ, കോളറയോ വസൂരിയോ പിടിപെട്ടാൽ ഈശ്വരനും അള്ളാഹുവും ഒന്നിച്ചു ഗ്രാമത്തിലേക്കു വരും. തുളസിത്തറയുടെ മുമ്പിൽ വിളക്കുകൾ കത്തും. പള്ളികളിൽ മെഴുകുതിരികൾ എരിയും— പേരാലിൻചുവട്ടിൽ സിന്ദൂരച്ചെപ്പുമേന്തി കാട്ടുപൂക്കൾ ഉറക്കം തൂങ്ങും.

മററു കാലങ്ങളിൽ ഈശ്വരനും അള്ളാഹുവും വിശ്രമിക്കുക യാണു് പതിവു്.

കുറഞ്ഞ ജനസംഖ്യ. ധാരാളം തരിശുനിലം. ഗ്രാമത്തിന്റെ പടിഞ്ഞാറും തെക്കും ഇടതൂർന്നുനില്ക്കുന്ന വൻകാടുകൾ. പടർന്നു പന്തലിച്ചുനില്ക്കുന്ന മഹാവൃക്ഷങ്ങൾ. സർപ്പങ്ങളും നരികളും ആനകളും നിറഞ്ഞ വനപ്രദേശം. കാട്ടാമൃഗങ്ങളുടെ അലർച്ച ആ പ്രദേശത്തിന്റെ ഭീകരത വളർത്തിക്കൊണ്ടിരിക്കും. ഇടയ്ക്കൊക്കെ വനരാജാവു് എഴുന്നള്ളി തൊഴുത്തിൽ കെട്ടിയ പശുക്കളെയും എരുമകളെയും എടുത്തുകൊണ്ടുപോകും. ആനകൾ ഇറങ്ങിവന്നു് വയലുകൾ നശിപ്പിക്കുകയും കുടിലുകൾ തകർക്കുകയുംചെയ്യും.

ഗ്രാമത്തിൽനിന്നു പുറത്തേക്കു പോകുന്നതിനു് നിശ്ചിതമായ വഴികളൊന്നുമില്ല. ഗ്രാമത്തിന്റെ മദ്ധ്യത്തിൽ കിഴക്കു പടിഞ്ഞാറായി നീണ്ടുകിടക്കുന്ന ഒരു പഴയ പാതയുണ്ടു്. നാട്ടുകാർ വെട്ടിയുണ്ടാക്കിയ ആ പാതയിൽ അവിടവിടെ ഇന്നു് കുണ്ടും കുഴിയും കാണാം. അവരുടെ പോക്കിനും വരവിനും അങ്ങനെ ഒരു വഴിയുടെ ആവശ്യമില്ല—കന്നുകാലികൾക്കു നടന്നുപോകാൻ ഒരു വഴി വേണമെങ്കിൽ ആവട്ടെ എന്നുമാത്രം. ഏതെങ്കിലും ഒരു ഭാഗത്തു് ധനശിരിയുടെ കര കണ്ടുകിട്ടിയാൽ മതി—മറെറാരു വഴി എന്തിനവർക്കു്?

ഗോലാഘാട്ടു് പട്ടണം അവിടെനിന്നു് മുപ്പത്തിരണ്ടു നാഴിക ദൂരത്താണു്. കോടതിയും കേസ്സും ഇല്ലെങ്കിൽ പിന്നെ അവർക്കു് ഗോലാഘാട്ടിലേക്കു പോകേണ്ടിവരാറില്ല. കേസ്സു് എല്ലായ്പോഴും കാണില്ലല്ലോ.

ഡാലിമിന്റെ കടവിലൂടെ ധനശിരി കടന്നാൽ അരനാഴിക വഴി തികച്ചും വിജനമാണു്. അതിനുശേഷം അക്കരെയുള്ള ഗ്രാമമായി. ആ ഗ്രാമത്തിന്റെ നടുവിലുള്ള വഴിയിലൂടെ ആറു നാഴിക നടന്നാൽ വലിയ റോഡു് കാണാം. ഗോലാഘാട്ടു്—ഡിമാപൂർ റോഡു്. ബസ്സുകളും കാറുകളും കടന്നുപോകുന്ന റോഡാണതു്. കാളവണ്ടികളും പോകും. കച്ചവടക്കാരായ റഹിമും ചന്ദ്രകാന്തും പീടികയിലേക്കു സാധനങ്ങൾ ബസ്സിൽ കൊണ്ടുവരും—ഒരു ടിന്നു് മണ്ണെണ്ണ, പത്തു സേർ ഉപ്പു്, ഒരു ബണ്ടൽ ബീഡി, ഒന്നേകാൽ സേർ പുകയില, പിന്നെ കുറച്ചു പുള്ളിക്കുപ്പായത്തുണിയും.

ഡാലിം ഗ്രാമത്തിൽ ബസ്സോ കാറോ തീവണ്ടിയോ ഇല്ല.

ഒന്നും ഓടാറില്ല. ആകെ രണ്ടോ മൂന്നോ കാളവണ്ടികൾ കാണും.

അവരുടെ തലയ്ക്കു മുകളിലൂടെ വിമാനം പറക്കുന്നു. അതുകൊണ്ട് അവർ വിമാനം കണ്ടിട്ടുണ്ട്. പക്ഷേ, അവരിൽ അധികംപേരും തീവണ്ടി കണ്ടിട്ടില്ല. കാറും ബസ്സും കണ്ടിട്ടില്ല. നല്ല എടുപ്പുകൾ കണ്ടിട്ടില്ല.

ഗോലാഘാട്ടിൽ പോയിവന്നവർ വിചിത്രമായ കഥകൾ പറയും. കുട്ടികളും സ്ത്രീകളും അതൊക്കെ ശ്രദ്ധിച്ചു കേൾക്കും. എന്തെല്ലാം വിചിത്രകഥകൾ. ഒരിക്കലും കേട്ടിട്ടില്ലാത്ത കഥകൾ. സ്ത്രീകൾ ആശ്ചര്യത്തോടെ പരസ്പരം നോക്കും. പോയി അതൊക്കെ നേരിട്ടു കാണാൻ സാധിച്ചെങ്കിൽ എന്നു വിചാരിക്കും.

എന്നാൽ, അടുത്ത നിമിഷം പട്ടണത്തിന്റെ ആകർഷണങ്ങളെല്ലാം അവർ മറക്കും. സ്വന്തം മണ്ണിന്റെ വിളി അവരുടെ ചെവികളിൽ മുഴങ്ങും—ചിരപരിചിതവും പ്രിയങ്കരവുമായ വിളി.

പഴയതും പുതിയതുമായ ഡാലിം ഗ്രാമത്തിന്റെ മദ്ധ്യത്തിലായി ലോക്കൽ ബോർഡിന്റെകാലത്തു സ്ഥാപിതമായ ഒരു പാഠശാലയുണ്ട്. എടുപ്പ് നിർമിച്ചുകൊടുത്തത് നാട്ടുകാരായിരുന്നു. പ്രാർത്ഥനാമന്ദിരംപോലെതന്നെ വലിയ വലിയ തൂണുകളുള്ള വിശാലമായൊരെടുപ്പ്. മുമ്പ് അവിടെ പഠിപ്പിച്ചതു് മഫീജ് പണ്ഡിററായിരുന്നു. മഫീജ്, പട്ടണത്തിൽ താമസിച്ചു രണ്ടാംക്ലാസ്സുവരെ ഇംഗ്ലീഷ് പഠിച്ചിട്ടുണ്ടായിരുന്നു. അതേ നാട്ടുകാരനുമായിരുന്നു. മഫീജിനുശേഷം ഇപ്പോൾ ജയറാം പഠിപ്പിക്കുന്നു. സ്കൂൾപട്ടികയിൽ പതിനഞ്ചോ പതിനാറോ കുട്ടികളുടെ പേരുണ്ട്. പന്ത്രണ്ടോ പതിമൂന്നോ തടുക്കുകളും കാണും—എന്നാൽ, ആറേഴിലധികം കുട്ടികൾ ഒരിക്കലും ഹാജരാകുമായിരുന്നില്ല. ജയറാമിനു് അതിൽ പരാതിയുമില്ല—എങ്ങനെയെങ്കിലും നാലക്ഷരം മനസ്സിലാക്കട്ടെ. ഡാലിം ഗ്രാമത്തിലെ പിള്ളര് വക്കീലും മുൻസിഫുമൊന്നും ആകാൻപോകുന്നില്ലല്ലോ.

സ്കൂൾ പരിശോധനയ്ക്കു് ഇന്നുവരെ ആരും അവിടെ വന്നിരുന്നില്ല. ഒരു തവണ ഹാററും കോട്ടും ധരിച്ച് ഡപ്യൂട്ടി ഇൻസ്പെക്ടരാണെന്നും പറഞ്ഞു് ആരോ വന്നതായി കേട്ടി

ട്ടുണ്ട്. അന്നു ഗ്രാമീണർ ഭയപ്പെട്ടു വീട്ടിൽനിന്നു പുറത്തു വന്നില്ല. മഫീജ് പണ്ഡിററ്പോലും കിടുകിടെ വിറച്ചിരുന്നത്രെ.

അതിനുശേഷം ഭാഗ്യത്തിനു് ആരും കയറിവന്നിട്ടില്ല!

ജയറാം അഞ്ചോ ആറോ മാസത്തിലൊരിക്കൽ നഗരത്തിൽ പോകും. എസ്. ഐ. ഡി. ഐ. ജു് എന്തെങ്കിലും കാഴ്ചവെച്ച് മൂന്നുനാലു ദിവസം അവിടെ തങ്ങി ശമ്പളത്തുക വാങ്ങിവരും. അതിൽനിന്നു് കുറച്ചു രൂപ ക്ലാർക്കക് കടം വാങ്ങും. എന്നാലും അയാൾക്ക സന്തോഷമാണു്. തൻെറ ഉദ്യോഗത്തിനു കിട്ടുന്ന ശമ്പളത്തുക അയാൾക്കു് തഹസിൽദാരുടെ നികുതിപ്പണംപോലായിരുന്നു. ശമ്പളം വാങ്ങിയതുപോലെയുമായി, നഗരം ഒരു തവണ പോയി കണ്ടതുപോലെയുമായി.

ധനശിരിയുടെ കരയിൽത്തന്നെയാണു് ഫോറസ്റ്റ് ബീററ് ഹൗസ്. ഫോറസ്റ്റർ അവിടെയാണു താമസം. ആ നാട്ടിലെ ഏററവും വലിയ ഉദ്യോഗസ്ഥനായിരുന്നു അയാൾ. കാക്കിക്കുപ്പായവും ഷൂസും ധരിച്ച് കൈയിലൊരു തോക്കുമായി ഗ്രാമത്തിൽ അയാൾ ചുററിനടക്കും.

ആ ഗ്രാമത്തിൽ നാലു തോക്കുണ്ടു്. ബാപ്പുകനു് ഒന്നു്, ജയന്തറിനു് ഒന്നു്, ഒന്നു് ബഹാദൂറിനു്, മറെറാന്നു് പ്രേമകാന്തിനു്. ജയന്തറിൻെറ തോക്കാണു് കൂട്ടത്തിൽ നല്ലതു്— ഇരട്ടക്കുഴൽ.

ആ ഗ്രാമത്തിലെ ചെറുപ്പക്കാരും വൃദ്ധന്മാരും തോക്കിനെ അപേക്ഷിച്ച് കത്തി, കോടാലി, കുന്തം എന്നീ ആയുധങ്ങളിൽ വിശ്വസിക്കുന്നവരാണു്. നേപ്പാളിയുടെ ഖുഖരി(ഒരുതരം കത്തി)യുടെ സ്വാദറിയാത്ത വനരാജാക്കന്മാർ ചുരുങ്ങും. എങ്കിലും തോക്കുണ്ടാകുന്നതു് ഒരു ഗൗരവമാണെന്നാണു് അവരുടെ ധാരണ.

ചിലപ്പോൾ ചുവന്ന തലപ്പാവും കാക്കിയുടുപ്പും ധരിച്ച പോലീസുകാർ ഗ്രാമത്തിൽ പ്രത്യക്ഷപ്പെടും—രണ്ടോ മൂന്നോ മാത്രം. ഗ്രാമീണരെല്ലാം പോലീസിനെ ഭയപ്പെടുന്നു. പിടിച്ചു കൊണ്ടുപോയാൽ അവരെന്തു ചെയ്യും? ഗ്രാമത്തിലേക്കു് പോലീസിൻെറ വരവു് അവരാരും ഇഷ്ടപ്പെട്ടില്ല. അന്യായക്കാരനായാലും പ്രതിയായാലും ആർക്കും അതിഷ്ടമായിരുന്നില്ല. രണ്ടു ഭാഗക്കാരും കൈക്കൂലി കൊടുത്തു് കഴിയും വേഗം അവരെ ഒഴിവാക്കും.

അവരെ സംബന്ധിച്ചിടത്തോളം ഗ്രാമത്തിൽ പോലീസ്

വരുന്നതും നരി വരുന്നതും തുല്യമായിരുന്നു. പക്ഷേ, നരിയെ ഓടിക്കാം. പോലീസുകാരെ ഓടിക്കാൻ പററില്ലല്ലോ.

പോലീസിനെ ഗ്രാമത്തിലേക്കു കൊണ്ടുവരുന്നവനാരായാലും അന്നാട്ടുകാർ അവനെ ശപിച്ചിരുന്നു. പോലീസ് വന്നാൽ ഗ്രാമത്തിൻെറ മാനം പോയെന്നാണ് അവരുടെ വിശ്വാസം. ഈ ഗ്രാമീണർക്ക് തങ്ങളുടെ പ്രശ്നങ്ങൾ സ്വയം പറഞ്ഞു തീർത്തുകൂടേ?

അങ്ങനെ തലമുറകൾ പലതും കഴിഞ്ഞുപോയി.

മററു കാര്യമായ വഴക്കൊന്നും അവിടെ ഉണ്ടാകാറില്ല. പോലീസുകാരൻെറ ഷൂസിൻെറ പാട് ഒരിക്കലും ധനശിരിയുടെ മാറിൽ പതിയാറേയില്ല.

നദിക്കരയിലെ സേമർപുഷ്പങ്ങൾ അതുല്യസൗന്ദര്യം കാഴ്ചവെച്ചു വിലസുന്നു. പോലീസുകാരൻെറ ചുവപ്പുതലപ്പാവിൻെറ കാര്യം അന്നാട്ടുകാർ മറന്നുപോകുന്നു.

നഗരത്തിൽനിന്ന് ഏറെ ദൂരത്തായിരുന്നില്ല, ആ ഗ്രാമം. എങ്കിലും കുറെ അകൽച്ചയുണ്ട് അവയ്ക്കു തമ്മിൽ. ഈ യുഗത്തിൻെറ സന്തതികളാണവർ. എന്നാലും, പഴഞ്ചന്മാർതന്നെ. വൃക്ഷങ്ങളുടെ ഇലപ്പഴുതിലൂടെ അരിച്ചുവരുന്ന സൂര്യകിരണങ്ങൾ ആ കൊച്ചുഗ്രാമത്തെ സദാ തൊട്ടുതലോടുന്നുണ്ടെങ്കിലും ചുഴ്ന്നുനില്ക്കുന്ന വനപ്രാന്തങ്ങളുടെ അന്ധകാരത്തിൽനിന്നും തികച്ചും മുക്തമായിരുന്നില്ല ആ ഗ്രാമം.

ഓരോ വർഷവും അവസാനിക്കുമ്പോൾ പുതുവർഷം പിറക്കുന്നു. പക്ഷേ, ഡാലിം ഗ്രാമത്തിൽ വലിയ മാററമൊന്നും ദൃശ്യമാകാറില്ല. ഡാലിമിന് ഒരു വർഷത്തെ പഴക്കം കൂടും എന്നുമാത്രം. മാറിക്കൊണ്ടിരുന്ന കാലത്തിൻെറ കൈയെത്താവുന്ന ദൂരത്തിൽ ആ ഗ്രാമം ചലനമററു കിടന്നു.

തെരഞ്ഞെടുപ്പിൻെറ നാളുകളിൽപോലും രാഷ്ട്രീയം അവിടെ കടന്നുവരാറില്ല. ഏതെങ്കിലും സ്ഥാനാർത്ഥിയുടെ ഏജൻേറാ ഗ്രാമീണർക്കു വായിച്ചു മനസ്സിലാക്കാനാകാത്ത കടലാസ്സുകളോ അവിടെ എത്തും. ഗ്രാമത്തിലെ സമർത്ഥന്മാരായ ചില വൃദ്ധന്മാർ എല്ലാ സ്ഥാനാർത്ഥികളിൽനിന്നും കാശു വാങ്ങും. പക്ഷേ, തെരഞ്ഞെടുപ്പുദിവസം അവർ അടുത്ത ഗ്രാമത്തിലെങ്ങാൻ ചുററിക്കറങ്ങിനടക്കും. വോട്ടുപെട്ടി പകൽ മുഴുവൻ കാത്തിരിക്കും. വൈകുന്നേരം ഒഴിഞ്ഞ പെട്ടി നഗരത്തിൽ തിരിച്ചെത്തും. ഡാലിം ഗ്രാമത്തിലെ വോട്ടു കൂടാതെ

തന്നെ ചിലർ ജയിക്കും; മാന്യന്മാരാകും; മററു ചിലർ തോല്ക്കുകയുംചെയ്യും.

തോററാൽ എന്തു സംഭവിക്കുന്നു? അതൊന്നും അവർക്കറിയില്ല.

പടിഞ്ഞാറെ കാട്ടിൻെറ നടുവിൽ വലിയ തടാകങ്ങളുണ്ടു്. തടാകങ്ങളിൽ കുററൻ മത്സ്യങ്ങളും ആമകളുമുണ്ടു്. ഡാലിം ഗ്രാമത്തിലാർക്കും മീനില്ലാതെ ചോറു തിന്നേണ്ടിവരില്ല. ചൂണ്ടയുംകൊണ്ടു പോയാൽ കുട്ട നിറയെ മീനുമായി തിരിച്ചുവരാം.

ധനശിരിക്കു തൻെറ ഗർഭത്തിൽ മത്സ്യങ്ങളെ ഒളിച്ചുവെക്കുന്ന പതിവില്ല.

## രണ്ടു്

സമയം എത്രയായെന്നറിയില്ല. ഏകദേശം പകൽ മൂന്നു മണി കഴിഞ്ഞിരിക്കും. ശരീരത്തിനു വല്ലാത്ത ക്ഷീണം. രാവിലെ മുതലേയുള്ള കോരിച്ചൊരിയുന്ന മഴ. ഡാലിം ഗ്രാമത്തിൽ മഴ തുടങ്ങിയാൽ വേഗത്തിൽ തോരാറില്ല. വഴികളെല്ലാം ചെളി കെട്ടി വഴുക്കും. വീടും മുററങ്ങളും ചീഞ്ഞളിയും. കന്നുകാലികൾ നന്നെ വിഷമിക്കും. കുട്ടികൾക്കു പുറത്തിറങ്ങാൻ വയ്യാതാകും. യുവതീയുവാക്കൾക്കൊന്നും പുറത്തിറങ്ങാൻ പററിയില്ലെങ്കിൽ, പിന്നെ കുടുംബകാര്യങ്ങളെല്ലാം മുടങ്ങിയതുതന്നെ.

ഗ്രുലച് പടിഞ്ഞാറൻ മാനത്തേക്കു് ഒന്നു നോക്കി. അവിടം മൂടിക്കെട്ടിനില്ക്കുകയാണു്. ഏഴു നാൾ നിന്നു പെയ്യും. ഇതിനിടെത്തന്നെ വീടു് കെട്ടിപ്പുതക്കേണ്ടതായിരുന്നു. മുറിക്കകത്താകെ വെള്ളമായിരിക്കും. റിപ്പേറൊക്കെ പണ്ടേ നടത്തേണ്ടതായിരുന്നു പക്ഷേ, അതിനു സമയം കിട്ടണ്ടേ? വീട്ടിൽ നിന്നകലെ മലയോരങ്ങളിൽത്തന്നെ അവനു് മിക്ക സമയവും കഴിയേണ്ടിവരുന്നു.

എന്നാലും ആളുകൾ അവനെ അലസനാണെന്നേ പറയൂ. എങ്ങോട്ടെങ്കിലും ഇറങ്ങിയാൽ പിന്നെ തിരിച്ചുവരുന്ന കാര്യങ്ങൾ മറക്കും. എവിടെയെങ്കിലും ചെന്നിരുന്നാൽ പിന്നെ, ഒരേ ഇരുത്തം. എഴുന്നേൽക്കാനുള്ള ഭാവമേ കാണില്ല.

അതു് ഒരുപക്ഷേ, തികച്ചും അസത്യമായിരുന്നില്ലതാനും, അവന്റെ അമ്മ അക്കാര്യത്തെച്ചൊല്ലി എന്നും വഴക്കു പറയുമായിരുന്നു.

തന്റെ അമ്മയോടു് ഗുലചിനു് അത്ര സ്നേഹമൊന്നുമില്ല. അവരെയോർത്തു് അവനത്ര വേവലാതിപ്പെടാറുമില്ല. അമ്മയ്ക്കാണെങ്കിൽ അധികം പ്രായവുമായിട്ടില്ല. കഷ്ടിച്ചൊരമ്പതു വയസ്സായിക്കാണും. നല്ല ഭക്ഷണമൊക്കെ കിട്ടിയിരുന്നെങ്കിൽ, ഇന്നും യുവതിയെന്നു തോന്നിയേനെ. പക്ഷേ. ജീവിതത്തിൽ സുഖമെന്താണെന്നവർ അറിഞ്ഞിട്ടേയില്ല.

ചോർന്നൊലിക്കുന്ന വീട്ടിൽ അമ്മ ഒറ്റയ്ക്കാണു താമസം. ഗ്രാമത്തിന്റെ മദ്ധ്യത്തിലാണു് ആ വീടു്. അതുകൊണ്ടു് ഭയപ്പെടാനൊന്നുമില്ലെന്നു മാത്രം. ചിലപ്പോൾ അവരുടെ മകൾ വന്നു മൂന്നുനാലു ദിവസം അമ്മയുടെകൂടെ താമസിക്കും. കള്ളന്മാരെക്കുറിച്ചും വലിയ ഭയത്തിനു കാരണമില്ല. അതിനുമാത്രം വീട്ടിനകത്തൊന്നും ഉണ്ടായിരുന്നില്ല—പഴയ ഒരു പെട്ടിയിൽ മൂന്നുനാലു് അല്ലറ ചില്ലറ സാധനങ്ങൾ മാത്രം.

സ്വന്തം സമ്പാദ്യമായി നാലു പശുക്കളും കുറേ ആടുകളും കോഴികളും ഉണ്ടു്. അതിൽനിന്നു് എത്ര എണ്ണത്തെ കുറുക്കൻ കൊണ്ടുപോയി എന്നാർക്കറിയാം. കൊണ്ടുപോകട്ടെ. കുറുക്കനും നായ്ക്കളും ഗ്രാമീണരുടേതല്ലാതെ മററാരുടെ ആടുമാടുകളെ തിന്നു ജീവിക്കാനാണു്?

മനസ്സിലങ്ങനെ പലതും ചിന്തിച്ചുകൊണ്ടു വീട്ടിലേക്കു വരികയായിരുന്നു ഗുലചു്. അവന്റെ നാടൻകുടയ്ക്കു് ആ മഴ തടുക്കാനുള്ള കഴിവില്ലായിരുന്നു. വഴിക്കാണെങ്കിൽ മുട്ടോളം താഴുന്ന ചെളിയും വഴുക്കലും. ചെളി അവന്റെ കഴുത്തുവരെ തെറിച്ചുവീണിരിക്കുന്നു. പക്ഷേ, അതൊന്നും പുത്തൻ അനുഭവമായിരുന്നില്ല അവനു്. വെയിൽ, മഴ, ചെളി എന്നിവയെ പേടിക്കാനവൻ പഠിച്ചിട്ടില്ല. ആ ചുററുപാടിലാണല്ലോ അവൻ വളർന്നു വലുതായതു്.

തന്റെ ഇരുപത്തിമൂന്നു വർഷത്തെ ജീവിതത്തിനിടയിൽ അവനു് ഡാലിം ഗ്രാമത്തിലെ ചെളിയും വെള്ളവും സുപരിചിതമായിരുന്നു. അവയോടെല്ലാം അവനു മമത തോന്നിത്തുടങ്ങി.

വീട്ടിനു വെളിയിൽ മഴ നനഞ്ഞാൽ അതു സാരമില്ല. പക്ഷേ, വീട്ടിനകത്തു നനയുകയാണെങ്കിലോ, അതത്ര നന്നല്ല.

ചിലപ്പോൾ അവൻ ഉറങ്ങിക്കിടക്കുമ്പോൾ അവൻെറ തല യ്ക്കരികെ ചോർച്ചയുണ്ടാകും. അപ്പോൾ അവനു നല്ല ദേഷ്യം വരും. പിറേറ ദിവസംതന്നെ വീട്ട് കെട്ടിമേയുമെന്നവൻ പ്രതിജ്ഞയെടുക്കും. ഗ്രാമത്തിലെ ഏതോ തെമ്മാടിയെ ശകാരിക്കുംപോലെ മേഘങ്ങളെ ശകാരിക്കുകയുംചെയ്യും.

അമ്മ കണ്ണുമടച്ച് ഉറക്കംനടിച്ചങ്ങനെ കിടക്കുന്നുണ്ടാകും. നാളെ അവൻ ഒന്നും ചെയ്യില്ലെന്നവർക്കറിയാം. നാളെ അവൻ തൻെറ ദേഹത്തു വെള്ളം വീണ കാര്യമെല്ലാം വിസ്മരിക്കും. മഴക്കാലം കഴിഞ്ഞാൽ തൻെറ വീടിൻെറ മോന്തായം ചോർന്നൊലിച്ച സംഗതിതന്നെ അവൻ മറന്നു കളയുകയുംചെയ്യും.

അവനും അക്കാര്യം നന്നായറിയാം. ചിലപ്പോൾ നരി അവൻെറ ആലയിൽ കയറി കന്നുകാലികളെ തട്ടിക്കൊണ്ടു പോകും. അവൻ നരിയുടെ പതിന്നാലു തലമുറയെ അടച്ചു ശകാരിക്കും. നാളെത്തന്നെ ജയന്തറിൻെറ തോക്കുകൊണ്ട് നരികളുടെ വംശനാശം വരുത്തുമെന്ന് ഉച്ചത്തിൽ പ്രഖ്യാപിക്കും.

എന്നാൽ, ഒരിക്കലെങ്കിലും അവൻ തോക്ക് കൈയിലെടുത്തിട്ടുണ്ടാവില്ല.

പകൽസമയമായാൽ അവനു് തലേന്ന് തൻെറ പശുക്കളെ പിടിച്ചുകൊണ്ടുപോയ നരിയോട്ട് അനുകമ്പ തോന്നും:

പോട്ടെ, ഒന്നിനെയല്ലേ കൊണ്ടുപോയുള്ളു. നമ്മുടെ പൈക്കളെയല്ലാതെ പിന്നാരുടെ പൈക്കളെയാണ് അതു കൊണ്ടുപോകേണ്ടതു്? എന്തുവന്നാലും അതു നരിയുടെ കുലത്തിൽ ജനിച്ചതാണല്ലോ. അതിനു പിന്നെ പുല്ലു തിന്നു ജീവിക്കാനാകുമോ?

അമ്മ എന്തൊക്കെയോ പിറുപിറുക്കും. തൊഴുത്തിലെ കന്നുകാലികളെ നരികൾക്കു തീററയാക്കാനുള്ള അവൻെറ യുക്തി അവർക്കേതായാലും മനസ്സിലാവില്ല.

ഗുലച് ധാരാളം നരികളെ കണ്ടിട്ടുണ്ട്. കാട്ടിൽ വിറകു വെട്ടാൻ പോയാൽ പുലികളെയും ചിലപ്പോൾ പുള്ളിപ്പുലികളെയും കാണാറുണ്ട്. അവയെ കാണാനെന്തൊരു ചന്തമാണ്! അവയുടെ ശരീരത്തിൽ തൊട്ടുതലോടി ഓമനിക്കാൻ തോന്നാറുണ്ട്. പുലികളുടെ ശരീരകാന്തി കണ്ണിനു് ഇമ്പം നൽകുന്നതുതന്നെയാണു്. നരി അവനെ ഒട്ടും പേടിക്കാറില്ല. അവനും നരിയെ പേടിയില്ല. നരി കന്നുകാലികളെയാണല്ലോ

തിന്നാറു്—മനുഷ്യനെ തിന്നാറില്ലല്ലോ? നരികളോടു് അവനു് അതിരററ സ്നേഹം തോന്നും.

അക്കരെയുള്ള വയലിൽനിന്നും വരികയായിരുന്നു ഗുലചു്. അവിടെ അവൻ ബാവോ, ശാലി എന്നീ നെല്ലിനങ്ങൾ കൃഷിചെയ്യുന്നു. മററുള്ളവരുടെകൂടെ പോയിട്ടു് അവനും കുറെ നിലം വെട്ടിത്തെളിച്ചു കൃഷിയോഗ്യമാക്കിട്ടുണ്ടു്. ഇന്നതു് അവൻെറ സ്വന്തമാണു്. ആ ഭാഗത്തു് ധനശിരിയുടെ തടം കുറച്ചു കൂടി ഉയർന്നതാണു്. വലിയ തോതിൽ വെള്ളപ്പൊക്കമില്ലെങ്കിൽ ഭയപ്പെടാനില്ല. ഇനി വെള്ളം കയറി ഇറങ്ങിയാൽ മണ്ണിനു് വളക്കൂറു കൂടുകയാണല്ലൊ പതിവു്. അതിൽ ദുഃഖിക്കാനെന്തിരിക്കുന്നു!

പുഴ കടന്നതിനുശേഷം അവൻ തെല്ലിട നിന്നു. തിരിഞ്ഞു തൻെറ വയലിലേക്കു് ഒന്നുകൂടി നോക്കി. ഒന്നും കാണുന്നില്ല. അവൻ ഏറെ ദൂരം പോന്നുകഴിഞ്ഞിരുന്നു. കൂടാതെ നല്ല മഴയും. സൂര്യനും അസ്തമിക്കുകയാണു്. മഴ പെയ്തുകൊണ്ടിരിക്കുമ്പോൾ ഏറെ ദൂരം കാണാനും പററില്ലല്ലോ. തൻെറ നിലത്തെക്കുറിച്ചോർത്തു് അവൻ ആശ്വസിച്ചു—നല്ല വളക്കൂറുള്ള മണ്ണു്.

പെട്ടെന്നവൻെറ മിഴികൾ നദീജലത്തിൽ പതിച്ചു. കാലുകൾ നിലച്ചു. വെളുത്ത മഴത്തുള്ളികൾ നദിയുടെ വിരിമാറിൽ നിപതിച്ചുകൊണ്ടിരുന്നു. ആ കാഴ്ച അവനെ ആകർഷിച്ചു. വെള്ളത്തിൽ വെള്ളത്തുള്ളികൾ വീഴുമ്പോഴും കുമിളകൾ നൃത്തം ചെയ്യുന്നു. വെളുത്ത, നനുനനുത്ത കുമിളകൾ. തെളിഞ്ഞ നദീജലം—അതിൻെറ നിറം ഏകദേശം നീലയാണു്. അതിൽ വെളുത്ത, നനുനനുത്ത ജലകണങ്ങൾ മേഘങ്ങളുടെ ഉദരത്തിൽ നിന്നും ഇറങ്ങിവന്നിരിക്കുന്നു.

മധുരമായൊരു ശബ്ദം. മരത്തിൻെറ ഇലകളിൽ വെള്ളത്തുള്ളികൾ വീഴുമ്പോഴുണ്ടാകുന്ന ശബ്ദവും നദീജലത്തിൽ മഴത്തുള്ളികൾ വീഴുമ്പോഴുണ്ടാകുന്ന ശബ്ദവും തമ്മിൽ ഒരു സാദൃശ്യവുമില്ല. മൃദുലമനോഹരമായ ശബ്ദം.

കുറേ നേരം പുഴക്കരയിൽ നിന്നു് ഗുലചു് ആ ജലക്രീഡ നോക്കി രസിച്ചു. മഴയുടെ ഛമു്—ഛമു് ധ്വനി ഒരു വശത്തു്. പുഴയുടെ വിരിമാറിൽ നിന്നു വന്ന അതിൻെറ മധുരമായ പ്രതിധ്വനിയിൽ അവനു് കൗതുകം വർദ്ധിച്ചു. വെണ്മയാർന്ന ജലകണങ്ങളുമായി അവൻെറ ഹൃദയം താദാത്മ്യം പ്രാപിച്ചതുപോലെ അവനു തോന്നി.

ഇരുട്ട് കൂടിവരുന്നതു കണ്ട് ഗുലച് തിരിഞ്ഞു വീട്ടിലേക്ക നടന്നു.

നദീജലത്തിൽ മഴത്തുള്ളികൾ വന്നു വീഴുന്ന കാഴ്ച കാണാൻ നല്ല കൗതുകം തോന്നി. ഏതോ അവാച്യമായൊരാനന്ദം അവന്റെ ഹൃദയത്തെ പുളകമണിയിച്ചു.

ചെളിയിൽനിന്നു് പുതിയൊരു മണം പരന്നു. വഴിയുടെ ഇരുവശങ്ങളിലുമുള്ള മരങ്ങളുടെ ഇലകളിൽനിന്നും പരിചിതമായൊരു ഗന്ധം അനുഭവപ്പെട്ടു. പുല്ലിന്റെയും കാടിന്റെയും ചിരപരിചിതമായ പഴയ ഗന്ധം.

ഗുലച് നിന്നില്ല.

മഴക്കാലരാത്രിയാണല്ലോ. ഇരുട്ട് കൂടിവന്നപ്പോൾ നരിയെ ഭയമായി. അവ മൃഗങ്ങളെ തേടി വന്നു് അവനെയാണു് കിട്ടിയതെങ്കിലോ? എങ്കിലും അവന്റെ കൈയിൽ കത്തിയുണ്ട്. ഭയപ്പെടാൻ പ്രത്യേക കാരണമൊന്നുമില്ല. അവന്റെ ചുമലിൽ രണ്ടു പഴക്കുലകളുമുണ്ട്.

അവൻ ഒരു പഴം ഉരിഞ്ഞു തിന്നു. നല്ല രസം തോന്നിയില്ല. അത്രയ്ക്ക് മധുരമില്ലായിരുന്നു. അവൻ ഒന്നുകൂടി തിന്നു.

തന്റെ കുടുംബക്കാരോടു മമതയുള്ള കൂട്ടത്തിലായിരുന്നില്ല ഗുലച്. പക്ഷേ, സ്വന്തം വീട്ടിൽ പോകാതെ പിന്നെ എവിടെ പോകാനാണു്? അതു് ഇടിഞ്ഞതോ പൊളിഞ്ഞതോ ആണെങ്കിലും തന്റെ സ്വന്തം വീടാണല്ലോ. അമ്മയും അവിടെ ഉണ്ട്.

ചെളി നിറഞ്ഞ വഴിയിലൂടെ വളരെ സൂക്ഷിച്ച് അവൻ പതുക്കെ നടന്നുനീങ്ങി. വീട്ടിലെത്തണമെങ്കിൽ ഇനിയും കുറെ ദൂരമുണ്ട്. ഒരു നാഴികയിൽ കുറയാതെ കാണും. മഴച്ചാറലിലൂടെ അവന്റെ മനസ്സ് എങ്ങോ പറന്നുകൊണ്ടിരുന്നു.

ഇടയ്ക്കൊക്കെ അവൻ ചേനിമായിയെ ഓർത്തുപോകും. വയലിൽ മമ്മട്ടി എടുത്തു കിളയ്ക്കുമ്പോൾ, മുററത്തിരുന്നു കതിര ഉണ്ടാക്കുമ്പോൾ, ഒററയ്ക്കു വഴി നടക്കുമ്പോൾ പലപ്പോഴും അറിയാതെ അവൾ സ്മൃതിപഥത്തിൽ ഓടിവരും. ആ സ്മരണ അവന്റെ മനസ്സിനെ തകർത്തുകളയും.

ചേനിമായി പഴയ ഡാലിം ഗ്രാമത്തിലെ പെൺകുട്ടിയായിരുന്നു. കാണാൻ അത്ര സുന്ദരിയൊന്നുമല്ലെങ്കിലും തടിച്ചുകൊഴുത്തു് ആരോഗ്യമുള്ളൊരു പെൺകുട്ടി. അവളുടെ അച്ഛൻ

ഒരു സ്വതന്ത്രവിചാരഗതിക്കാരനായിരുന്നു. അച്ഛനെപ്പോലെ മകളും അല്പം തന്റേടക്കാരിയാണ്.

പല കാര്യത്തിനുമായി ഗുലച് ചിലപ്പോഴെല്ലാം പഴയ ഡാലിമിലെത്തും. ഏതാൻ ചില വീടുകളിൽ കയറി വെററില മുറുക്കും. അക്കൂട്ടത്തിൽ ഗ്രാമത്തിലെ പെൺകുട്ടികളെക്കുറിച്ചും മനസ്സിലാക്കും.

അങ്ങനെ ചേനിമായിയുമായി അവൻ പരിചയപ്പെട്ടു. സംസാരിക്കുകകൂടി ചെയ്തപ്പോൾ അവനു് കുട്ടിയെ ഇഷ്ടമായി. ചേനിയും അവനിൽ അനുരക്തയായിക്കഴിഞ്ഞിരുന്നു. ആ സ്നേഹം ക്രമേണ വർദ്ധിച്ചുവരികയുംചെയ്തു.

ഗുലചിന്റെ സാമ്പത്തികനില അന്നു തൃപ്തികരമായിരുന്നില്ല. സാമാന്യരീതിയിൽ ചേനിയെ വിവാഹംകഴിച്ചുകൊണ്ടുവരാനൊരു വഴിയും അവൻ കണ്ടില്ല. ചേനിയെ അവനു വിവാഹംകഴിച്ചുകൊടുക്കുമെന്ന പ്രതീക്ഷയും അവനില്ലായിരുന്നു.

തഞ്ചത്തിനൊരു ദിവസം അവളെ തട്ടിക്കൊണ്ടുപോരാനുള്ള മാർഗം അവൻ ചിന്തിച്ചുറപ്പിച്ചു. ചേനിക്കും അതു സമ്മതമായിരുന്നു. ഡാലിം ഗ്രാമത്തിൽ പെൺകുട്ടികളെ പ്രലോഭിപ്പിച്ചോ ബലംപ്രയോഗിച്ചോ തട്ടിക്കൊണ്ടുപോകുന്നതിൽ പുതുമയൊന്നുമില്ലായിരുന്നു. പെൺകുട്ടിയെക്കൊണ്ടു് സമ്മതിപ്പിക്കലായിരുന്നു പ്രധാനം.

രണ്ടു വർഷത്തിലും കൂടുതലായിക്കാണും, മൂന്നു വഷംതന്നെ ആയിട്ടുണ്ടാകും. അന്നു്, ഇതുപോലൊരു മഴദിവസം അവൻ ചേനിമായിയുടെ വീട്ടിലെത്തി. ചേനിയുടെ വീട്ടുപടിക്കൽ ഇരുട്ടിൽ ഒളിച്ചിരുന്നപ്പോൾ ആരെങ്കിലും കണ്ടാലോ എന്നോർത്തു് തന്റെ മനസ്സു് പതറുകയായിരുന്നു.

തുടർച്ചയായി പെയ്യുന്ന മഴ കാരണം അവളുടെ അച്ഛനമ്മമാർ സന്ധ്യ മയങ്ങിയപ്പോൾതന്നെ കിടന്നുറങ്ങിയിരുന്നു. ചുമരിന്റെ പഴുതിലൂടെ അവൻ അകത്തേക്കു് എത്തിനോക്കി. അകത്തു് ചേനി മാത്രമേയുള്ളു. മററാരുമില്ല. അവൻ മുട്ടി വിളിച്ചു. ചേനി പുറത്തേക്കു വന്നു.

അവർ ഒളിച്ചോടി.

ഇനി എന്താകും?

പിറേറദിവസം ഗ്രാമത്തിലാകെ ബഹളമായി. ഇന്ദ്ര്

നേപ്പാളിയുടെ കാലിത്തൊഴുത്തിൽവെച്ച് അവർ പിടിക്കപ്പെട്ടു. പിന്നെ വിചാരണയായി.

നാട്ടുകാർ അഭിപ്രായപ്പെട്ടു; ''വന്നതു വന്നു. ആണിനും പെണ്ണിനും സമ്മതമായാൽ വിവാഹം കഴിച്ചുകൊടുക്കാം.''

ഗുലചിന്റെ പിതാവിന് അതു സമ്മതമായില്ല. ഒളിച്ചോടിപ്പോയ ഒരു പെണ്ണിനെ വധുവായി വീട്ടിൽ കയററാൻ ഏതു പുരുഷനാണ് ധൈര്യമുണ്ടാവുക? ''വരട്ടെ....ഞാൻ കൊന്നുകളയും.''

വൃദ്ധൻ കത്തി നിവർത്തിക്കാട്ടി.

''എന്റെ പെൺകുട്ടിയെ തട്ടിക്കൊണ്ടുപോകാനുള്ള ധൈര്യമോ? ആരാണ് എന്റെ പെണ്ണിനെ തൊടാൻ വരുന്നതെന്നുകാണട്ടെ. ഞാൻ ഞാനാണെങ്കിൽ അവനോട് ചോദിച്ചോളാം.''

ചേനിയുടെ മുത്തച്ഛൻ സഫിയത് അങ്ങനെ ഭീഷണി മുഴക്കിയപ്പോൾ എന്തെങ്കിലും പറയാൻ ആരും ധൈര്യപ്പെട്ടില്ല. സഫിയത് എളുപ്പത്തിൽ വഴങ്ങുന്ന പ്രകൃതക്കാരനുമായിരുന്നില്ല. വിവാഹം നടന്നില്ല. ഗുലച് നിസ്സഹായനായിരുന്നു.

ചേനിമായി കരഞ്ഞുപിഴിഞ്ഞ് അച്ഛന്റെ കൂടെത്തന്നെ തിരിച്ചുപോയി.

അടുത്ത ദിവസം അച്ഛൻ ഗുലചിനെ സ്വന്തം വീട്ടിൽ നിന്നും പുറത്താക്കി: ''എന്റെ മോനായിട്ട് നീ എന്നെ അപമാനിച്ചു. എന്റെ വീട്ടിൽ ഇനി നിന്റെ നിഴൽ കണ്ടാൽ ഞാൻ കൊത്തിനുറുക്കിയിടും. പോ, എവിടെ വേണമെങ്കിലും പോയി തൊലയ്! എന്റെ സ്വത്തിൽനിന്ന് നിനക്ക് ഒരു ചില്ലിക്കാശ് മേലിൽ കിട്ടില്ല!''

അമ്മ മകനുവേണ്ടി കുറെ വാദിച്ചുനോക്കി. അച്ഛൻ മകനോടൊപ്പം തള്ളയെയും വീട്ടിൽനിന്നു പുറത്താക്കി. മൂത്തമകനും ഭാര്യയും അച്ഛന്റെകൂടെയായിരുന്നു താമസം. അതിനും പുറമേ അയാൾക്കൊരു രണ്ടാംഭാര്യയുമുണ്ട്. ഗുലച്ചും തള്ളയും ഇറങ്ങിപ്പോയതുകൊണ്ട് അയാൾക്ക് ബുദ്ധിമുട്ടൊന്നും ഉണ്ടായില്ല.

ഗുലച് മററാരോ ഉപേക്ഷിച്ചുപോയ ഒരു വീടിന്റെ സാധനസാമഗ്രികൾ ശേഖരിച്ച് കുറച്ചു നിലം വാങ്ങി ഒരു വീടുണ്ടാക്കി. അച്ഛൻ കേൾക്കത്തക്കവണ്ണം അവൻ പറഞ്ഞു:

''മരിക്കാൻ കിടന്നാൽപോലും ഇനി എന്നെ തിരയണ്ട. ഞാൻ പോണു, ഇനി ഒരിക്കലും ഇവിടെ തിരിച്ചുവരില്ല.''

അമ്മയും മകനും മാറിത്താമസിച്ചു.

ഇന്നും അതുപോലെ അവർ കഴിയുന്നു.

മൂന്നു വർഷം തികയുകയാണ്. അച്ഛനും മകനും പരസ്പരം കണ്ടുമുട്ടിയാലും സംസാരിച്ചിരുന്നില്ല.ചിലരൊക്കെ അവന്റെ അമ്മയെ ഉപദേശിക്കും: ''വഴക്കും വക്കാണവുമില്ലാത്ത വീടുണ്ടോ? വീടും വിട്ട് ഈ കിറുക്കന്റെയൊക്കെക്കൂടെ എങ്ങനെ കഴിയാനാ? അതു നിന്റെ വീടാണ്. ഗുലചിനെയുംകൂട്ടി തിരിച്ചുപോ.''

അതു കേട്ട് അമ്മയ്ക്കു ദേഷ്യംവരും: ''രണ്ടാം ഭാര്യയോടൊത്തു കഴിയാൻ ഇനി ഞാൻ അങ്ങോട്ടേക്കില്ല. മഹാറാണിയുമായിത്തന്നെ കഴിഞ്ഞോട്ടെ. സ്വന്തം മക്കളെ വീട്ടിൽനിന്ന് അടിച്ചിറക്കുന്ന മനുഷ്യന്റെകൂടെ കഴിയാൻ ആരും കൊതിക്കില്ല. നാണമില്ലാത്തവരേ അങ്ങനെ ചെയ്യൂ.''

മറ്റു ചിലർ മകനെയും തള്ളയെയും വീട്ടിലേക്കു വിളിച്ചുകൊണ്ടുവരാൻ ഗുലചിന്റെ പിതാവിനെയും ഉപദേശിക്കുകയുണ്ടായി. പക്ഷേ, വൃദ്ധൻ മുൻനിശ്ചയത്തിൽ ഉറച്ചുനിന്നതേയുള്ളു: ''ഞാനവരെ വിളിക്കാൻ പോകാനോ? അമ്മയും മകനും എന്റെ മുഖത്തു കരി തേച്ചു പോയവരാണ്. തങ്ങളായി പോരുന്നുണ്ടെങ്കിൽ പോന്നോട്ടെ. കളപ്പുരയിൽ സ്ഥലം ധാരാളമുണ്ട്.''

മറുവശം ഗുലചും ഉറച്ച അഭിപ്രായക്കാരനായിരുന്നു: ''ജീവിതത്തിൽ ഇനി ഒരിക്കലും അച്ഛന്റെ വീട്ടിൽ കാലുകുത്തില്ല. എന്തു സംഭവിച്ചാലും ശരി.''

അവന്റെ അമ്മ അവനെ വിട്ട് അച്ഛന്റെ വീട്ടിലേക്കു തിരിച്ചുപോയാലും അവന് പരാതിയുണ്ടാവില്ല. പിന്നെ ജീവിതത്തിൽ എതിരു പറയാൻ ആരും ഉണ്ടാവില്ലല്ലോ. എങ്കിലും അമ്മയോട് അക്കാര്യം സൂചിപ്പിച്ചില്ല. ''പട്ടിണികിടന്നു മരിക്കേണ്ടിവന്നാലും അവിടെ പോകരു''തെന്നേ അമ്മയോടു പറഞ്ഞുള്ളു. ''നിങ്ങളുടെ മകനും വധുവിനും നിങ്ങളെക്കുറിച്ചു ചിന്തയില്ലെങ്കിൽ അവരെക്കുറിച്ചു വേവലാതിപ്പെടാൻ നിങ്ങൾക്ക് എന്താ കാര്യം?''

അവന്റെ അമ്മയും ഡാലിം ഗ്രാമത്തിന്റെ സന്തതിയാണല്ലോ. വേല ചെയ്യാതെ തിന്നാൻ ശീലിച്ചിട്ടില്ല. അഞ്ചാം

വയസ്സുതൊട്ട് കൃഷിപ്പണി ചെയ്തും വീട്ടിലെ ജോലി ചെയ്തും ജീവിച്ചുപോന്നതാണ്. ജോലിയോർത്തുള്ള പേടി തീരെ ഉണ്ടായില്ല. ദേഹത്തിനു സുഖമുണ്ടെങ്കിൽ, ആരുടെ മുമ്പിലും കൈ നീട്ടാതെ വേല ചെയ്തുതന്നെ ജീവിക്കും.

അമ്മ തന്റേതുകൂടെ താമസിക്കുന്നതുകൊണ്ട് വീടിനെക്കുറിച്ച് ചിന്തിക്കേണ്ടിവരാറില്ല. അമ്മതന്നെയാണ് അവന്റെ കന്നുകാലികളെയും കോഴികളെയും സംരക്ഷിക്കുന്നത്. എന്നാലും കൃഷിസ്ഥലത്ത് അധികം നേരമായിപ്പോയാൽ ഗ്രുലചിന് അമ്മയെക്കുറിച്ചുള്ള വിചാരമായി: ''ഒരുപക്ഷേ, വീട്ടിൽ ഒരു മണി ഉപ്പുണ്ടാവില്ല. അരി ബാക്കിയുണ്ടോ എന്നാരറിഞ്ഞു! കള്ളന്മാരോ കൊള്ളക്കാരോ ഉപദ്രവിക്കാനും മതി.''

വീടിനെക്കുറിച്ച് അങ്ങനെ വിചാരമായാൽ ഗ്രുലച് ഉടനെ കൃഷിയിടത്തുനിന്നും പുറപ്പെടും. അപ്പോൾ ചൂടും തണുപ്പും ഒന്നും കണക്കാക്കില്ല. അമ്മയോട് എന്തെന്നില്ലാത്തൊരു മമത ഉടലെടുക്കും.

നേരം ഇരുട്ടിയിരിക്കുന്നു.

അപ്പോഴും മഴ പെയ്യുന്നുണ്ട്. ആകാശത്തിൽ ചന്ദ്രനുണ്ടെങ്കിലും ആകെ മേഘാവൃതമാണ് മാനം. ഒരുഹത്തിന് അവൻ മുമ്പോട്ടു നടന്നു. ശരീരത്തിനു നല്ല ക്ഷീണമുണ്ട്. നാട്ടിൻപുറത്തു സൂര്യാസ്തമനത്തോടെ ഇരുട്ടു പരക്കുന്നു.

വീട്ടിലേക്ക് ഇനി അധികം ദൂരമില്ലെന്നവൻ ഊഹിച്ചു. തിരിവു കഴിഞ്ഞാൽ ഉടനെ വീടെത്താം.

പൊടുന്നനെ അവൻ നിന്നു. എന്തോ ആലോചിച്ചു. അതിനുശേഷം ഇടത്തോട്ടു തിരിഞ്ഞു നീട്ടിനടന്നു. സ്വന്തം വീട്ടിലേക്കല്ല, തരായുടെ വീട്ടിലേക്ക്!

## മൂന്ന്

മൂന്നു മുറികളുള്ള പതുങ്ങിയ വൈക്കോൽ മേഞ്ഞൊരു കൊച്ചു വീട്. ചെറുതെങ്കിലും വെടിപ്പും ഭംഗിയുമുള്ള മുററം. എവിടെയും വെള്ളം കെട്ടിനിൽക്കുന്നില്ല. വീട്ടിനു മുമ്പിൽ തൊഴുത്ത്. അവിടെ മൂന്ന് കറവപ്പശുക്കളെ കെട്ടിയിട്ടുണ്ട്. വാതിലിന്റെ അടുത്ത് പടിക്കൽതന്നെ കറുത്ത നായ കിടന്നുറങ്ങുന്നു. വീട്ടിനകത്ത് ആരുടെയും ശബ്ദം കേട്ടിരുന്നില്ല. അകത്ത്

കത്തിച്ചുവെച്ച മണ്ണെണ്ണവിളക്കിൻെറ പ്രകാശം വാതിൽപഴുതിലൂടെ കാണാമായിരുന്നു.

അപ്പോഴും ഇറയിൽനിന്നു് മഴവെള്ളം ഛപ്പ്—ഛപ്പ് എന്നു് അടർന്നു വീണുകൊണ്ടിരുന്നു.

ഗുലച് കുറെ നേരം മുററത്തുതന്നെ നിന്നു. അകത്താരെന്നു് ഊഹിച്ചു. അതിനുശേഷം വാതിൽ തള്ളിത്തുറന്നു് അകത്തു കടന്നു.

''ആരാ അതു്?'' അകത്തുനിന്നാരോ ചോദിച്ചു.

''ഞാൻതന്നെ. ചേച്ചിയല്ലേ?''

''ഗുലചാണോ? ഇതാ ഞാൻ വന്നു. ഇരിക്കു്.''

അകത്തുനിന്നു വന്നതു് തരാ അല്ലായിരുന്നു. അവളുടെ ഇളയമ്മയായിരുന്നു—കപാഹി.

''നനഞ്ഞൊലിച്ചു് എവിടന്നാ ഈ പാതിരാത്രു് കയറി വരുന്നതു്?''

''മലയോരത്തുനിന്നു്.'' അവൻ സംക്ഷിപ്തമായി പറഞ്ഞു. അവിടെയിരുന്നു് കപാഹിയെ ഒന്നു നോക്കി.

നല്ല വെളുത്ത നിറമായതുകൊണ്ടു് അവാംക്കു് കപാഹി (പരുത്തിയുടെ നിറമുള്ളവാം) എന്നാണു ചെറുപ്പത്തിൽ പേരിട്ടതു്. ഇപ്പോഴും നല്ല വെളുപ്പുതന്നെ. പതിന്നാലു പതിനഞ്ചു വർഷങ്ങാംക്കു മുമ്പു് അവളുടെ കല്യാണം കഴിഞ്ഞതാണു്. അന്നു് ഗുലചിനു പതിനൊന്നു വയസ്സായിരുന്നു. അന്നുമുതൽ എത്രയോ തവണ അവൻ കപാഹിയെ കണ്ടിട്ടുണ്ടു്. എല്ലാം ഒരേ രൂപത്തിൽ. അതിൽ ഒരു വാട്ടവും കോട്ടവും ഇന്നും അവാംക്കു വന്നിട്ടില്ല.

പതിന്നാലു വയസ്സുള്ളപ്പോഴാണു് നാഹർ അവളെ കല്യാണംകഴിച്ചതു്.

പഴയ ഡാലിം ഗ്രാമക്കാരനായ നാഹർ ആദ്യം കപാഹിയുടെ ചേച്ചി ജൂതിയെയാണു് നിക്കാഹ്കഴിച്ചതു്. അതിൽ ഒരു പെൺകുട്ടി ജനിച്ചു—അവളാണു് തരാ. എന്നാൽ, തരാത്രു് അഞ്ചു മാസം പ്രായമായപ്പോാം ഏതോ പ്രസവാനന്തരരോഗത്താൽ ജൂതി മൃതിയടഞ്ഞു. കഷ്ടിച്ചു് ആറു മാസം പ്രായമായ കുഞ്ഞിനെ പിന്നെ നോക്കിയതു് നാഹറിൻെറ വിധവയായ സഹോദരിയായിരുന്നു. അതിനുശേഷം നാഹറിൻെറ ആഗ്രഹപ്രകാരം നാട്ടുകാർ കപാഹിയുമായുള്ള കല്യാണം നടത്തി

ക്കൊടുത്തു. കപാഹി തരായുടെ സ്വന്തം ഇളയമ്മയാണല്ലോ. അവൾക്ക വിഷമമൊന്നും ഉണ്ടാവില്ല.

കപാഹി വന്നപ്പോൾ അതു തൻെറ അമ്മയാണെന്നുതന്നെ തരായ്ക്കു തോന്നി. തൻെറ അമ്മയെ ഓർമിക്കാനുള്ള പ്രായമോ ബുദ്ധിയോ അവൾക്കന്നില്ലായിരുന്നു. അവൾ സംസാരിക്കാറായപ്പോൾ കപാഹിയെ ഇളയമ്മ എന്നു വിളിക്കാൻ പഠിപ്പിച്ചുവെങ്കിലും കുട്ടി കപാഹിയെ അമ്മ എന്നുതന്നെ മനസ്സിലാക്കി. കപാഹിയും അവളെ സ്വന്തം മകളെപ്പോലെതന്നെ കരുതി വളർത്തി. അവരെ കണ്ടവരാരും അമ്മയും മകളും എന്നല്ലാതെ പറഞ്ഞിട്ടില്ല. തനിക്ക മറെറാരമ്മയുണ്ടായിരുന്നു എന്നു ചിന്തിക്കാൻ അവൾക്കും ഇടവന്നിട്ടില്ല.

നാഹർ അപരിഷ്കൃതനായിരുന്നു. മറിച്ച് കപാഹി അല്പം പരിഷ്കാരഭ്രമക്കാരിയും. കന്നി—തുലാം മാസമായാൽ ചില വ്യാപാരികൾ ധനശിരിയിലൂടെ തോണിയിൽ ഗ്രാമത്തിലെത്തും. കൂടെ കുറെ സാമാനങ്ങളും കൊണ്ടുവരും. റാബി വിളവിനുള്ള ഉരുളക്കിഴങ്ങ്, പരിപ്പ്, കടുക് എന്നിവയുടെ വിത്തു് അവർ കടമായി ഗ്രാമീണർക്ക നൽകും. മകരം, കുംഭം മാസങ്ങളിൽ വീണ്ടും വരും—തങ്ങളുടെ വിഹിതം പററാൻ. തോണി നിറയെ സാധനങ്ങളുമായി തിരിച്ചുപോവും. ചിലപ്പോൾ യുവാക്കളായ വ്യാപാരികൾ ഡാലിംഗ്രാമത്തിലെ പെൺകൊടികളുടെ മനസ്സിൽ വ്യാമോഹങ്ങൾ വരച്ചു പോകും. കപാഹിയുടെ ജീവിതത്തിലും ചില നൂലാമാലകളുണ്ടായി. നാഹറുമായുള്ള അവളുടെ ബന്ധം എന്നെന്നേക്കമായി അവസാനിക്കകയുംചെയ്തു.

നാഹർ അവളെ വീട്ടിൽനിന്നും പുറത്താക്കി. പക്ഷേ, ആരോടും പറയാതെ ഒരു ദിവസം നാഹർ വീടും നാടും വിട്ടു പോവുകയുംചെയ്തു. അയാൾ തിരിച്ചുവന്നില്ല. എവിടെപ്പോയെന്നു പറയാൻ ആർക്കും സാധിച്ചതുമില്ല. നാട്ടുകാർ അതിൽ ആശ്ചര്യപ്പെട്ടില്ല. എന്തുകൊണ്ടെന്നാൽ ഇടയ്ക്കൊക്കെ അങ്ങനെ രണ്ടോ മൂന്നോ പേർ തിരോധാനംചെയ്യുക പതിവാണു്. നരിപിടിച്ചതാവാം, ഒളിച്ചോടിപ്പോയതുമാവാം. ആണുങ്ങളെ അങ്ങനെ കെട്ടിയിടാൻ പററില്ലല്ലോ.

നാഹർ തിരിച്ചുവരുമെന്നു കരുതി കപാഹി കുറെ നാൾ അയാളുടെ വീട്ടിൽതന്നെ കഴിച്ചുകൂട്ടി. അയാൾ ഏതോ വിദൂര ഗ്രാമത്തിലാണെന്നും ഇനി ഒരിക്കലും തിരിച്ചുവരില്ലെന്നും,

ഇനിയും കാത്തിരുന്നതുകൊണ്ടു് പ്രയോജനമില്ലെന്നും അവരം വിചാരിച്ചു. അങ്ങനെ ഒരു ദിവസം വിധവയോടു വഴക്കിട്ടു് തരായേയുംകൂട്ടി സ്വന്തം വീട്ടിലേക്കതന്നെ വന്നു. ആരും വി രോധം പറഞ്ഞില്ല. അവർ കപാഹിയുടെ ഇളയമ്മയുടെ കൂടെ ത്തന്നെ താമസമാക്കി.

നാഹർ എന്തിനാണു് നാടു വിട്ടുപോയതെന്നു് ആദ്യമൊ ന്നും ആളുകരംക്ക മനസ്സിലായില്ല. പക്ഷേ, ക്രമേണ ചിലർ അതു മനസ്സിലാക്കിത്തുടങ്ങി. കഴിഞ്ഞ കന്നിയിൽ ബസിറതു് എന്ന വ്യാപാരി സാധനസാമഗ്രികളുമായി അന്നാട്ടിൽ വന്നി രുന്നു. പഴയ ഡാലിംഗ്രാമത്തിലെ കടവിൽ തോണി കെട്ടി ഗ്രാമീണർക്കു് പരിപ്പു്, ഉരുളക്കിഴങ്ങു്, ഉള്ളി എന്നിവയുടെ വിത്തു് നൽകുകയുണ്ടായി. അവൻെറ കൈയിലെ പണ സ്സഞ്ചികണ്ടു് കപാഹി അവനിൽ ആകൃഷ്ടയായി. ബസിറതു് കുറെ നാരം കപാഹിയുടെ വീട്ടിൽ അതിഥിയായിരുന്നു. ബസിറതു് യുവാവായിരുന്നു—കപാഹി ചപലയും.

ഇക്കാര്യങ്ങളെല്ലാം പിന്നീടു് നാഹർക്ക മനസ്സിലായി. കപാഹിയെ കുറെ അടിക്കുകയും ഇടിക്കുകയുംചെയ്തു. പിന്നെ എന്തോ മനഃക്ലേശംകൊണ്ടു് അയാരം സ്വയം നാടുവിടുകയും ചെയ്തു.

ഇപ്പോരം തരായു പതിന്നാലു വയസ്സായി. പ്രായപൂർത്തി യായ പെണ്ണു്. അവരെ കണ്ടാൽ ചേച്ചിയും അനുജത്തിയുമാ ണെന്നേ തോന്നു. തരായു കുറച്ചധികം ചുറുചുറുക്ക കൂടും—അവ ളെ അപേക്ഷിച്ചു് കപാഹിയുടെ പ്രകൃതം ശാന്തമാണു്. എന്നാൽ, സൗന്ദര്യത്തിൽ രണ്ടുപേരും ഒപ്പത്തിനൊപ്പമാണു്. വെളുത്ത സുന്ദരികരം, അരോഗദൃഢഗാത്രികരം.

കപാഹിയുടെ ഇളയമ്മ മരിച്ചിട്ടു് മൂന്നു വർഷമായി. അതിനുശേഷം തൻെറ ഏകാവലംബമായ തരായുമൊത്തു് ഒററ യ്ക്കു താമസിക്കുകയാണവരം. ശങ്കയോ ഭയമോ തോന്നാറില്ല. തരായെയോർത്തു് ചിലപ്പോരം പരിഭ്രമം തോന്നും. തരാ സുന്ദരിയാണു്. ഗ്രാമത്തിൽ അവളെപ്പോലെ സുന്ദരിയായ പെൺകുട്ടികരം കുറവാണു്. നിറം, സൗന്ദര്യം, ഒന്നിനൊന്നു മികച്ചുനില്ക്കുന്ന രൂപലാവണ്യം. ഒരിക്കൽ നോക്കിയാൽ, പിന്നെ നോക്കിനില്ക്കാൻ തോന്നും. മററുള്ളവരുടെ വീട്ടിലും വയലിലും പോയി ജോലി ചെയ്യേണ്ടിവന്നാലും മുഖത്തു് മ്ലാനത കാണില്ല. നാളു കഴിയുന്തോറും അവളുടെ രൂപഭംഗി

തെളിഞ്ഞുതെളിഞ്ഞുവന്നു. തരായെയോർത്ത് മാത്രമേ കപാഹി ഭയപ്പെട്ടുള്ളു.

ഭയപ്പെടാതിരിക്കാൻ കാരണമില്ലാതില്ല. കപാഹിയെ സമുദായം കുറെക്കാലം ബഹിഷ്കരിച്ചുനിർത്തി. പിന്നീട് അവളെ അംഗീകരിച്ചിരിക്കയാണെങ്കിലും, അവളെക്കുറിച്ചുള്ള കാര്യങ്ങളെല്ലാം ആളുകൾ മനസ്സിലാക്കിയിരിക്കുന്നു. അതുകൊണ്ട് തരായെ കണ്ടു മോഹിച്ച് അടുത്തുകൂടിയ ചെറുപ്പക്കാർ, നാട്ടുകാരുടെ ശകാരം ഭയന്ന് ഈയിടെ വരവ് കുറച്ചിരിക്കയാണ്.

ഇടയ്ക്ക് ഗുലച് മാത്രമാണ് ആ വീട്ടിൽ വരുന്നതു്. അവനാണെങ്കിൽ അതൊന്നും അറിയാൻ വഴിയില്ല.

കപാഹിയും ഗുലചും ബന്ധുക്കളൊന്നുമല്ല. എങ്കിലും തന്നെക്കാൾ പ്രായം കൂടുതലാണെന്നതുകൊണ്ട് അവൻ അവളെ ചേച്ചി എന്നു വിളിച്ചു. പക്ഷേ, കപാഹിയും ഗുലചുമായുള്ള ഈ ബന്ധത്തെ കണക്കിലെടുത്തല്ല തരാ അവനെ സംബോധനചെയ്തതു്. അവൾ അവനെ 'ചേട്ടാ' എന്നു വിളിച്ചു. ഗുലചിനു് അപ്രിയം തോന്നിയതുമില്ല.

ചേട്ടാ എന്നു വിളിച്ചാലും അവനുമായി അടുത്തു പെരുമാറാൻ കപാഹി തരായെ അനുവദിച്ചില്ല.

ഗുലച് യുവാവാണ്. തരാ യുവതിയും. മാത്രമല്ല, ഇരുപത്തിനാലു മണിക്കൂറും വീട്ടിൽത്തന്നെ കുത്തിയിരിക്കാൻ കപാഹിക്കു സാദ്ധ്യമല്ലല്ലൊ. ഈ ചെറുപ്പക്കാരെ എങ്ങനെ വിശ്വസിക്കാൻ!

മൂന്നാലു പടന്ന പഴം അമ്മയ്ക്കുവേണ്ടി കരുതി, ബാക്കി ഗുലച് കപാഹിയുടെ മുമ്പിൽ വച്ചുകൊടുത്തു.

''ഇതാ ഈ പഴം എടുത്തോളു. മലയിലെ തോട്ടത്തിലുണ്ടായതാ,'' അല്പം കഴിഞ്ഞു് അവൻ തുടർന്നു: ''എന്താ ചേച്ചി, എനിക്കു് ഒരു കപ്പു ചായ തരില്ലെ? വല്ലാത്ത ദാഹം.''

തരാ അകത്തുനിന്നു് ഇറങ്ങിവന്നു.

''പഴം അങ്ങട്ടു് എടുത്തുവെക്കു, മോളേ. എന്നിട്ടു പോയി ചായ ഇല ഉണ്ടോ എന്നു നോക്കു്. നിന്റെ ചേട്ടനു് ഒരു കപ്പു ചായ ഉണ്ടാക്കിക്കൊടുക്കു. പാവം നനഞ്ഞൊലിച്ചു വന്നിരിക്കയാ.''

വിരിഞ്ഞ മിഴികൾകൊണ്ടവൻ തരായെ ഒന്നുഴിഞ്ഞു. പിന്നീടു് കപാഹിയെ നോക്കി പറഞ്ഞു:

''തരാ പെട്ടെന്നങ്ങു വലുതായല്ലോ.''

കപാഹി ഒന്നും പറഞ്ഞില്ല.

കുറച്ചു നേരം ആരും ഒന്നും പറഞ്ഞില്ല. കപാഹിയാണ് പിന്നീടു സംസാരിച്ചതു്: ''വിവരങ്ങൾ അറിഞ്ഞില്ലേ?''

''ആരുടെ?'' ഗുലചു് കപാഹിയുടെ വിടർന്ന നയനങ്ങളിലേക്കു നോക്കി. അവ മനോഹരങ്ങൾതന്നെയാണ്.

''ചേനിയുടെ വിവാഹം നിശ്ചയിച്ചുവെന്നു് കേട്ടല്ലോ.''

അതു കേട്ടു് ഗുലചിൻെറ മുഖം പെട്ടെന്നു് വിവർണമായി. എങ്കിലും തനിക്കതിൽ വലിയ താല്പര്യമൊന്നമില്ലെന്ന ഭാവത്തിൽ ചോദിച്ചു: ''നേരോ? എവിടെ?''

''സിപരിയാ ഗ്രാമത്തിലെ മോലാക എന്നോ മറേറാ പേരുള്ള ഗാവ്ബുഡായുടെ മകനുമായിട്ടാണത്രെ. പക്ഷേ, ചെറുക്കനു ക്ഷയമോ, അപസ്മാരമോ മറേറാ ആണെന്നു കേട്ടു. ഒരു കണക്കിനു് അതും നേരാ, ദുഷ്പേരു് വരുത്തിവെച്ച പെണ്ണിനു് നല്ല ചെറുക്കനെ എവിടെനിന്നു കിട്ടാനാ?''

ഗുലചു് തലയുംകുനിച്ചിരുന്നു. അവനു് ചേനിയെ ഇഷ്ടമായിരുന്നു. അവൾ സ്വമനസ്സാലെ അവൻെറകൂടെ വീടു വിട്ടു് ഇറങ്ങിയവളാണല്ലോ. ഓടിപ്പോയ ദിവസം രാത്രി ഇന്ദ്രനേപ്പാളിയുടെ പശുത്തൊഴുത്തിൽ ഒന്നിച്ചു കിടന്നുറങ്ങുകയുംചെയ്തതാണ്. അതിൻെറ പേരിലാണല്ലൊ അവനും അമ്മയും മാറിത്താമസിക്കേണ്ടിവന്നതുതന്നെ. ആ ചേനിമായിയുടെ വിവാഹമാണ് നിശ്ചയിച്ചിരിക്കുന്നതു്.

''എപ്പോഴാ വിവാഹം?'' അല്പം കഴിഞ്ഞവൻ ചോദിച്ചു.

''എന്തു വിവാഹം? ഒരു ദിവസം മൂന്നുനാലുപേർ വന്നു പെണ്ണിനെ കൂട്ടിക്കൊണ്ടുപോകും. അത്രതന്നെ. മിക്കവാറും ഈ വൃശ്ചികത്തിൽതന്നെ നടക്കും.''

ഗുലചു് പിന്നീടൊന്നും പറഞ്ഞില്ല.

തരാ ഒരു കപ്പു് ചായയുമായി വന്നു. ഒരു ചെറിയ കപ്പിൽ അല്പം വെല്ലവും ഉണ്ടായിരുന്നു.

ചായപ്പൊടി പേരിനുമാത്രമേ ഇട്ടിരുന്നുള്ളു. നിറംമാറി എന്നുമാത്രം. പിന്നെ അതിൽ പാലു് കുറച്ചധികം ഒഴിക്കുകയും ചെയ്തിരുന്നു.

''വിരിപ്പൊ തോരത്തോ മററൊ നെയ്യാറുണ്ടോ?'' ഗുലചു് തരായോടു ചോദിച്ചു.

''ഉണ്ട്. ഇപ്പോഴും തറിയിൽതന്നെയാ. ചെറിയ തോത്തു മുണ്ടു നെയ്യുന്നു.''

ഗുലച് ചായ മൊത്തിക്കുടിച്ചു.

''ഇത്തവണ ബാവോ നെല്ലിന്റെ കൃഷി നല്ലതാണെന്നു കേട്ടല്ലോ.''

''ഇതേവരെ നല്ല ലക്ഷണംതന്നെയാണ്. കൃഷിക്കാർക്ക് ഇത്തവണ വല്ലതും കൈയിൽകിട്ടും എന്നുതന്നെയാണു തോന്നുന്നത്.''

''മലയോരത്തു നീ ധാരാളം നിലം വെട്ടിത്തെളിച്ചു കൃഷി യോഗ്യമാക്കിട്ടുണ്ട് എന്നു കേട്ടല്ലോ.'' കപാഹി ചോദിച്ചു.

''എന്തു ധാരാളം. ഏകദേശം ഒരേക്ര കാണും. പുഴക്കരയിലെ നിലമല്ലേ. എന്താ കണക്ക്. എങ്കിലും ആ ഭാഗത്ത് ഭൂമി കുറച്ചുകൂടി ഉയർന്നതാണ്. എങ്ങനെയെങ്കിലും മൂന്നേക്രയോളം വെട്ടിത്തെളിയിക്കാനൊത്താൽ, ഉണ്ണാനുള്ള വകയ്ക്കു വേവലാതിപ്പെടേണ്ടിവരില്ല. പക്ഷേ, ഒററയ്ക്കാരാം എന്തൊക്കെ ചെയ്യും?''

''അതിനും നികുതിയൊക്കെ അടയ്ക്കേണ്ടിവരും എന്നു കേട്ടല്ലോ.''

''ഇപ്പോഴൊന്നും വേണ്ടാ. പുതുതായി വെട്ടിത്തെളിയിച്ച ഭൂമിയിൽ കൃഷിയിറക്കാൻ നികുതി അടയ്ക്കേണ്ടിവരും. നികുതി അടച്ചു പട്ടയം വാങ്ങിക്കേണ്ടിവരും.'' ഗുലച് പറഞ്ഞു.

ചായക്കപ്പുമെടുത്ത് താരാ അകത്തേക്കു പോയി.

കപാഹി പ്രതീക്ഷാനിർഭരമായ മിഴികളോടെ അവനെ ഒന്നു നോക്കി. ''ഞാനും ഇനി എത്രകാലം ഇങ്ങനെ കഷ്ടപ്പെട്ടു കഴിയും? രണ്ടുപേരും നെയ്യുന്നു. മററുള്ളവരുടെ വയലിൽ പോയി വേല ചെയ്യുന്നു, എന്നാലും ഇങ്ങനെ എത്രകാലം കഴിയും? എവിടെയെങ്കിലും ഒരു നാലംഗുലം നിലം സ്വന്തമായി കിട്ടിയിരുന്നെങ്കിൽ....''

''നിലം കിട്ടിയെന്നു കൂട്ടിക്കോ, അതുകൊണ്ടു നീ എന്തു ചെയ്യും?'' ഗുലച് അന്വേഷിച്ചു.

''ആർക്കെങ്കിലും കൃഷിചെയ്യാൻ ഏല്പിച്ചുകൊടുത്താൽ തന്നെ കൊല്ലത്തിൽ കുറച്ചു നെല്ല് വീട്ടിലെത്തുമല്ലോ. എപ്പോഴും മററുള്ളവരെ ആശ്രയിച്ചു കഴിയുന്നത് ഒരു ജീവിതമാണോ?''

''അതും ശരിയാണ്.''ഗുലച് സംക്ഷിപ്തമായി പറഞ്ഞു.

അവൻെറ മനസ്സിൽ അവ്യക്തമായൊരു മോഹം രൂപം കൊള്ളാൻ തുടങ്ങിയിട്ടു് കുറച്ചുനാളുകളായി. തരായെ അവനു വിവാഹം കഴിച്ചുകൊടുക്കുകയാണെങ്കിൽ കപാഹിയേയും തരായേയും കൃഷിസ്ഥലത്തേക്കു കൊണ്ടുപോയേനെ. അവിടെ ഒരു വീടുണ്ടാക്കി അമ്മയെയും അങ്ങോട്ടുതന്നെ കൊണ്ടുപോകാം. എല്ലാവരുംകൂടി സ്വന്തം വയലിൽ കൃഷിചെയ്തു സ്വന്തം അദ്ധ്വാനംകൊണ്ടു ജീവിക്കും. പുതിയ പുതിയ ഭൂമി വെട്ടിത്തെളിയിച്ചു പണക്കാരായി മാറും. പശുക്കളെയെല്ലാം നേപ്പാളിയെ ഏല്പിച്ചു സ്വന്തം കന്നുകളെ പൂട്ടി കൃഷി ആരംഭിക്കാം. സ്വന്തം കരിയും നുകവും സ്വന്തം കന്നുകളും വിതയ്ക്കാനും കൊയ്യാനും സ്വന്തക്കാരും. അതൊക്കെ ആലോചിക്കുമ്പോഠം തന്നെ എന്തൊരാനന്ദമാണു്.

തരാ അകത്തുനിന്നു വന്നു പറഞ്ഞു: ''ചേട്ടാ, ഊണു് ഇവിടെ കഴിച്ചു പോകാം വീട്ടിൽ വലിയമ്മ ഉറങ്ങിക്കാണും.''

''വേണ്ട, വേണ്ട. നിങ്ങഠം ഊണു കഴിക്കു. ഞാൻ വീട്ടിൽ പോയി കഴിച്ചോളാം. അമ്മ ഇത്രനേരത്തെ ഉറങ്ങില്ല. ഉറങ്ങിയാൽത്തന്നെ ഞാൻ വിളിച്ചുണർത്തിക്കൊള്ളാം.''

പക്ഷേ, കപാഹിയും ഉണ്ണാൻ ക്ഷണിച്ചപ്പോഠം അവൻ എഴുന്നേററു് അകത്തേക്കു പോയി.

''തരാ ഒരു പാട്ട വെള്ളം തരൂ. മേലാസകലം ചെളിയാണു്.''

''കുറഞ്ഞ മഴയാണോ പെയ്തതു്?'' പാട്ട അവൻെറ കൈയിൽ കൊടുത്തുകൊണ്ടു തരാ പറഞ്ഞു.

ഗുലചും കപാഹിയും ഉണ്ണാനിരുന്നു. തരാ വിളമ്പിക്കൊടുത്തു. മീനുണ്ടായിരുന്നു. ഗുലചിനു കൂട്ടാൻ വളരെ ഇഷ്ടമായി.

''പെണ്ണുങ്ങഠം വച്ചുണ്ടാക്കുന്നതിൻെറ സ്വാദു് ഒന്നു വേറെ തന്നെയാണു്.''

ധനശിരിയിലെ മത്സ്യത്തിനുമുണ്ടു് ഒരു പ്രത്യേകത. ഡാലിംഗ്രാമത്തിലെ അരിക്കു് നല്ല കൊഴപ്പാണു്. പിന്നെ പഴയരിച്ചോറാണെങ്കിൽ നല്ല രുചിയുമായിരിക്കും.

''ചേനിയെ വിവാഹംചെയ്യുന്ന ചെറുക്കൻെറ പേരെന്താ ചേച്ചി?'' ഗുലച് ചോദിച്ചു.

''പേരു് ആരറിഞ്ഞു? തരേ, നിനക്കറിയാമോ?''

''സറുമയിനാ എന്നോ കലായി എന്നോ മറ്റോ ആണെന്നു തോന്നുന്നു.''

''സറുമയിനായോ? സിപാരിയാ ഗ്രാമത്തിലെ ആയിരിക്കും അല്ലേ?''

''അതെ. നിന്റെ കൃഷിസ്ഥലത്തിന്റെ അടുത്തെങ്ങാനും ആയിരിക്കും.'' കപാഹി തുടർന്നു: ''അവന്റെ അച്ഛന്റെ പേരു് മലൊകൈയെന്നോ മറ്റോ ആണു്.''

ഊണുകഴിഞ്ഞു് ഗുലചു് വെററിലമുറുക്കി. കുറച്ചാലോചിച്ചതിനുശേഷം അവൻ പറഞ്ഞു: ''ചേച്ചി, ഒന്നുകൊണ്ടും വിഷമിക്കണ്ട. എനിക്കു എത്ര നിലം വെട്ടിത്തെളിയിക്കാനാവുമെന്നു നോക്കട്ടെ. കുറച്ചധികം ജാഗ സ്വന്തമാക്കാനൊത്താൽ അമ്മയേയും അങ്ങോട്ടു കൊണ്ടുപോകും. രണ്ടുപേർക്കുവേണ്ടി രണ്ടു വീടും വെപ്പും എന്തിനാണു്? പിന്നെ, നിങ്ങളെയും കൊണ്ടുപോവാനാവില്ലെന്നാരുകണ്ടു? ഞാൻ കിളയ്ക്കുകയും ഉഴുതുമറിക്കുകയും ചെയ്യും. നിങ്ങളെല്ലാംകൂടി വിതയും മെതിയും കഴിക്കും. അതൊരു നല്ല കാര്യമല്ലെ?''

തരാ കപാഹിയുടെ മുഖത്തേക്കൊന്നു നോക്കി. കപാഹി ഗുലചിന്റെ മുഖത്തേക്കും—അവന്റെ വാക്കുകളിൽ മറെറന്തോ സംഗതിയുടെ സൂചന ഉണ്ടോ എന്നറിയാൻ എന്ന മട്ടിൽ.

പിന്നീടു് കപാഹി പറഞ്ഞു: ''ഞങ്ങളെക്കുറിച്ചു് ഉടനെ ചിന്തിക്കേണ്ട കാര്യമില്ല. ആദ്യം നീ അവിടെ ഒന്നുറയ്ക്കട്ടെ. ഞങ്ങൾ ഇവിടെ ഒരുവിധം കഴിയുന്നുണ്ടല്ലോ. സ്വന്തം ഗ്രാമക്കാരെ വിട്ടു് തിരക്കിട്ടു് മറെറാരേടത്തുപോയി പാർക്കുന്നതും അത്ര ശരിയല്ലല്ലോ.''

''നാട്ടുകാരുടെ അഭിപ്രായവും നോക്കിയിരുന്നാൽ വയറു നിറയുമോ ചേച്ചി? നിങ്ങളെക്കുറിച്ചു് ആരാ ഇവിടെ അത്ര ചിന്തിക്കുന്നതു്? നദിക്കരയിലെ നിലംതന്നെയായാൽ പിന്നെന്താ? ഒരു വയൽ നിരപ്പാക്കി വരമ്പിലെല്ലാം കമുങ്ങു' വെക്കാമെന്നു വിചാരിക്കയാ. വാഴ മുമ്പുതന്നെ വെച്ചിട്ടുണ്ടു്. അതെല്ലാം കുലയ്ക്കാനും തുടങ്ങി. ഒന്നുരണ്ടു പപ്പായ മരങ്ങളും പിടിപ്പിച്ചിട്ടുണ്ടു്. ഇലവു് മുതലായി വേറെയും ധാരാളം മരങ്ങളുണ്ടു്. നല്ല വളക്കൂറുള്ള മണ്ണാ. ആ മണ്ണിൽ എന്തെങ്കിലും കഴിച്ചിട്ടാൽ മതി. രണ്ടേ രണ്ടു ദിവസംകൊണ്ടു് കിളർത്തു വരും. എന്റെ തോട്ടത്തിൽ കുറെ പച്ചക്കറിത്തൈകളുണ്ടു്, നോക്കി ഇരിക്കാൻ തോന്നും.''

തരാ പാത്രങ്ങളുമെടുത്തു പോയി. കപാഹി അല്പം സ്വരം താഴ്ത്തി പറഞ്ഞു: ''എല്ലാം കുറച്ചാലോചിച്ചുവേണം ചെയ്യാൻ. ഞങ്ങൾ രണ്ടുപേരും അങ്ങനെയങ്ങു നിന്റെകൂടെ വന്നു താമസിച്ചാൽ നാട്ടുകാർ വെറുതെ വിടുമോ? തരാ, ശരി, കൊച്ചുപെണ്ണാണ്. പക്ഷേ, ഞാൻ വന്ന് നിന്റെകൂടെ താമസിച്ചാൽ ആളുകൾക്ക് കണ്ണുകടിക്കില്ലേ? എന്നോട്ട് ഇതിനു മുമ്പ് ഇക്കൂട്ടർ കാണിച്ചതു് മറക്കാനൊക്കുമോ?''

ഗുലച് ലജ്ജകൊണ്ടു് ചൂളിപ്പോയി: ''എന്റെ അമ്മ കൂടെ ഉണ്ടാവില്ലേ?'' അവൻ പറഞ്ഞൊപ്പിച്ചു.

''അതുകൊണ്ടെന്താ? പിന്നെ ഞങ്ങൾ നിന്റെകൂടെ താമസിക്കുമ്പോൾ നിന്റെ അമ്മ അവിടെ താമസിക്കാൻ ഇഷ്ടപ്പെടുമോ എന്നും സംശയമാണ്. നിനക്കിതൊന്നും മനസ്സിലാവില്ല.''

അവൻ ആ മനസ്സിലാവാത്ത കാര്യത്തെക്കുറിച്ചോർത്തു് കുറെ നേരം ഇരുന്നു. തരായെയും കപാഹിയെയും കൂടെ താമസിപ്പിക്കാൻ പററിയ എളുപ്പവഴി എന്താണെന്നവനറിയാം. അതു് കപാഹിയെ ധരിപ്പിക്കാനുള്ള ഭാഷ അവന് വശമില്ലായിരുന്നു. കപാഹി അവന് തരായെ വിവാഹംകഴിച്ചു കൊടുക്കുമോ? പക്ഷേ, കപാഹിയുടെ ഭാഷയിൽ തരാ ഇപ്പോഴും കൊച്ചാണല്ലോ! പതിനാലു വയസ്സ് തികഞ്ഞ, പ്രായപൂർത്തി വന്ന പെണ്ണും അവൾക്ക് കൊച്ചാണത്രെ!

തരാ കുറച്ചേ സംസാരിക്കൂ. മിക്കപ്പോഴും ഒററയ്ക്ക് കഴിയേണ്ടി വരുന്നതുകൊണ്ടു് ഒരുപക്ഷേ, അവൾക്ക് സംസാരിക്കാൻ അവസരമേ കിട്ടാറില്ല. കപാഹിയോട്ട് പിന്നെന്തു യാണു സംസാരിക്കുക?

ഒററയ്ക്ക് ഇരിക്കുമ്പോൾ അവളുടെ മനസ്സിനു വല്ലായ്മ തോന്നും. ഇപ്പോൾ അവൾക്ക് കാര്യങ്ങൾ മനസ്സിലാകാനുള്ള പ്രായവുമായി. ഇളയമ്മയുടെ സ്വഭാവദൂഷ്യത്തെക്കുറിച്ചും അവൾ അയൽപക്കക്കാരിൽനിന്നു മനസ്സിലാക്കിയിരിക്കുന്നു. അതുകൊണ്ടാണല്ലൊ ഗ്രാമത്തിന്റെ മദ്ധ്യത്തിൽ താമസിച്ചിട്ടും അവർ ഒററപ്പെട്ടതുപോലെ കഴിയുന്നതു്. കപാഹിയുടെ കവൃത്തികളുടെ ഫലമായാണ് അവൾക്കും ചീത്തപ്പേരു് ഉണ്ടാകുന്നതെന്നും അവൾ മനസ്സിലാക്കിയിരിക്കുന്നു എങ്കിലും, കാണുന്നവരെല്ലാം അവളെ സ്നേഹിക്കുന്നു. പക്ഷേ, മററുള്ള

പെൺകുട്ടികളെപ്പോലെ അവഠം സ്വാതന്ത്ര്യയല്ലെന്നും അവഠംക്ക റിയാം.

അവഠംക്കധികം ചിന്തിക്കാൻ കഴിഞ്ഞില്ല. അവഠം യുവതിയാണ്. ചുററുപാടുമുള്ള ചേതനാലോകം ആനന്ദോത്സവം കൊണ്ടാടുന്നു. അതിൽ പങ്കുചേരാൻ അവഠംക്കും അവ്യക്തമായൊരു പ്രേരണ ലഭിക്കുന്നു. അലിഖിതമായ ക്ഷണപത്രം. അതിലെ ആനന്ദപൂർണമായ അന്തരീക്ഷം അവളുടെ മനസ്സിന്റെ മ്ലാനത അകററുന്നു. അവഠം സ്വയം ചിരിക്കുകയും പാട്ടുപാടുകയുംചെയ്യുന്നു. അവളുടെ ഹൃദയമയൂരം നൃത്തംചെയ്യും. മനസ്സ് എങ്ങോ പാറിപ്പറക്കാനാഗ്രഹിക്കും.

ആന്തരികമായി പ്രക്ഷുബ്ധവും അശാന്തവുമാണവളുടെ ഹൃദയമെങ്കിലും പുറമെ ശാന്തവും സ്ഥിരവുമായി കാണപ്പെട്ടു. ശാന്തമായി ഒരുപക്ഷേ, പ്രകാശത്തിനുവേണ്ടി തപസ്സുചെയ്കയാവാം അവഠം. വേലിക്കു പിന്നിലുള്ള കരിമ്പനകഠംക്കുമപ്പുറം കാണുന്ന നക്ഷത്രലോകത്തു് തന്റെ രഹസ്യകഥകഠം ഗോപ്യമായി സൂക്ഷിക്കാനവഠം ആഗ്രഹിച്ചു.

തരായുടെ മനസ്സ് അങ്ങനെ വിഷാദമൂകമാണെങ്കിലും ഉദാരമാണ്. അവളുടെ ആത്മാവിലെ തരാ ഒരു സൂര്യകാന്തിപ്പൂവാണ്—അവഠംക്കു് വിശാലമായൊരു നീലാകാശം വേണം. ശരച്ചന്ദ്രനിൽനിന്നു് നിർഗളിക്കുന്ന അമൃതധാര വേണം.

അവളുടെ ഏകാന്തമായ സൂര്യനമസ്കാരം എന്നു സഫലമാകും എന്നോർത്തു് അവഠം ഒരിക്കലും വേവലാതിപ്പെടാറില്ല. ചിലപ്പോഠം സ്വപ്നത്തിൽ അവഠം വർണശബളമായൊരു ഭാവിയുടെ ചിത്രം വരയ്ക്കും—കാമുകിയും ഭാര്യയും അമ്മയും ഗൃഹസ്ഥയുമാകാനുള്ള സങ്കല്പചിത്രം. അവളുടെ ഹൃദയം ഏതോ ഹൃദയത്തിന്റെ ചൂടു കൊതിക്കും. നിർലോഭമായ സ്നേഹത്തിനു ദാഹിക്കും.

പക്ഷേ, അവളുടെ വീട്ടിൽ, ആ ഹൃദയത്തിന്റെ മണിമുററത്തു്, ആരും കയറിവന്നില്ല. എപ്പോഴെങ്കിലും ഗുലച് കയറിവരും, ചന്ദ്രനും വരും. അടുത്തുകാണുമ്പോഠം ഗുലച് ഒരു നിഷ്കളങ്കനാണെന്നവഠംക്കു തോന്നും. അവന്റെ മുമ്പിൽ എല്ലാ കാര്യങ്ങളും തുറന്നുപറയാമെന്നു് ആഗ്രഹിക്കും. പക്ഷേ, ഗുലച് തിരിച്ചുപോയാൽ, അവൻ അടുത്തില്ലാതിരിക്കുമ്പോഠം, ഇതേ ഗുലചാണ് അവളുടെ അവ്യക്തമായ പ്രാത്ഥ

നല്ല കാരണക്കാരനായ വിട്ഠാവിഹായസ്സിലെ മേഘാവൃത മായ സൂര്യനെന്നു് അവൾക്കു തോന്നും. ഒരു ദിവസം അവനെ രണ്ടു കൈകൾകൊണ്ടും മാറോടണച്ചു പുൽകും, ആ സൂര്യന്റെ മുഴുവൻ ചൂടും തന്റെ മാറിൽ ഒതുക്കി ആകസ്മികമായൊരു കൗബേരപദവിക്കർഹയാകും.

പക്ഷേ, തന്റെ മനസ്സിലെ ആ മോഹം അവൾ വ്യക്തമാക്കിയില്ല. തന്നോടുപോലും പറഞ്ഞില്ല. കർബാലയിലെ ആയിരമായിരം രക്തസാക്ഷികളുടെ ഒരിക്കലും ശമിക്കാത്ത ദാഹവുമായി അവൾ ഫർഹാദ്നദിയുടെ വരണ്ട മണലിൽ നിൽക്കുകയാണു്.

ചന്ദ്രന്റെ മനസ്സിനെ മനസ്സിലാക്കുക ദുഷ്കരമായിരുന്നു. അവനൊരു അരക്കിറുക്കനാണു്. എപ്പോൾ എന്തു പറയും, എന്തു ചെയ്യും എന്നൊന്നും പറയാൻ പററില്ല. പക്ഷേ, അവൻ ആർക്കും ദ്രോഹം ചെയ്യില്ല. ധനശിരിയിലുണ്ടാകാറുള്ള വെള്ളപ്പൊക്കത്തിൽ ചിലപ്പോൾ വീടും കുടികളും കുത്തിഒഴുകാറില്ലേ? ഒപ്പം ഒഴുകിവന്ന മണ്ണു് പിന്നീടാണല്ലൊ ഉറച്ചു വളക്കൂറുള്ളതായി മാറുന്നതു്?

വേണ്ട, വേണ്ട. ചന്ദ്രനോടു് ഒന്നും പറയാൻ പററില്ല. കൊടുങ്കാററു് രൂപംകൊള്ളുന്നതിനുമുമ്പു് മനസ്സിലെ സങ്കല്പങ്ങൾ പാടിനടന്നിട്ടു് എന്തു പ്രയോജനം?

തരാ മൗനം പൂണ്ടതേയുള്ളു. മൂകയായി നിന്നു് അവൾ തന്റെ ഹൃദയത്തിന്റെ സംഗീതം ശ്രവിച്ചു. ജീവിതത്തിലെ നിഗൂഢവും കോമളവും മധുരവുമായ ഗീതം.

തരാ കുട്ടിക്കാലത്തു് മൈനക്കുഞ്ഞുങ്ങളെ വളർത്തുമായിരുന്നു. അതിന്റെ അമ്മയെപ്പോലെതന്നെ അതിനെ തീററുകയും കുളിപ്പിക്കുകയും സംസാരിക്കുവാൻ പഠിപ്പിക്കുകയുംചെയ്യുമായിരുന്നു. എങ്കിലും മെരുങ്ങിയ ആ പക്ഷി ഒരു ദിവസം പറന്നുകളയും. ചിലപ്പോൾ അതിനെ പൂച്ച പിടിക്കും. അല്ലെങ്കിൽ തനിയെ ചത്തുപോവും.

തരാ കരയും. ഒരുനേരം പട്ടിണി കിടക്കും. പൂച്ചയെ തച്ചുകൊല്ലുമെന്നു് പ്രതിജ്ഞയെടുക്കും.

പക്ഷേ, അതിനെ എങ്ങനെ കൊല്ലും? ആ വെളുത്ത പൂച്ച അവൾക്കു് ഏററവും പ്രിയപ്പെട്ട പൂച്ചയാണു്. അവൾ അതിനെ തോളിലേററി നടക്കും. അതിനോടു സംസാരിക്കും—അതിനെ തന്റെ മാറോടണച്ചു രാത്രി കിടന്നുറങ്ങും. അതിന്റെ

പേരിൽ എത്രയോ ദിവസങ്ങൾ കപാഹിയുടെ ചീത്ത കേട്ടിട്ടുണ്ട്. അവൾക്കാ പൂച്ചയോടു അത്രമാത്രം കമ്പമാണ്.

പിന്നെ പൂച്ചയും മോശക്കാരിയായിരുന്നില്ല. അവളെ കാണാതെ അതിനു ഒരു നിമിഷം കഴിയാൻ പററില്ല. 'മ്യാഉ, മ്യാഉ' എന്നു് നിലവിളിച്ചു് അതു നാലുപാടും അവളെ തിരിഞ്ഞുനടക്കും. അവളുടെ വിഹിതം ചോറും മീനും തിന്നാലെ അതിനു വയറു നിറയൂ.

ആ കുറുഞ്ഞിപ്പൂച്ച കപാഹിയുടെ കാലുകൾക്കിടയിൽ കിടന്നുരുളുകയോ മറേറാ ചെയ്താൽ അവൾ പൊറുതിമുട്ടി പിറുപിറുക്കും: ''എന്നെ അലോസരപ്പെടുത്തണ്ട, നിൻെറ അമ്മയുടെ അടുത്തുതന്നെ പോ. ഒരൊററ അടിക്കു ഞാൻ നിന്നെ കൊന്നുകളയും.''

തരാ അതു കേട്ടു തന്നെത്താൻ കോപിക്കും. ഈ വിജനമായ വീട്ടിൽ തരായുടെ പ്രായത്തിലുള്ള പെൺകുട്ടി എങ്ങനെ സമയം പോക്കും എന്നും കപാഹി ചിന്തിക്കും. പൂച്ചയേയും മൈനയേയുംകൊണ്ടു് എങ്ങനെയെങ്കിലും കഴിഞ്ഞോട്ടെ എന്നു സമാധാനിക്കുകയുംചെയ്യും.

കപാഹിയും ഗുലചും സംസാരിക്കുമ്പോൾ തരാ ആ കുറുഞ്ഞിപ്പൂച്ചയേയും മടിയിലെടുത്തു ചുമരിനു മറവിൽ പോയി നിന്നു് അവർ പറയുന്ന കഥകൾ കേൾക്കുകയായിരുന്നു. അവരുടെ സംഭാഷണത്തിൽ അവളെന്തു് ഇടപെടാനാണു്?

അവരുടെ സംസാരം അവസാനിക്കാറായതുപോലെ തോന്നി. ഇടയ്ക്കിടെ അവരിരുവരും മൗനം പൂണ്ടിരിക്കുന്നുണ്ടാവും.

രാത്രി കുറെ ആയിരിക്കുന്നു. മഴ ഇനിയും തോർന്നിട്ടില്ല. കപാഹിക്കു മടുപ്പുതോന്നിയതുപോലെ. ''മണ്ണെണ്ണ വെറുതെ എരിയുകയാണു്.'' ഗുലചു് ഒന്നും പറയാതെ ഇരിക്കുന്നതുകണ്ടു് കപാഹി തുടർന്നു: ''രാത്രി കുറേയായി. നീ ഇപ്പോൾ പോ. ഇക്കാര്യങ്ങളെല്ലാം ഇപ്പഴേ ചിന്തിക്കേണ്ടാവശ്യമില്ലല്ലോ. കാലമാകുമ്പോൾ വരുമ്പോലെ കാണാം. നിലം കുറെ ശരിപ്പെടുത്തിവെച്ചതു് നന്നായി. ഇനിയും കഴിയുന്നത്ര ശരിപ്പെടുത്തു.''

''ശരി നോക്കാം.'' തരായോടും കപാഹിയോടും യാത്ര പറഞ്ഞു് മഴയത്തുതന്നെ ഗുലചു് വീട്ടിലേക്കു പുറപ്പെട്ടു. കൈയിൽ വിളക്കുമായി കപാഹി വാതുക്കലോളം വന്നു്, വഴി

വരെ എത്താൻ വെളിച്ചം കാട്ടിക്കൊടുത്തു. ഗുലചു് വഴിവരെ എത്തിയപ്പോൾ, അവൾ വാതിലടച്ചു് അകത്തേക്കു പോന്നു.

ഉറങ്ങാൻ കിടന്നപ്പോൾ തരാ ചോദിച്ചു: ''നിലമൊക്കെ ശരിപ്പെടുത്തി നമുക്കും മൂന്നു നാലു് ഏക്ര തരികയാണെങ്കിൽ എന്താ മോശം?''

''അവൻ നിലം കൊത്തി കൃഷിക്കുപയുക്തമാക്കി എന്നു തന്നെവെക്കു്. പക്ഷേ, നമുക്കു് അവൻ ചുമ്മാ എന്തിനു തരണം.'' കപാഹി പറഞ്ഞു.

''വെറുതെ ചോദിക്കുന്നതു് ആരാ? ചേട്ടൻ കൊത്തിക്കിളച്ചു് നിലം ഒരുക്കും. നാം വിതയും കൊയ്ത്തും നടത്തും. കിട്ടുന്നതിൽ പപ്പാതി എന്നുവച്ചാൽ മതിയല്ലോ.''

''വിതയ്ക്കുന്നതും കൊയ്യുന്നതുമൊക്കെ കാര്യം വേറെ. അവന്റെ വീട്ടിൽ താമസിക്കുന്ന സംഗതി വേറെ. നിനക്കീ കാര്യങ്ങളൊന്നും മനസ്സിലാവില്ല. ഉറങ്ങിക്കോ.''

''ഇളയമ്മേ ഞാൻ നെയ്ത തുണി വിററിട്ടു് എത്ര രൂപയാ കിട്ടിയിരുന്നതു്?'' തരാ ചോദിച്ചു.

''പതിനേഴ രൂപ ആറണ. അതുകൊണ്ടു് നിനക്കെന്തെങ്കിലും ഒരു ആഭരണം തീർക്കണം. എന്റെ കൈയിൽ രൂപയുള്ള കാര്യം ആരോടും പറയണ്ട.''

''നമുക്കു് അതുകൊണ്ടു് ചേട്ടനോടു് പുഴക്കരയിൽ കുറച്ചു നിലം വാങ്ങിക്കൂടേ?''

''ശരി, ഇപ്പോൾത്തന്നെ രാത്രി വളരെയായി. കിടന്നുറങ്ങൂ.'' കപാഹി പറഞ്ഞു. അവൾ തരായുടെ മുഖം തന്റെ കൈത്തലംകൊണ്ടു് മെല്ലെ മെല്ലെ തലോടിക്കൊണ്ടിരുന്നു.

## നാലു്

അമ്മ കെട്ടിയുണ്ടാക്കിയ കൊട്ടയുടെ വക്കു് മടയുകയായിരുന്നു ഗുലചു്. അകത്തു് അവന്റെ അമ്മ നെല്ല കുത്തുകയായിരുന്നു. മഴ തോർന്നിരിക്കയാണു്. വെയിലിനു നല്ല ചൂടു കൂടിയിരിക്കുന്നു. ആളുകളുടെ മനസ്സിൽ ഉത്സാഹം അലതല്ലി.

ഗുലചിന്റെ ഹൃദയവും ആനന്ദനിർഭരമായിരുന്നു. അവൻ

വന്നിട്ട് ഇന്നേയ്ക്ക് മൂന്നു ദിവസമായി. നാളെ മിക്കവാറും കളത്തിലേക്കു തിരിച്ചുപോകും.

ഇന്നത്തെ വെയിൽ മനോഹരംതന്നെ. വെയിലിൻെറ തെളിച്ചം കണ്ടു് ഗുലചിൻെറ മാനസമയൂരം നൃത്തംവച്ചു. ചിങ്ങ മാസത്തിലെ തെളിഞ്ഞ വെയിലിനും യുവത്വത്തിനും അഭേദ്യ മായ ബന്ധമുണ്ടു്.

കന്നുകാലികളെ അങ്ങനെ വിടാൻ ഇനി പററില്ല. അവ മററുള്ളവരുടെ വയലുകളിൽ പോയിക്കയറുന്നു, അവർ ശകാരി ക്കുന്നു. ശകാരിക്കാതിരിക്കുമോ? കന്നുകാലികൾക്കു തീററാൻ ആരെങ്കിലും കൃഷി ചെയ്യുമോ? പിന്നെ ഈ കന്നുകാലികളും കുറഞ്ഞവയല്ല. സ്വന്തം തൊടിയിലുള്ള പുല്ലു് അവയ്ക്കു് ഇഷ്ടമേ യല്ല. മററുള്ളവരുടെ വേലി പൊളിച്ചു് പുല്ലും ഇലയും തിന്നാ ലേ അവയ്ക്കു സമാധാനമാകൂ. അങ്ങനെ മററുള്ളവരുമായി വഴ ക്കടിച്ചാലേ അവയ്ക്കു തൃപ്തിയാകൂ.

രണ്ടു മൂരിക്കുട്ടന്മാരാണു് അധികം വികൃതികൾ. അവയ്ക്കു് വേലിയൊന്നും ഒരു പ്രശ്നമേയല്ല. ഒരു ഭാഗത്തുനിന്നു തുടങ്ങി യാൽ എല്ലാം തകർത്തേ അടങ്ങൂ.

''ഇതു രണ്ടും എന്നെ വല്ലാതെ വിഷമിപ്പിക്കുന്നു. പററു മെങ്കിൽ നീ ഇവയെ കൊണ്ടുപൊയ്ക്കോ. ഞാനെത്രയാണു് ഇതിനെ സൂക്ഷിക്കുക? കയറൂരിവിട്ടാൽ നേരെ വയലിലേ ക്കാവും; അല്ലെങ്കിൽ കാട്ടിലേക്കു് ഓടും. പകൽ മുഴുവൻ അതി ൻെറ പിന്നാലെ ഓടലാണു് എൻെറ തൊഴിൽ.'' കെട്ടിയിട്ട രണ്ടു കാളക്കുട്ടന്മാരുടെ പുറത്തു തലോടിക്കൊണ്ടു് അമ്മ പറഞ്ഞു.

ആ രണ്ടു് ഉശിരൻ കുട്ടന്മാരെ ഗുലച് സ്നേഹവാത്സല്യങ്ങ ളോടെ നോക്കി. അടുത്തവർഷം വയലിലിറക്കാൻ പററും രണ്ടര വയസ്സായി. രണ്ടും തടിച്ചുരുണ്ടു വരികയാണു്.

തവിട്ടുനിറമുള്ള കുട്ടൻെറ തലയിൽ തടവിക്കൊണ്ടു് അമ്മ തുടർന്നു: ''ഇതാ ഇവനാണു് എന്നെ ആകെ വിഷമിപ്പിക്കുന്ന തു്. വിളിച്ചാലും വിളിച്ചാലും വരില്ല.''

പിന്നീടു് ചുവന്ന കുട്ടൻെറ തലയിൽ തടവിക്കൊണ്ടു് അമ്മ പറഞ്ഞു: ''ഇവൻ മിടുക്കനാ. പറഞ്ഞാൽ അനുസരി ക്കും. വിളിച്ചാൽ വരും. ഇവനെ എനിക്കു വളരെ ഇഷ്ടമാണു്.''

ദിവസേന തലോടി ഓമനിക്കുന്നതുകൊണ്ടു് അവ ചെ

റിയ കുട്ടികളെപ്പോലെതന്നെ ആയിത്തീർന്നിരിക്കയാണ്. ഗുലചിൻെറ അമ്മയെ അവ ഒട്ടും പേടിക്കാറില്ല.

കുട്ടികളില്ലാത്ത ഈ വീട്ടിൽ അമ്മയുടെ കൂട്ടുകാർ ഈ കന്നുകാലികളാണെന്ന് ഗുലചിനറിയാം. അവയെ കളത്തിലേക്ക കൊണ്ടുപോയാൽ അമ്മ ഒററയ്ക്കായിപ്പോവും. അമ്മയെ അങ്ങനെ വിഷമിപ്പിക്കാൻ അവനാഗ്രഹിച്ചില്ല.

സ്വത്തും പണവും അവൻേറതായൊന്നുമില്ല. എങ്ങനെ ഉണ്ടാവാനാണ്? അച്ഛൻെറ സ്വത്തിൽനിന്നും ചില്ലിക്കാശ് അവന കിട്ടിയിട്ടില്ല. അവൻ ആവശ്യപ്പെട്ടിട്ടുമില്ല. മനസ്സറിഞ്ഞുകൊടുത്താൽ നിരസിക്കില്ലെന്നേയുള്ള. അപ്പൻെറ മകനാണെങ്കിൽ സ്വത്തിൻെറ ഓഹരി വാങ്ങാതിരിക്കില്ല. എത്രനാളം അകററിനിർത്തുമെന്നു നോക്കട്ടെ.

കന്നുകാലികളും ആടുമാടുകളും മാത്രമാണ് അവൻെറ സമ്പാദ്യം.

''നീ ഇന്നുതന്നെ പോകുന്നുണ്ടോ?'' അമ്മ അന്വേഷിച്ചു.

''പോകുന്നു.''

''നാളെ പോയാൽ പോരേ?''

ഗുലച് മുഖമുയർത്തി ഒന്നു നോക്കി.

''എന്താ?''

''നിൻെറ അച്ഛന് നല്ല പനിയാണെന്നു കേട്ടു.'' അല്പം ഭയത്തോടെ അമ്മ പറഞ്ഞു. പെട്ടെന്നവൻ ഇരുന്നിടത്തുനിന്നു എഴുന്നേററു.

''പനിയോ? ചത്തോട്ടെ. എനിക്കെന്തു ചെയ്യാൻ കഴിയും?''

''ഒന്നവിടെവരെ പോയി വന്നാൽ എന്താ വരാനുള്ളത്?''

''എവിടെ വേണമെങ്കിലും അമ്മയ്ക്കു പോകാമല്ലൊ. ആ വീട്ടിൽ ഇനിയുമൊരിക്കൽ ഞാൻ പോകാനോ? ഞാനും മനുഷ്യനാണ്, പട്ടിയൊന്നുമല്ല.''

അമ്മ മൗനം പൂണ്ടു. യുവാവായ മകനെ അവർക്ക ഭയമായിരുന്നു. അവരുടെ ഏകാവലംബമാണവൻ.

അമ്മ തുടർന്നൊന്നും പറഞ്ഞില്ല.

അച്ഛനെപ്പോലെതന്നെ മകനും—ഒരിക്കൽ പറഞ്ഞാൽ പിന്നെ പറഞ്ഞതുതന്നെ.

ഉച്ചഭക്ഷണം കഴിഞ്ഞു കന്നുകാലികളെയും തെളിച്ച്

ഗുലച് പടിഞ്ഞാറുഭാഗത്തുള്ള കാട്ടിലേക്ക് അവയെ മേയ്ക്കാൻ പോയി. സദാസമയവും കെട്ടിയിട്ടതുകൊണ്ട് അവയെല്ലാം ചടച്ചുപോയിരിക്കുന്നു.

വെള്ളച്ചി പൈക്കുട്ടിക്ക് ചെനയുണ്ടെന്നു തോന്നുന്നു. വൃശ്ചികത്തിലോ ധനുവിലോ പ്രസവിക്കും. ഓ! പാലും പുതുനെല്ലിൻചോറും—ആ സങ്കല്പത്തിൽത്തന്നെ ഗുലചിന് ആഹ്ലാദം തോന്നി. തന്റേതായി അധികം കൃഷിസ്ഥലമൊന്നുമില്ല ഗുലചിന്. എന്നാലും, ഒരു ഗ്രാമീണനായി ജനിച്ചിട്ട് പുതുനെല്ലിന്റെ സ്വാദറിഞ്ഞില്ലെങ്കിൽ പിന്നെന്താ ഫലം?

പുതുനെല്ല്, കറന്നെടുത്ത പാൽ—പിന്നെ ഒരു പുത്തൻ മണവാട്ടിയും.

പുല്ലിന് എവിടെയുമില്ല പഞ്ഞം. കന്നുകാലികളെല്ലാം സന്തോഷത്തോടെ മേയുന്നുണ്ട്. അവയ്ക്ക് നിത്യവും വയറു നിറയെ തിന്നാൻ കിട്ടുകയാണെങ്കിൽ ബുദ്ധിമുട്ടിക്കുന്നതെവിടെ? അരവയറുമായി കഴിയുന്ന മനുഷ്യൻപോലും നിയന്ത്രണം വിട്ടു പോകുന്നില്ലേ?

ഒന്നുപോലും കുനിച്ച തല നിവർത്തുന്നില്ല. നല്ല വെയിലുണ്ട്—മഴയ്ക്കുശേഷമുള്ള വെയിൽ.

പേരാലിന്റെ വേരിലിരുന്നുകൊണ്ട് അവൻ ആകാശത്തേക്കു ദൃഷ്ടികളയച്ചു. അസംഖ്യം ചില്ലകളിൽ പന്തലിച്ചു നിൽക്കുന്ന മരത്തിന്റെ ഇടതൂർന്ന ചില്ലകൾ ആകാശത്തെപ്പോലും മൂടിമറച്ചിരിക്കുന്നു. അവയ്ക്കിടയിലൂടെ അല്പാല്പമായി വെയിൽ അരിച്ചുവരുന്നു. ആ തണലും വെയിലും ഒരുപോലെ ആനന്ദപ്രദംതന്നെ.

അവനു കുട്ടിക്കാലംമുതൽ പരിചയമാണ് ആ പേരാലിനെ. അതിന്റെ തണലിലിരുന്ന് അഞ്ചു വയസ്സുതൊട്ട് അവൻ കന്നുകാലികളെ മേയിച്ചിട്ടുണ്ട്. അവനിന്നു വളർന്നു യുവാവായി. പക്ഷേ, ആ വൃക്ഷം പഴയതുപോലെതന്നെ നിൽക്കുന്നു. മുമ്പത്തേതിലും കുറച്ചു പുഷ്ടിയുണ്ട്. എന്നാൽ, കൊമ്പുകളെല്ലാം പഴയതുപോലെതന്നെ.

വടവൃക്ഷത്തിന്റെ മനോഹരമായ തളിരുകൾ അവന് വളരെ ഇഷ്ടമാണ്. അററം കൂർത്തു് സുന്ദരമായ തളിരുകൾ. ചുററുപാടും അതിന്റെതന്നെ ധാരാളം കൊച്ചുതൈമരങ്ങളും. പ്ലാശിൻതൈകളും അങ്ങിങ്ങായി കാണാം. നല്ല ആരോഗ്യമുള്ള മനോഹരമായ തൈകൾ.

വടവൃക്ഷത്തിൻെറ ഇടതൂർന്നു നിൽക്കുന്ന ഇലപ്പഴുതിലൂടെ കാണുന്ന കൊച്ചുകൊച്ചാകാശങ്ങളെ അവനിഷ്ടപ്പെട്ടു. വടവൃക്ഷത്തിൻെറ തടിച്ച വേരിനു മീതെ മുകളിലേക്കു നോക്കി അവൻ കിടന്നു. സൂര്യൻ താണുവരികയാണ്. എങ്കിലും വെയിലിൻെറ ചൂട് ഒട്ടും കുറഞ്ഞിട്ടില്ല.

അവൻ ഒററയ്ക്കാണ് അവിടെ കിടന്നിരുന്നതെങ്കിലും ഒററയ്ക്കാണെന്ന് ഒട്ടും തോന്നിയില്ല. അവൻ സ്വയം എന്തോ പിറുപിറുത്തുകൊണ്ടിരുന്നു. അർത്ഥമില്ലാത്ത ജല്പനങ്ങൾ മാത്രം. അവൻെറ പശുക്കളെല്ലാം ആഹ്ലാദത്തോടെ മേഞ്ഞുനടക്കുകയായിരുന്നു.

കാട്ടിനുള്ളിൽ ഏതോ ഒരു പക്ഷി നീണ്ട സ്വരത്തിൽ കൂകിവിളിച്ചു. ആ സ്വരം അവനു് പരിചിതമാണ്. ഗുലചിന് ആ പക്ഷിയെ കൂട്ടിനു വിളിക്കാൻ തോന്നി. അവൻ ചുററുപാടും കണ്ണോടിച്ചു. അത് അങ്ങകലെനിന്നായിരുന്നു—കാണാൻ കഴിഞ്ഞില്ല.

അവൻെറ മിഴികൾ പെട്ടെന്ന് റ്റ്പാശിൻെറ ഒരു കൊമ്പിൽ പതിഞ്ഞു.

അത് തേനീച്ചക്കൂടല്ലേ?

അല്ലാതെ മറെറന്താ?

അവൻെറ മനസ്സ് നൃത്തംവച്ചു.

നിലത്തുനിന്ന് ഏകദേശം പന്ത്രണ്ടു കൈപ്പാടുയരത്തിൽ റ്റ്പാശിൻെറ കൊമ്പിൽ ഒരു വലിയ തേനീച്ചക്കൂട്. ഏകദേശം രണ്ടു മുഴം നീളത്തിലങ്ങനെ തൂങ്ങിനില്ക്കുന്നു.

ആരും ഒരുപക്ഷേ, അതു കണ്ടിരിക്കില്ല. കണ്ടിരുന്നെങ്കിൽ ഇതുവരെ അങ്ങനെ നില്ക്കുമായിരുന്നില്ല. ശരിയായി പൊട്ടിച്ചെടുക്കുകയാണെങ്കിൽ ആറോ എട്ടോ സേർ തേൻ കിട്ടിയേക്കും. വെളുത്തവാവിന് ഇനി എത്ര ദിവസമുണ്ട്? ഇന്നലെ രാത്രി നല്ല ഇരുട്ടായിരുന്നല്ലോ. അവൻ കുറെനേരം ഇമവെട്ടാതെ ആ കൂടുതന്നെ നോക്കി നിന്നു.

ഒററയ്ക്ക് അതടർത്താൻ പററില്ല. മരത്തിൽ കയറാനും കൂട് അടർത്താനും നേപ്പാളി ഗ്രാമത്തിലെ ഭീമൻ പററിയ ആളാണ്. അയാൾക്ക് ഒന്നിനെയും പേടിയില്ല. വലിയ മരത്തിൽ കയറി അയാൾ കൊമ്പ് വെട്ടിയിടും. ഭീമനെത്തന്നെ കൂട്ടിനു വിളിക്കാം.

രണ്ടു പേരുണ്ടായാൽ ധാരാളം മതി. ഗുലച് താഴെ

നില്ലും; ഭീമൻ മുകളിൽ കയറി കൂടടർത്തും. അതിനകം മററാരുമറിയാതിരുന്നാൽ ഭാഗ്യമായി.

ഇന്നു വൈകുന്നേരംതന്നെ ഭീമനെ കണ്ടു ശട്ടംകെട്ടണം. അയാളൊരു കഞ്ചാവുവലിയനാണ്—എപ്പോഠം എന്തു ചെയ്യുമെന്നു് ആർക്കു പറയാൻ കഴിയും?

ഗുലച് കന്നുകാലികളെ തെളിച്ച് ഒന്നിച്ചുകൂട്ടി. സൂര്യൻ അസ്തമിക്കുകയാണ്. വെയിൽ മങ്ങിത്തുടങ്ങി. സുഖപ്രദമായ വെയിൽ. ഭീമനെക്കണ്ടു് ഇന്നു വൈകുന്നേരംതന്നെ ഒരു വ്യവസ്ഥ ചെയ്യേണ്ടിവരും.

പെട്ടെന്നു് അവൻെറ ദൃഷ്ടികഠം പശ്ചിമദിഗന്തത്തിൽ പതിഞ്ഞു. അവിടെ കാടൊഴിഞ്ഞ ഭാഗത്തു് അസ്തമനസൂര്യൻെറ സുവർണപ്രകാശം പരന്നു പ്രശോഭിക്കുന്ന ആകാശം കണ്ടു. ഏതോ അദൃശ്യകിരണങ്ങഠം ഉരുകിയ സ്വർണത്തിൽ കുങ്കുമം കലർത്തി വൃക്ഷങ്ങളിലും ചെടികളിലും വാരിത്തൂകിയിരിക്കുന്നു. മഴയിൽ നീരാട്ടുകഴിച്ച പച്ചിലകഠം ചെഞ്ചായം പൂശി പ്രശോഭിച്ചു. ആകാശത്തിൻെറ വിരിമാറിലൊഴുകി നടന്ന മേഘശകലങ്ങഠം സഹസ്രവർണങ്ങളാൽ പ്രശോഭിതങ്ങളായി.

കന്നുകാലികളുടെ നയനങ്ങളും വെട്ടിത്തിളങ്ങി.

ഗുലച് അല്പനേരം സ്തബ്ധനായി നിന്നു. മാന്ത്രികശക്തിയിലാകൃഷ്ടനായതുപോലെ അവൻ എല്ലാം മറന്നു നിന്നു.

വനാന്തരത്തിലെവിടെയോ കാട്ടുപൂക്കഠം വിടരുകയാണ്. അകലെനിന്നു് സുഗന്ധം വന്നു് അവൻെറ നാസാരന്ധ്രങ്ങളിൽ പ്രവേശിച്ചു. എന്നാലും അവൻ ആകാശത്തിലേക്കു നിർന്നിമേഷനായി നോക്കിനിന്നു. സന്ധ്യാകാലത്തെ ആ വർണപ്പൊലിമ അവൻെറ ശൈശവത്തെയും യൗവനത്തെയും ഭൂതഭാവികളെയും ഒരേ കേന്ദ്രബിന്ദുവിൽ ഒതുക്കിനിർത്തിയതുപോലെ അവനു തോന്നി. അവൻെറ ഹൃദയത്തിൽ ആഹ്ലാദം അലതല്ലി. അവനിൽ ഉദിച്ച സൗന്ദര്യതൃഷ്ണ അവൻെറ എല്ലാവിധ ദാരിദ്ര്യത്തെയും ശമിപ്പിച്ചു.

പഴയ പ്രപഞ്ചവും പുതിയ ആകാശവും ഒരുപോലെ സജീവങ്ങളായി അവനു തോന്നി. താൻ സ്വയം അതിൻെറ അംശമാണെന്നുവരെ അവൻ ധരിച്ചു. ഈ ആകാശത്തിൻെറയും ഈ പുൽപ്പടർപ്പിൻെറയും ചൂടേററാണ് അവൻ വളർന്നതു്. അവൻെറ രക്തത്തിൽ ആ പ്രകൃതിയുമായുള്ള ഘനിഷ്ഠവിശ്വാ

സത്തിൻെറ സ്പന്ദനമുണ്ട്. എല്ലാമവൻെറ സ്വന്തമാണ്. അവൻെറ ആത്മാവിനു പരിചിതങ്ങളാണ്.

ഉല്ലാസനിർഭരമായൊരു മനസ്സോടെ അവൻ കന്നുകാലി കളെയും തെളിച്ച് വീട്ടിലേക്കു മടങ്ങി. നനുനനുത്ത മണ്ണിൽ അവൻെറ പാദങ്ങൾ നൃത്തമാടാൻ തുടങ്ങി.

കൈയിലുണ്ടായ ചാട്ടവാറുകൊണ്ട് വഴിയുടെ ഇരുവശങ്ങ ളിലുമുള്ള ചെടികളെ ചുമ്മാ തല്ലിയടിച്ചുകൊണ്ട് അവൻ നടന്നു. അവൻെറ ഹൃദയം ആവേശംകൊണ്ടു തുടിച്ചു. ഒരു സുവ ർണ്ണാകാശം അവൻെറ ആത്മാവിൽ വിലയംകൊള്ളുകയായി രുന്നു.

കാർത്തിക് അവനു് അഭിമുഖമായി വന്നു. അവർ പര സ്പരം കണ്ടുമുട്ടി:

''നീ കളത്തിൽനിന്നു് എപ്പോഴാ വന്നു?''

പക്ഷേ,കാർത്തികിൻെറ ചോദ്യം അവൻ കേട്ടതുപോലെ തോന്നിയില്ല.

''ഹേയ്, കാർത്തിക്....''

''എന്താ?''

''നിനക്കു മരത്തിൽ കയറാൻ കഴിയുമോ? വലിയ ഉയര മുള്ള മരമാണ്.''

കാർത്തികിനു് അതാവില്ല.

''ശരി, പോ. അപ്പോഴാ....''

കാർത്തിക് കടന്നുപോയി.

അല്പംകൂടി നടന്നപ്പോഴാ ഗുലച് പജിറിനെ കണ്ടു. അവൻ ചുമലിൽ കലപ്പ ഉണ്ടാക്കാനുള്ള മരവുമായി അവനു് അഭിമുഖമായി വരികയായിരുന്നു.

''കലപ്പയോ?''

''അതെ, അതിനുതന്നെ.ഭദ്രേശ്വരൻെറ വീട്ടിലെ വലിയ മരം മുറിച്ചു.അതിൽനിന്നു കിട്ടിയതാ. അവൻ ഇതിനു രണ്ടണ വാങ്ങിച്ചു.' ഗുലച് ആ കലപ്പയുടെ മരമൊന്നു പരിശോ ധിച്ചു. പിന്നീടു ചോദിച്ചു: ''എപ്പോഴാടോ വെളുത്തവാവ്?''

''വെളുത്തവാവോ? ആറേഴു ദിവസംകൂടി കഴിയണമെന്നു തോന്നുന്നു. തോരാത്ത മഴയായതുകൊണ്ടു് നിലാവാണോ ഇരു ട്ടാണോയെന്നു മനസ്സിലാവാറില്ലല്ലോ.''

''ശരി, നീ പോ.''

കുറെ ദൂരം ചെന്നു് പജിർ തിരിഞ്ഞുനിന്നു് ഗുലചിനോടു

ചോദിച്ചു: 'നീ ധാരാളം ഭൂമി കൊത്തി കൃഷിയോഗ്യമാക്കി യെന്നു കേട്ടല്ലോ.'

''ആരാ പറഞ്ഞതു്? മൂന്നു നാലു ബീഘാ ശരിയായി വരുന്നുണ്ടു്.''

പജിർ നടന്നു പോയി.

പിന്നെ കണ്ടതു് ചന്ദ്രനെയാണു്. ചന്ദ്രൻ പഴയ ഡാലിമി ലെയും പുതിയ ഡാലിമിലെയും സിപരിയാ ഗ്രാമത്തിലെയും ജനങ്ങൾക്കെല്ലാം സുപരിചിതനാണു്. അവന്റെ മുത്തച്ഛൻ 'ഗാവ്ബൂഢാ' ആയിരുന്നു. ജിഉറാം എന്നായിരുന്നു പേരു്. ധാരാളം ആളുകൾ ഇന്നും ചന്ദ്രനെ 'ഗാവ്ബൂഢാ'യുടെ പേര ക്കിടാവെന്നാണു പറയുക.

ചന്ദ്രന്റെ അച്ഛൻ കുറച്ചു ധാരാളിയായിരുന്നു.മുത്തച്ഛന്റെ സ്വത്തു് ഏറെനാൾ നിലനിർത്താൻ അയാൾക്കു കഴിഞ്ഞില്ല. ദിവസേന അയാളുടെ സ്ഥിതി വഷളായിക്കൊണ്ടിരുന്നു. എങ്കിലും ഗ്രാമത്തിലെ പാഠശാലയിലെ പഠിപ്പു കഴിഞ്ഞ പ്പോൾ അച്ഛൻ അവനെ നഗരത്തിൽ തനിക്കു പരിചയമുള്ള ഒരു വക്കീലിന്റെ വീട്ടിൽ നിർത്തി. വീട്ടുജോലികൾ എന്താ യാലും അവൻ ചെയ്യും. അങ്ങനെ ഹൈസ്കൂളിൽ പഠിപ്പു തുടരാനും സാധിച്ചു. പഠിക്കാൻ അവൻ മോശമായിരുന്നില്ല. എന്നാൽ, അവൻ ആറാം ക്ലാസ്സിലെത്തിയപ്പോൾ അവന്റെ അച്ഛൻ ആമാശയസംബന്ധമായ രോഗത്താൽ പെട്ടെന്നു മരി ച്ചുപോയി.

ചന്ദ്രനു് പഠിപ്പു തുടരാൻ കഴിഞ്ഞില്ല. അവൻ ഗ്രാമത്തി ലേക്കു മടങ്ങിവന്നു് കൃഷികാര്യങ്ങളിൽ മുഴുകിക്കഴിഞ്ഞു.

അവന്റെ പഠിത്തം അതോടെ അവസാനിച്ചിരുന്നെ ങ്കിലും ഗ്രാമത്തിലെ ആളുകളെ സംബന്ധിച്ചിടത്തോളം അവൻ വിദ്വാനും വലിയ മനുഷ്യനുമായിരുന്നു.ഗ്രാമീണർ അവനോടു് ആലോചിക്കുകയും ഉപദേശം തേടുകയും പതിവായിരുന്നു. ഉദാരനും ധൈര്യശാലിയുമായിരുന്നു ചന്ദ്രൻ. ആരെയും ഭയ പ്പെട്ടിരുന്നില്ല. സ്വന്തക്കാരെന്നോ അന്യരെന്നോ ആരെയും കണക്കാക്കിയതുമില്ല. ആ ഗ്രാമത്തെ സ്വന്തം വീടുപോലെ യാണു് അവൻ കരുതിയതു്.

ആരോടും പക്ഷപാതം കാണിച്ചില്ല. ന്യായം ഏതു ഭാഗ ത്താണോ, ആ ഭാഗത്തിനുവേണ്ടി വാദിക്കും. അതുകൊണ്ടു് ഗ്രാമത്തിലെ മിക്ക ആളുകളും അവനെ ഭയപ്പെട്ടു. എങ്കിലും

ആരും അവനു ശത്രുക്കളായില്ല. അവൻ ഇന്നേവരെ ആരെയും ദ്രോഹിച്ചിട്ടുമില്ല.

ഇന്നു് ചന്ദ്രൻ യുവാവാണു്. തടിച്ചുകൊഴുത്തു് അരോഗദൃഢഗാത്രനായൊരു യുവാവു്. വീട്ടിലെ കൃഷി അവൻ നേരിട്ടു നടത്തും. അവന്റെ അമ്മയും അനുജത്തിയും വിതയും കൊയ്ത്തും കഴിക്കും. അവൻ വയൽ ഉഴുതുമറിക്കും. ഗ്രാമീണരും കൃഷിയിൽ അവനെ സഹായിക്കാനെത്തും. തന്റെ കഴിവനുസരിച്ചു് അവൻ അവർക്കു പ്രതിഫലവും നൽകും. മററുള്ളവർക്കു് ഉപദേശവും നിർദേശവും നൽകുന്നതുപോലെതന്നെ അവൻ സ്വന്തം കാശു നല്കി സഹായിക്കുകയുംചെയ്യും. ഗ്രാമത്തിൽ അവനുള്ള സ്ഥാനം പിന്നെങ്ങനെ നഷ്ടമാകും? ഗ്രാമത്തിൽ എല്ലാവർക്കും അവനെ ഭയമാണു്. ഇടയ്ക്കിടെ നഗരത്തിലേക്കും അവൻ പോകും. വേണ്ടിവന്നാൽ മേലധികാരികളുടെ മുഖത്തുനോക്കി കാര്യം പറയും. ഗ്രാമത്തിന്റെ വിശ്വാസമാണു് അവൻ. ഒരിക്കലും വഴക്കിനു പോവില്ലെന്നർത്ഥമില്ല. അധികം സംസാരിക്കും. ഇംഗ്ലീഷ് അധികമൊന്നും പഠിച്ചിട്ടില്ലെങ്കിലും ഇംഗ്ലീഷ് പറയും. ഗ്രാമത്തിലെ ഇംഗ്ലീഷ് അറിയാത്ത ജനം അമ്പരന്നു നിന്നുപോകും. ചെരുപ്പിടാറില്ലെങ്കിലും പാൻറ്സ് ധരിക്കും. വില കറഞ്ഞ തടിച്ച തുണികൊണ്ടുള്ള പാൻറ്സും നിറമുള്ള ചിത്രങ്ങളോടുകൂടിയ ഹവായി ഷർട്ടും. കൂട്ടുകാരെ കിട്ടിയാൽ ഇംഗ്ലീഷും ആസ്സാമീസും കൂട്ടിക്കലർത്തി വാചാലമായി സംസാരിക്കും. ഒരു ഇരുപതു വയസ്സു് പ്രായമായിക്കാണും. ഗ്രാമത്തിലെ എത്രയോ പെൺകിടാങ്ങളെ ഭീഷണിപ്പെടുത്തി സ്വയം ശകാരം കേൾക്കും. അവിവാഹിതനായിരുന്നു ചന്ദ്രൻ.

പല വഴികളിലൂടെയും അവൻ പണം സമ്പാദിക്കാൻ പരിശ്രമിക്കും. ആവശ്യമായാൽ മൂന്നോ നാലോ രൂപ കടം നല്കാനും അവനു കഴിവുണ്ടായിരുന്നു.

അവന്റെ ഔദാര്യത്തിന്റെ പ്രത്യേകതയാണു്, ചോദിക്കാതെ ലഭിക്കുന്ന ഉപദേശം.

ഏതു തരക്കാർക്കും ആവശ്യമായ ഉപദേശം നൽകാൻ അവനു കഴിയും. അതവൻ നൽകുകയുംചെയ്യും. പണക്കാരനല്ലെങ്കിലും വിശാലമായ ഒരു ഹൃദയത്തിന്റെ ഉടമയാണു് ചന്ദ്രൻ. അവന്റെ ഉപദേശം ചിലർക്കു പ്രയോജനപ്പെട്ടെന്നും പലർക്കും പ്രയോജനപ്പെട്ടില്ലെന്നുംവരും.

അതിനും പുറമേ അവൻെറ കൈകളിൽ മൂന്ന കൂട്ടം വസ്തുക്കറം എന്നും കാണും——ബീഡി, നിക്കലിൻെറ ടോപ്പുള്ള ആറണ വിലയുള്ളൊരു പേന, ഉറയുള്ളൊരു ചീർപ്പ്. ആസ്സാമിയയിലും ഇംഗ്ലീഷിലും ഒപ്പിടാൻ നന്നായറിയുകയുംചെയ്യും.

വീട്ടിലേക്ക മടങ്ങുന്ന പശുക്കറം സ്വയം വഴി മനസ്സിലാക്കി വീട്ടിലെത്തുക പതിവാണ്.

ചന്ദ്രനെ കിട്ടിയപ്പോറം ഗുലച് നിന്നു:

''ചന്ദ്രൻ എങ്ങോട്ടാണ യാത്ര?''

''സോമസ് ബർപായിയുടെ വീട്ടിൽനിന്നും വരുന്നു.''

''സന്ധ്യാസമയത്തല്ലേ വരവു്? നോക്കട്ടെ, ഒരു ബീഡി ഇങ്ങെടുക്ക്.''

''വാട്ട്? എത്ര ബീഡി വേണം? തീപ്പെട്ടിയുണ്ടോ?''

''നീ ഇങ്ങു താ. ആ വീട്ടിൽനിന്ന് ഞാൻ പററിച്ചുകൊണ്ടു വരാം.''

ചന്ദ്രൻ ഒരു ബീഡിയെടുത്ത് ഗുലചിന്ന കൊടുത്തു:

''എവിടെ പോയതാ?''

''പശുക്കളെ മേയ്ക്കാൻ. ബീഡി കത്തിച്ചുവരാം. നീയിവിടെ നില്ല്.''

ഗുലച് അടുത്ത വീട്ടിൽനിന്നും ബീഡി കത്തിച്ചുകൊണ്ടു വന്നു. ഇതിനിടയിൽ പോക്കററിൽനിന്ന ചീർപ്പെടുത്ത് ചന്ദ്രൻ തല ചീകാൻ തുടങ്ങി. അവൻ ഗുലചിൻെറ ബീഡിയിൽനിന്ന് തൻെറ ബീഡിയും കത്തിച്ചു.

''നിനക്ക് ന്യൂസ് കിട്ടിയോ?''

ഗുലച് ചന്ദ്രൻെറ മുഖത്തേക്ക നോക്കി:

''എന്ത്?''

''ചേനിമായിയുടെ വിവാഹക്കാര്യംതന്നെ. സിപരിയാ ഗ്രാമത്തിൽനിന്ന് ഒരു കാൻഡിഡേററ് എത്തിയിരിക്കുന്നു. ആ വിദ്വാൻെറയൊരു ധൈര്യം....''

ചന്ദ്രൻ പറഞ്ഞതു തികച്ചും മനസ്സിലാവാത്തതുകൊണ്ടു് ഗുലച് ചോദിച്ചു: ''നീ എവിടെനിന്നാണ കേട്ടതു്?''

''ഐ നോ എവരിതിംഗ്. എന്താ വിചാരം? നീ പറയുകയാണെങ്കിൽ ഞാൻ അവനെ ശരിയാക്കിയേക്കാം. ചേനിമായിയുടെ അച്ഛൻ നിന്നെക്കുറിച്ചാണോ ഇൻസാംട്ട് ചെയ്തിട്ടുള്ളതു്?''

''അതൊന്നും വേണ്ട. വിവാഹംചെയ്യുന്നവർ ചെയ്തോട്ടെ. ഒരു തവണ അവളേയുംകൂട്ടി വന്നതിനു കിട്ടിയതുതന്നെ മതി.''

''നീയൊരു കഴുതയാ. ഞാനായിരുന്നെങ്കിൽ അവളെ വിടുമായിരുന്നോ? വാട്ട് എവർ റിസൽട്ട്, ഞാനെല്ലാററിനേയും ശരിപ്പെടുത്തുമായിരുന്നു. നിന്റെ തന്തയും വല്ലാത്ത പഹയൻതന്നെ.''

തന്റെ അച്ഛനെക്കുറിച്ചുള്ള ചന്ദ്രന്റെ അഭിപ്രായം ഗുലചിന് രസിച്ചില്ല. അവൻ മൗനം പൂണ്ടു.

''നിനക്കിനി മേരേജ് കഴിച്ചുകൂടെ?'' ചന്ദ്രൻ ചോദിച്ചു.

''ഇപ്പോഴതൊക്കെ എങ്ങനെ നടക്കാനാ? വീടില്ല, കുടിയില്ല, നിലവും സ്വത്തുമൊന്നുമില്ലല്ലോ എനിക്കു്.''

''കള നിന്റെ വീടും കുടിയും. ഒരു ബ്യൂട്ടിഫുൾ പെൺകുട്ടിയെ കണ്ടുപിടിക്കു്. എന്റെ മുമ്പിൽ പോയന്റു് ഔട്ട് ചെയ്യു്. ഞാൻ എല്ലാം ശരിയാക്കാം. യു സീ....?''

ഗുലചു് ചുററുപാടുമൊന്നു കണ്ണോടിച്ചതിനുശേഷം ചോദിച്ചു: ''തരായെക്കുറിച്ചു് നീ എന്തു പറയുന്നു?''

''തരായോ? ഏതു തരാ? കപാഹി ഇളയമ്മയുടെ മകൾ തരായോ? ബ്യൂട്ടിഫുൾ—ഇക്കാര്യമെന്തുകൊണ്ടു് നീയിതുവരെ പറഞ്ഞില്ല? അവളുടെ ഇളയമ്മതന്നെ ഇപ്പോഴും ബ്യൂട്ടിഫുളാണു്. തികച്ചുമൊരു യംഗ് ഗേൾ.''

ഒരപേക്ഷാസ്വരത്തിൽ ഗുലചു് തുടർന്നു: ''ചന്ദ്രാ, ഇക്കാര്യം നീ ആരോടും പറയരുതേ. നിന്നോടുമാത്രം പറഞ്ഞതാണു്. ഞാൻ സ്വയം അക്കാര്യം ചിന്തിക്കുന്നതേയുള്ളു. ആദ്യമേ വല്ലതും ഏർപ്പാടാവാതെ....''

''ചുമ്മാതിരി. എല്ലാം നേരെയാകും. ഐ ആം ഹെൽപ് യൂ. ഇതാ ഒരു ബീഡികൂടി വലിക്കു. ഞാൻ പോണു. നോ ടൈം. ഞാനെല്ലാം ശരിയാക്കാം. നീയിപ്പോൾ പോ.''

ചന്ദ്രൻ ഉല്ലാസചിത്തനായി നടന്നുകഴിഞ്ഞു. ഗുലചു് വീട്ടിലേക്കു തിരിച്ചപ്പോൾ അവന്റെ മനസ്സിലും ഇക്കിളി അനുഭവപ്പെട്ടു. ബീഡിയും കൈയിൽ പിടിച്ചു് അവൻ വീട്ടിലെത്തി. ഒന്നിച്ചു് രണ്ടു ബീഡി കിട്ടിയെന്നതുകൊണ്ടുമാത്രം കൂടെക്കൂടെ വലിക്കുന്നതു ശരിയല്ലല്ലോ. രണ്ടാമതു കിട്ടിയ ബീഡി രാത്രിയൂണു കഴിഞ്ഞു വലിക്കാം.

ആകാശം തെളിഞ്ഞിരിക്കുന്നു. നല്ല നിലാവു്. വെളുത്ത വാവു് നാളെയോ മററന്നാളോ ആകാം. കളത്തിലേക്കു് രണ്ടു

ദിവസം വൈകിയെത്തിയാലും ദോഷമൊന്നും വരാൻ പോവുന്നില്ല. തേനീച്ചക്കൂട് ഏതായാലും ഉപേക്ഷിച്ചുകൂടാ.

ഊണു കഴിഞ്ഞു് രാത്രിതന്നെ അവൻ ഭീമന്റെ വീട്ടിലെത്തി. കണക്കൊക്കെ കൂട്ടി ഭീമൻ പറഞ്ഞു: ''വെളുത്ത വാവിനു് ഇനിയും മൂന്നു ദിവസമുണ്ടു്. എങ്കിലും, മററന്നാളെടുത്താലും തേൻ കിട്ടും. എവിടെയാണുള്ളതു്?''

''നീ നേരിൽ വന്നു കണ്ടോളു. വളരെ വലുതാണു്. ശരി, നമുക്കു് മററന്നാഠം പോകാം.''

ഭീമനുമായി എല്ലാം ശട്ടംകെട്ടി. മററാരെയും കൂടെ കൂട്ടരുതെന്നും തീരുമാനിച്ചു. രാത്രി ഭക്ഷണം കഴിഞ്ഞു് രണ്ടുപേക്കും പുറപ്പെടാം. കൂടെ രണ്ടു കലം കൊണ്ടുപോകണം. ഏണി വേണ്ടിവരില്ല. രണ്ടുപേരും ഓരോ അരിവാളെടുക്കണം. നരിയെ ഭയപ്പെടണമല്ലോ, പ്രത്യേകിച്ചു് രാത്രികാലവും.

നേപ്പാളിയെക്കണ്ടു് നേരെ വീട്ടിലേക്കു തിരിച്ചതായിരുന്നു. എന്നാൽ, ഒന്നു തരായെ കണ്ടുപോകാമെന്നു് ആഗ്രഹം തോന്നി. അവൻ പോയാൽ ഇടക്കു കപാഹി ചാടിവീഴുന്നു. അവളവനെ അല്പമകററിനിർത്താൻ ശ്രമിക്കുന്നു. അവന്റെ മോഹം ഒരുപക്ഷേ, കപാഹി മനസ്സിലാക്കിയിരിക്കാം.

''എന്താ ചേച്ചി, ഉറങ്ങിയോ?'' വാതിലിന്നടുത്തു നിന്നു് അവൻ മെല്ലെ ചോദിച്ചു.

''ഇല്ല, ആരാതു്?'' അർദ്ധസുഷുപ്തിയിൽനിന്നുണർന്നു് കപാഹി ചോദിച്ചു.

''ഞാൻ തന്നെ. ഉറങ്ങിയെങ്കിൽ പോകട്ടെ, എഴുന്നേല്ക്കണ്ട. രാത്രി കുറെയധികമായി.''

കപാഹി വാതിൽ തുറന്നു. തരാ ഉറങ്ങിയിരിക്കുന്നു.

''വരൂ, അകത്തേക്കു വരൂ. ഈ പാതിരാക്കെവിടെനിന്നു വരുന്നു?''

''ഇവിടെ ഒരിടത്തു പോയതാ.'' ഗുലച് കയറിയിരുന്നു. കപാഹി ശക്തിയിൽ വാതിൽ അടച്ചു.

''നീ കളത്തിലേക്കു പോയി എന്നാണു് ഞാൻ കരുതിയതു്. ഈയിടെ ഇങ്ങോട്ടു വന്നതേയില്ലല്ലോ.'' വിളക്കെടുത്തു കലുക്കിക്കൊണ്ടു് അവഠം തുടൻ്നു: ''ഇതിലൊട്ടും എണ്ണയില്ല.''

''തരാ എവിടെ? ഉറങ്ങിയോ?'' ഗുലച് അന്വേഷിച്ചു.

''അവഠം കുറെനേരത്തെ ഉറങ്ങി. കൊച്ചല്ലേ അവഠം? കിടക്കയിൽ കിടക്കേണ്ട താമസം ഉറങ്ങിപ്പോകും. നമ്മെപ്പോലെ

യാണോ കുട്ടികാ. ആയിരം കൂട്ടം ചിന്തകാ—ഉറക്കം വരാറേ ഇല്ല.''

വിളക്കിൻെറ പ്രകാശം കുറഞ്ഞു കുറഞ്ഞുവന്നു. ഗുലച് കപാഹിയെ അലക്ഷ്യമായൊന്നു കടാക്ഷിച്ചു:

''വെറുതെ വന്നതാ. കിടന്നോളൂ, ഞാൻ പോകുന്നു.''

''പോകണോ? കുറച്ചിരിക്കു്. മുറുക്കണ്ടേ?''

''ഇപ്പോം വേണ്ടാ....'' ഗുലച് എഴുന്നേററു.

''എന്നാൽ പോക്കൂ. കളത്തിലേക്കെന്നാ മടങ്ങുക?''

''നാലാംദിവസം പോകാമെന്നു വിചാരിക്കുന്നു. എന്താ?''

''അപ്പോം മററന്നാം നീ ഇവിടെയുണ്ടാകുമോ?''

''ഉണ്ടാകും....''

''സൗകര്യമാണെങ്കിൽ അന്നു രാത്രി വരണം. നിന്നോട്ട് ചിലതു പറയാനുണ്ട്.''

''വരാം. പക്ഷേ, നേരത്തെ വരാൻ പററില്ല.''

''എവിടെയെങ്കിലും പോകാനുണ്ടോ?''

തേനീച്ചക്കൂടിൻെറ കാര്യം പറയാതിരിക്കുന്നതാണു് നല്ല തെന്നു് ഗുലചിനു തോന്നി. അവൻ കുറച്ചാലോചിച്ചു തുടർന്നു: ''നമ്മെ പലരും ശ്രദ്ധിക്കാൻ തുടങ്ങിയിരിക്കുന്നു. ചേച്ചിക്കതറിയാമല്ലോ. ഞാൻ നേരത്തെ വന്നാൽ ആരെങ്കിലും കണ്ടു് അതുമിതും പറയാൻ തുടങ്ങും. എനിക്കതിഷ്ടമല്ല.''

വാതിലിനു സമീപം വന്നു് കപാഹി പറഞ്ഞു:

''മററന്നാം തരായെ അവളുടെ അമ്മാവൻ വീട്ടിലേക്കു വിളിച്ചിരിക്കയാണു്. ഞാൻ ഇവിടെ ഒററയ്ക്കായിരിക്കും. വരണം. ഒററയ്ക്കെനിക്കു് ഭയം തോന്നുന്നു.''

''ശരി, വരാം....ഇപ്പോം ഇറങ്ങട്ടെ?'' ഗുലച് സാവധാനത്തിൽ ഇറങ്ങി നടന്നു.

കുറച്ചുനേരം ഗുലച് പോയ വഴിയെ നോക്കിനിന്നു് അവാ അകത്തുകയറി വാതിലടച്ചു.

വഴിയിലിറങ്ങി ഗുലച് ആകാശത്തേക്കു നോക്കി. മററന്നാം ശുക്ലപക്ഷത്തിലെ പതിമൂന്നോ പതിന്നാലോ നാളാണു്. നല്ല നിലാവു്. മനം കുളുർക്കുന്നു.

മററന്നാം തേനിച്ചക്കൂട്ട് ഇറക്കിയതിനുശേഷമേ അവനു് കപാഹിയുടെ വീട്ടിലെത്താൻ കഴിയൂ. രാത്രി എത്രയാകുമെന്നു പറയാനാവില്ല.

പക്ഷേ, അന്ന് തരാ വീട്ടിലുണ്ടാവില്ല. തരാ ഇല്ലെങ്കിൽ പോകാനേ രസമില്ല. അവഠം സുന്ദരിയായിരിക്കുന്നു. ചേനി മായിയെക്കാഠം സുന്ദരി. ഗ്രാമത്തിൽനിന്ന് ആരെങ്കിലും പിടി ച്ചുകൊണ്ടു പോകാതിരുന്നാൽ മതി. അവഠംക്കാണെങ്കിൽ അമ്മയില്ല. അവഠം സ്വയം ഒളിച്ചോടിയാൽതന്നെ ചേച്ചി ക്കെന്തുചെയ്യാൻ കഴിയും? ചന്ദ്രനെക്കൊണ്ടു കാര്യം പറയി ക്കണം. എന്തിനാണു ലജ്ജിക്കുന്നത്? അവസരം കിട്ടിയാൽ മററന്നാഠം ഞാൻതന്നെ പറഞ്ഞേക്കാം. രണ്ടുപേരെയും കൃഷി സ്ഥലത്തേക്കു കൊണ്ടുപോകാലോ. അമ്മയേയും കൂട്ടാം. കുറച്ചു കൂടി ഭൂമി കൃഷിയോഗ്യമാക്കാനൊത്താൽ, ഒരു ജോടി നല്ല കാളയേയും കിട്ടുകയാണെങ്കിൽ മൂന്നു സ്ത്രീകളെക്കൊണ്ട് അഞ്ചോ ആറോ ഏക്ര നിലം കൃഷിചെയ്യാൻ എളുപ്പമാണ്. തരായുടെ ഭാഗ്യമാരു കണ്ടു? എന്റെയും അമ്മയുടെയും ഭാഗ്യം തെളിഞ്ഞാലും മതിയല്ലോ.

ചന്ദ്രനെക്കൊണ്ടെന്തിനു പറയിക്കണം? ഞാൻതന്നെ പറ ഞ്ഞേക്കാം. ചേനിമായിയുടെ വിവാഹംകഴിഞ്ഞോട്ടെ, ഞാൻ തരായെ വിവാഹംചെയ്യും. തരായുടെ മുമ്പിൽ എന്തിനു കൊള്ള മീ ചേനി? തരായെ പുത്രവധുവായി കിട്ടിയാൽ അമ്മയും സന്തോഷിക്കും. തരാട്ക്ക് വിസമ്മതമില്ലാതിരുന്നാൽ മതി.

## അഞ്ച്

''ആരാ അത്?'' വാതിൽ തുറക്കുന്ന ശബ്ദം കേട്ട് അമ്മ ചോദിച്ചു.

''ഞാനാണമ്മേ.''

''നീ ഉറങ്ങിയോ? നോക്കട്ടെ, ആ വിളക്കു കത്തി ക്കട്ടെ?''

അമ്മ എഴുന്നേററു:

''എത്ര രാത്രിയായി, നീ എവിടെയായിരുന്നു. രാത്രി കാലങ്ങളിൽ സഞ്ചരിക്കാറുള്ള സ്വഭാവം വീണ്ടും തുട ങ്ങിയോ?''

വിളക്കും കൊളുത്തി അമ്മ വെളിയിൽ വന്നു.

''സഞ്ചാരമൊന്നുമില്ലമ്മേ, ഭീമനെ കാണാൻ പോയ താ.'' അതിനുശേഷം അവൻ തേനീച്ചക്കൂടിനെക്കുറിച്ചുള്ള

കാര്യങ്ങളെല്ലാം അമ്മയെ വിശദമായി പറഞ്ഞു ധരിപ്പിച്ചു. അതു കേട്ട അമ്മയ്ക്കു് സന്തോഷമായി.

''അച്ഛനെക്കുറിച്ചറിയാൻ നീ പോയതായിരിക്കുമെന്നു് ഞാൻ കരുതി.''

ഗുലചു് പിറുപിറുത്തു: ''അതേക്കുറിച്ചൊന്നുമെന്നോടു പറയേണ്ട. ചാവാനുള്ളയാരം ചത്തോട്ടെ. അമ്മയ്ക്കിനി പോയി കാണണമെങ്കിൽ കണ്ടു വാ. നിങ്ങരംക്കൊന്നും പിന്നെ നാണവും മാനവുമില്ലല്ലോ.''

അമ്മയ്ക്കും ദേഷ്യം വന്നു—''എനിക്കെന്താ ആവശ്യം? അവിടെ മഹാറാണിയുണ്ടു്, മകന്റെ ഭാര്യയുമുണ്ടു്. നോക്കാനാളായല്ലോ. മരിക്കുമ്പോളാരാണൊരുതുള്ളി വെള്ളം വായിൽ കോരിക്കൊടുക്കുകയെന്നൊന്നെനിക്കു കാണണം.''

അമ്മയുടെ വാക്കു കേട്ടു് ഗുലചു് സന്തോഷിച്ചു. അവനെപ്പോലെതന്നെ അവന്റെ അമ്മയും പറഞ്ഞ വാക്കു പാലിക്കുന്നവരംതന്നെ.

''ശരി, നന്ന രാത്രിയായി. പോ, പോയി കിടന്നുറങ്ങു്. ഈ അസമയത്തുകിടന്നു് കൂവേണ്ടുന്ന കാര്യമില്ല''. ഗുലചു് പറഞ്ഞു.

''നീ പറഞ്ഞതുകൊണ്ടായോ? ഒരു തവണ ഇങ്ങനെ രാത്രികാലങ്ങളിൽ നടന്നിട്ടു് ഒരുത്തിയെ കൂട്ടി വീട്ടിലെത്തിച്ചതിന്റെ ശിക്ഷ നീ മറന്നിരിക്കും. നിനക്കു് അതിലൊന്നും ലജ്ജയില്ലേ? ഭീമന്റടുത്തായാലും മററാരുടെയടുത്തായാലും പകൽ പൊയ്ക്കൂടേ? ഈ നാട്ടുകാർക്കു് പിന്നെന്താ തൊഴിൽ? ആരെവിടെപ്പോയി, ആരാരെ നോക്കി എന്നതിന്റെയൊക്കെ കണക്കെടുക്കലൊണല്ലോ ഇവന്മാരുടെ തൊഴിൽ. ശത്രുക്കരംക്കു് ഇതിനവസരം കൊടുക്കരുതു്.''

''ഞാൻ കളത്തിലേക്കുതന്നെ പോയേക്കാം. അവിടെയൊരു വീടുണ്ടാക്കി അമ്മയേയുമങ്ങു് കൂട്ടിക്കൊണ്ടു പോയേക്കാം.''

അമ്മ മകനെ തുറിച്ചു നോക്കി:

''എന്നെ കളിപ്പിക്കാൻ നോക്കണ്ട. ഞാൻ ജനിച്ചു വളന്ന ഈ ഗ്രാമം വിട്ടു് അക്കരെയിലുള്ള നിന്റെ വയലിലേക്കു് ഞാനെന്തിനു വരണം? ചാവുന്നതു് ഇവിടെത്തന്നെ കിടന്നാട്ടോളാം. എന്തിനീ ഗ്രാമം വിട്ടു പുറത്തു പോകണം?'' അല്പം കടുത്ത സ്വരത്തിൽ അമ്മ പറഞ്ഞു.

''അവിടെ എന്താ മനുഷ്യരൊന്നുമില്ലേ? കുറച്ചുകൂടി ഭൂമി കൃഷിയോഗ്യമാക്കാൻ സാധിച്ചാൽ ഇവിടത്തേതിലും സുഖമായി കഴിയാൻ സാധിക്കും.''

''നിന്റെ സുഖമവിടെ വെച്ചേക്കു. നാടുവിടുകയെന്നതിന്റെയർത്ഥം തന്റെ അന്തസ്സു കളഞ്ഞുകുളിക്കുക എന്നല്ലേ? സ്വന്തം ഗ്രാമത്തിൽ ഈ കുടിലിൽ താമസിച്ചു് പിച്ചതെണ്ടി കഴിഞ്ഞോളാം. ഞാനെന്തിനിവിടന്നു് വരണം? നിനക്കു തോന്നുംപോലെ നീ ചെയ്തോ. എന്നോടൊന്നും പറയേണ്ട.''

ഗുലചിനു് അമ്മയുടെ വാക്കു കേട്ടു് അല്പം ഭയം തോന്നി. അവന്റെയമ്മ ഇന്നേവരെ കള്ളം പറഞ്ഞിട്ടുണ്ടാവില്ല. അമ്മയെ അതുമിതും പറഞ്ഞു കബളിപ്പിക്കാനൊട്ടു സാദ്ധ്യവുമല്ല.

വെററിലച്ചെല്ലത്തിൽനിന്നു് ഒരു കഷ്ണം അടയ്ക്ക എടുത്തു് അവൻ വായിലിട്ടു. പിന്നെ കുപ്പായക്കീശയിൽനിന്നു് പകുതി കത്തിത്തീർന്ന ബീഡിക്കുററി എടുത്തു കത്തിച്ചു.

അമ്മ പറഞ്ഞു: ''മലയോരത്തു് വീടും കുടിയുമൊന്നുമുണ്ടാക്കേണ്ട. കഴിയുമെങ്കിൽ ഇവിടെ എങ്ങാനും നല്ലൊരു നിലമെടുത്തു് ശരിക്കൊരു വീടുണ്ടാക്കാൻ നോക്കു്. എത്ര നാളം ചോർന്നൊലിക്കുന്ന ഈ പുരയിൽ കഴിയാനൊക്കും?''

ഗുലച് മൗനം പൂണ്ടതേയുള്ളു.

യുവാവാണെങ്കിലും മററുള്ളവരെപ്പോലെ തുടർച്ചയായി ജോലിചെയ്യാൻ അവനു സാധിച്ചിരുന്നില്ല. വളരെ കോമളമാണവന്റെ മനസ്സു്. ഒരില കണ്ടാൽ മതി, അതിന്റെ ഭംഗി നോക്കിനിന്നു് അവൻ മറെറല്ലാം മറക്കും. ആകാശത്തിൽ പാറിപ്പറക്കുന്ന ഒരു മേഘക്കീറു കണ്ടാലവൻ ഭക്ഷണം കഴിക്കാൻ മറന്നുപോകും. കാട്ടിലെവിടെയെങ്കിലും ഒരു പക്ഷിയുടെ ദീനരോദനം കേട്ടാലവന്റെ മനസ്സു് വ്യാകുലമാകും. ഒരു ജോലിയിലും ഏകാഗ്രതയോടെ മുഴുകാൻ അവനു സാദ്ധ്യമേയല്ല.

അമ്മയെന്തെങ്കിലും പറഞ്ഞോട്ടെ, മലയോരത്തൊരു മനോഹരമായ വീടുണ്ടാക്കണം—നദീതീരത്തൊരു കൊച്ചുഭവനം—തരായ്ക്കുവേണ്ടി....

വധുവിന്റെ ശുശ്രൂഷ ലഭിച്ചുതുടങ്ങിയാൽ അമ്മയുടെ കോപം താനേ മാഞ്ഞുമറയും. തരാ അമ്മയോടു കുറച്ചു സ്നേഹാദരങ്ങൾ കാണിച്ചാൽ മതി, എല്ലാം നേരെയാവും. വിരിപ്പിൽ കിടന്നുകൊണ്ടു് അമ്മ മെല്ലെ പിറുപിറുത്തു: ''ഇവന്റെ

പ്രായക്കാരെല്ലാം കല്യാണംകഴിച്ച് അച്ഛന്മാരുമായി. ഇവനിങ്ങനെ തെണ്ടി നടന്നതുകൊണ്ട് കുടുംബമെങ്ങനെയുണ്ടാവും? മനസ്സിനെ നിയന്ത്രിച്ചു നിർത്തണ്ടേ? എന്നാലല്ലേ വല്ലതും ചെയ്യാനൊക്കു. അലഞ്ഞുതിരിയലാണു സ്വഭാവം. പ്രായമിത്രയായിട്ടും വീടൊന്നു ശരിയാക്കണമെന്ന വിചാരമേയില്ല. ദിവസം മുഴുവനിങ്ങനെ അലഞ്ഞുതിരിഞ്ഞാൽ വീടും കുടുംബവുമുണ്ടാകുമോ? തിന്നാനുമുടുക്കാനും കിട്ടുമോ?''

ബീഡിയുടെ അവസാനത്തെ പുക എടുത്തുകൊണ്ട് ഗുലച് പറഞ്ഞു: ''എവിടെയും പോകാതെ, അമ്മയുടെ മുഖത്തും നോക്കി വീട്ടിലിരുന്നാൽ വയറു നിറയുമോ? വരുന്നില്ലെങ്കിൽ ഇവിടെത്തന്നെ കഴിഞ്ഞോ, ഞാൻ കൃഷിസ്ഥലത്തു തന്നെ വീടു പണിയും. വരുന്നതുവരട്ടെ.''

അമ്മ പിന്നീടൊന്നും പറഞ്ഞില്ല. അവർ അല്പം കഴിഞ്ഞപ്പോൾ ഉറങ്ങുകയുംചെയ്തു.

നിലത്ത് പായ വിരിച്ച് എണ്ണക്കറ പുരണ്ട തലയണയുടെ മേൽ തലയുംവച്ച് ഗുലച് നീണ്ടുനിവർന്നു കിടന്നു. അവനുറക്കം വന്നില്ല. ഇങ്ങനെ അധികനാൾ നില്ലാനൊക്കില്ല—കരിപിടിച്ച മേൽക്കൂരയിൽ കണ്ണും നട്ട് അവൻ ചിന്തിച്ചു. തരായുടെ കാര്യത്തിൽ കപാഹി ദുശ്ശാഠ്യംപിടിക്കുകയാണെങ്കിൽ ബലപ്രയോഗംതന്നെ വേണ്ടിവന്നേക്കാം. ചന്ദ്രനുമായി ആലോചിക്കാം. കപാഹിയാണെങ്കിൽ സ്വയം പിഴച്ചവൾ. തരായ്ക്ക് അമ്മയുമില്ല. പിന്നാരാണവളെ വിവാഹംകഴിക്കുക? മലയോരത്തുതന്നെ വീടുണ്ടാക്കാം. തരായെ തട്ടിക്കൊണ്ടുപോകേണ്ടിവന്നാലങ്ങോട്ടുതന്നെ കൊണ്ടുപോകാം. അവിടെയാണെങ്കിൽ തേടിവരാനത്ര എളുപ്പമല്ല. അങ്ങനെ ഒളിച്ചോടിപ്പോയാൽ തരായെത്തേടി ആരു വരാനാ?

എണ്ണ വററിയ വിളക്കിന്റെ പ്രകാശം കുറഞ്ഞു കുറഞ്ഞു വന്നു. പെട്ടെന്നതു കെടുകയുംചെയ്തു. വീടിന്റെ മേൽക്കൂരയിലെ പഴുതിലൂടെ നിലാവിന്റെ വിളറിയ രേഖ അവന്റെ തലയണയ്ക്കു സമീപം വന്നു വീണു. അവൻ കുറേ നേരമതും നോക്കിക്കിടന്നു. ഒച്ചയുമനക്കവുമില്ലാതെ നിലാവ് അകത്തേക്കു കടന്നുവന്നിരിക്കുന്നു. അവൻ തന്റെ കൈത്തലമങ്ങോട്ടു നീട്ടി. അവന്റെ ഉള്ളംകൈ നിറയെ പൂനിലാവ്....

# ആറ്

ഡാലിംഗ്രാമത്തിലെ സഫിയത് അല്പം കാശുള്ള കൂട്ടത്തിലാ യിരുന്നു. അയാളുടെ കൃഷിസ്ഥലംതന്നെ പതിന്നാലേക്ര വരും. അക്കരെ മലയോരത്തിലുമയാൾക്ക് ഒമ്പതേക്രയോളം റാബികൃഷിക്കുള്ള നിലമുണ്ട്. പതിനെട്ടാമത്തെ വയസ്സിൽ വിവാഹംകഴിച്ചിരുന്നു. ഇപ്പോൾ അറുപത്തെട്ടായി വയസ്സ്. ആരോഗ്യത്തിനാകട്ടെ ഒരു കോട്ടവുമില്ല.

സഫിയത്തിനു് അഞ്ചു പെൺമക്കളുണ്ട്. എല്ലാവരും വിവാഹിതകൾ. പേരക്കിടാങ്ങളുമുണ്ട് കുറെ. രണ്ടാൺമക്ക ളുണ്ട്—പെൺമക്കളുടെ ഇളയതായിട്ട്. മൂത്ത മകൻ റഫിയത്. റഫിയത്തിന്റെ വിവാഹം കുറെ കൊല്ലങ്ങൾക്ക മുമ്പു കഴി ഞ്ഞു. അവനു രണ്ടു പെൺമക്കളുണ്ട്. അവിവാഹിതനാണ് ചെറിയ മകൻ. മുപ്പത്തിരണ്ടു വയസ്സു കഴിഞ്ഞു അവനു്.

വിവാഹം കഴിയാതിരിക്കാൻ പല കാരണങ്ങളുണ്ട്. ബഫി എന്നാണു പേര്. ബഫി കുള്ളനാണ്, ഉയരം ഏകദേ ശം 3½ അടി മാത്രമേ വരൂ. ഒരു കണ്ണിനു് ജന്മനാ കാഴ്ച യില്ല. ഇടതുകൈയുടെ രണ്ടു വിരലുകൾ പകുതി മുറിഞ്ഞതാ ണ്. അതിനു പുറമെ മുഖമല്പം വക്രിച്ചതാണ്. മുകളിലെ പല്ലു കൾ പുറത്തേക്കു തള്ളിനില്ക്കുന്നു. എപ്പോഴും ചിരിച്ചുകൊണ്ടിരി ക്കയാണെന്നേ തോന്നൂ. ബഫിക്കു ശരിക്കു സംസാരിക്കാനും കഴിവില്ല. ഗ്രാമത്തിലെ ആൾക്കാർ 'പൊട്ടൻ, പൊട്ടൻ' എന്നു പറഞ്ഞു കളിയാക്കി അല്പസ്വല്പമുണ്ടായിരുന്ന ബുദ്ധിയും കള ഞ്ഞുകുളിച്ചിരിക്കയാണ് ബഫി.

വൃദ്ധനു തന്റെ ബഫിയെക്കുറിച്ച് ദുഃഖമില്ലെങ്കിലും ചിന്തയുണ്ട്. പ്രധാനമായും അവനു് എങ്ങനെയെങ്കിലും ഒരു പെണ്ണിനെ കണ്ടുപിടിക്കണമെന്ന ചിന്തയിലാണ്. മുടന്ത നായാലും കുരുടനായാലും ആരും ആ ഗ്രാമത്തിൽ അവിവാഹി തരല്ല. വിവാഹം ഒരു സുന്നത്താണ്, ഒഴിച്ചുകൂടാത്ത ധർമ്മമാ ണ്. വിവാഹത്തിന്റെ പരിണാമമെന്തായാലും വിവാഹം കഴിക്കാതിരിക്കുന്നതു് അധർമ്മമാണ്, പാപമാണ്.

മകന്റെ വിവാഹം കഴിപ്പിക്കാതെ പോകേണ്ടിവന്നാൽ അച്ഛന്റെ കടമ നിറവേറാതെപോയേക്കുമെന്നാണ് വൃദ്ധന്റെ

ഭയം. എവിടെനിന്നെങ്കിലും ഒരു പെൺകുട്ടിയെ കണ്ടുപിടി ച്ചേ പററൂ. എന്നാൽ, എവിടെനിന്നെങ്കിലും എന്നു പറഞ്ഞാൽ പോരല്ലോ. സഫിയത്തിന്റെ പുത്രവധു ജനങ്ങളുടെ കണ്ണിൽ രൂപവതിയും ഗുണവതിയുമായിരിക്കണം. പൊട്ടനായാലും ബഫി സഫിയത്തിന്റെ മകനാണല്ലോ.

കപാഹിയുടെ മകാം തരാ പററിയ കുട്ടിതന്നെ. കപാഹി പിഴച്ചവളാണെന്നതു വളരെ പഴയ ഒരു കഥയാണ്. പിന്നെ സഫിയുടെ പുത്രവധുവിനു നേരെ വിരൽ ചൂണ്ടാൻ ഗ്രാമത്തി ലാർക്കാണു് ധൈര്യമുണ്ടാവുക? ആ കുരുത്തംകെട്ട ചന്ദ്രനു ണ്ടല്ലോ, അവനെ മാത്രമേ പേടിയുള്ളു. അവന്റെ കണ്ണിൽ ഹിന്ദുവും മുസൽമാനും, വലിയവനും ചെറിയവനൊന്നുമില്ല.

കപാഹിയും തരായും സഫിയുടെ വയലിൽ വിതയ്ക്കാനും കൊയ്യാനും വരാറുണ്ട്. കപാഹി അയാളുടെ വീട്ടിൽ നെല്ലു കുത്തുകയും വെള്ളം നിറയ്ക്കുകയുംചെയ്യും. ബഫി തരായെ കണ്ടിട്ടുമുണ്ട്. തരാ അവനെ 'ചേട്ടാ' എന്നാണു വിളിക്കാറ്. ബഫി കാണാൻ സുന്ദരനല്ലായിരിക്കാം. എങ്കിലും അവനൊ രാണല്ലേ?

പത്തു പന്ത്രണ്ടു വർഷങ്ങാംക്കു മുമ്പ് സഫിക്കും കപാഹി യിൽ ഭ്രമമുണ്ടായിരുന്നു. അയാാംക്കറിയുന്ന മട്ടിൽ പ്രേമിക്കു കയും അവളുടെ വീട്ടിൽച്ചെന്നു സുഖവിവരങ്ങളന്വേഷിക്കു കയുംചെയ്യിരുന്നു. എന്നാൽ, ഒരു ദിവസം കപാഹിയുടെ വീട്ടിൽ മകൻ ബഫിയെ കണ്ടതുമുതൽ കപാഹിയുമായുള്ള ബന്ധം അവസാനിപ്പിക്കുകയുംചെയ്തു. തന്റെ അഭിമാനം എങ്ങനെയാണു സംരക്ഷിക്കേണ്ടതെന്ന് സഫിക്കു നന്നായ റിയാം.

പിറേറദിവസം മകനെ വിളിച്ച് അയാാം താക്കീതു ചെയ്തു. രാത്രികാലങ്ങളിൽ കപാഹിയുടെ വീട്ടിനുള്ളിലേ ക്കുള്ള പോക്ക് നിർത്തിയില്ലെങ്കിൽ വീട്ടിൽനിന്നും പുറത്താ ക്കുമെന്നവരെ ഭീഷണിപ്പെടുത്തി. ബഫിയാണെങ്കിൽ അയാ ളെ നരിയെപ്പോലെയാണു കണക്കാക്കുന്നതു്. കപാഹിക്ക് ഇളയമ്മ എന്ന പദവി ഏതായാലുമുപേക്ഷിക്കാതെ കഴിഞ്ഞു. ബഫിക്കുവേണ്ടി വൃദ്ധൻ ഒന്നുരണ്ടിടത്തു് പെണ്ണന്വേഷിക്കാതി രുന്നില്ല. പക്ഷേ, അതാരും ഗൗനിച്ചില്ല. ചിലർ കടുത്ത ശബ്ദ ത്തിൽ ശകാരിക്കുകതന്നെചെയ്തു. ആ പൊട്ടക്കണ്ണനു തന്റെ പെണ്ണിനെ കൊടുക്കുന്നതിലും ഭേദമവളെ തുണ്ടുതുണ്ടാക്കി

ചാക്കിൽക്കെട്ടി ധനശിരിയിലൊഴുക്കുകയല്ലേ? സഫിയത്തിന്റെ പുത്രവധുവായില്ലെങ്കിൽ, പെണ്ണിനു പട്ടിണി കിടക്കേണ്ടിവന്നാലങ്ങനെ കിടന്നു ചത്തോട്ടെ.

സഫിയത്തിനും കാര്യം മനസ്സിലായി. ചെക്കനെ നോക്കി വേണം പെണ്ണിനെയന്വേഷിക്കാൻ. ആ പൊട്ടനു സുന്ദരിപ്പെണ്ണിനെ കെട്ടിച്ചുകൊടുത്താൽ അവളൊരിക്കലും അവനു സൈ്വരം കൊടുക്കുകയുമില്ല.

ഇയ്യിടെയായി തരായിലായിരുന്നു അയാളുടെ കണ്ണ്. തരാ അയാളുടെ പുത്രവധുവാകാൻ പററിയവൾതന്നെ. പെണ്ണിനെ തരില്ലെന്നും വരില്ല. കപാഹിയെപ്പോലുള്ളൊരു സ്ത്രീ സഫിയുടെ അഭിപ്രായം സ്വീകരിക്കാതിരിക്കുമോ?മിക്കവാറും തന്റെ ഭാഗ്യമായിട്ടേ അവളതു കണക്കാക്കു. കപാഹിയുടെ കാര്യം ആർക്കാണറിഞ്ഞുകൂടാത്തതു്?

ഗ്രാമത്തിൽ സഫിയത്തിനെക്കുറിച്ചു് പല കഥകളുമുണ്ടു്. സഫിയത്് ലുബ്ധനാണു്, പലിശക്കൊതിയനാണു്. അങ്ങനെ പല അപവാദങ്ങളും കേൾക്കാറുണ്ടു്. പല കഥകൾക്കും കിംവദന്തികളെപ്പോലെ പ്രചാരവുമുണ്ടു്.

തന്റെ കല്യാണത്തിനു് സഫിയത്് പന്ത്രണ്ടണ കൊടുത്തു് അങ്ങാടിയിൽനിന്നു് ഒരു ജോടി ചെരുപ്പു് വാങ്ങിച്ചിരുന്നു. ഏകദേശം നാല്പതു വർഷങ്ങൾക്കുമുമ്പു വാങ്ങിയ ആ ചെരുപ്പു് ഇന്നും പുതുമ മാറാതെ സഫിയത്തിന്റെ പക്കലുണ്ടു്. തുണിയിൽ പൊതിഞ്ഞു മച്ചിന്റെ മുട്ടിൽ സൂക്ഷിച്ചിരിക്കയാണു്. ഗ്രാമത്തിൽ വിവാഹമുണ്ടായാലോ, ഈദ്—ബക്രീദ് നാളുകളിലോ അതു് കുറച്ചു സമയത്തേക്കു് എടുത്തുപയോഗിക്കും, പിന്നീടു് തട്ടിത്തുടച്ചു് അതേപടി കെട്ടിവെക്കും.

അയാളുടെ മകൻ റഫി തന്റെ വിവാഹത്തിനു് ഒരു പുതിയ ജോടി ചെരുപ്പു് വാങ്ങണമെന്നാഗ്രഹിച്ചപ്പോൾ വൃദ്ധൻ കയർത്തു: ''ഒരു ജോടി ചെരുപ്പു് ഇവിടെയുണ്ടു്. അതുകൊണ്ടുതന്നെ സംഗതി നടക്കും. പുതിയ പുതിയ ജോടി വാങ്ങാൻ മാത്രം അവനെന്താ പണം ഇവിടെ കുന്നുകൂട്ടി വെച്ചിട്ടുണ്ടോ?''

അവസാനം അച്ഛന്റെ ചെരുപ്പും ധരിച്ചാണു് റഫി ആനപ്പുറത്തുകയറി വിവാഹത്തിനു പോയതു്.

മററൊരു കാര്യം സഫിയത്തിന്റെ കോട്ടിന്റെ കഥയാ

ണ്. പതിനഞ്ചു വർഷം മുമ്പ് സ്വത്തു സംബന്ധിച്ചൊരു കേസ്സുണ്ടായിരുന്നു. കേസ് ജയിച്ചുവരുമ്പോൾ ഒരു ത്രുപ ആറണ കൊടുത്ത് രോമത്തിന്റെ ഒരു ചുകന്ന കോട്ട് ലേല ത്തിൽ പിടിച്ചു. ഏകദേശം അയാളുടെ അളവിനു പാകത്തി ലായിരുന്നു. ലേശം ലൂസുണ്ടെന്നുമാത്രം. വീട്ടിൽനിന്ന് എവി ടെയെങ്കിലും പോകുന്നുണ്ടെങ്കിൽ, ഷർട്ടിന്റെയോ ബനിയ ന്റെയോ മീതെ ആ ചുകന്ന കോട്ട് ധരിക്കും. ധനു—മകരമാ യാലും ശരി, മേടം—ഇടവമായാലും ശരി ഉടുപ്പ് ഉടുപ്പാണ്, അതങ്ങ് ധരിക്കണം. ഈ തണുപ്പും ചൂടുമായി ഉടുപ്പിനെന്താ ബന്ധം? ചുകന്ന കോട്ടിട്ടാൽ വൃദ്ധന് സൗന്ദര്യം കൂടും. മാറോളം നീണ്ട നരച്ച താടി, ഉറപ്പുള്ള ദന്തപംക്തികളോടുകൂടിയ മുഖം, എല്ലാംകൂടി വൃദ്ധൻ സുന്ദരൻതന്നെയാണ്. വേനല്ക്കാലത്ത് കോട്ട് ധരിച്ചിറങ്ങിയാൽ അല്പം വിയർപ്പുണ്ടാകും. പക്ഷെ, കോട്ട് ധരിച്ചതുകൊണ്ടുമാത്രമാണ് വിയർക്കുന്നതെന്നു പറയു ന്നതിൽ അയാൾ വലിയ അർത്ഥമൊന്നും കണ്ടില്ല.

അയാളുടെ പട്ടിപ്പട്ടാളത്തെക്കുറിച്ചാണ് മൂന്നാമത്തെ കഥ. ഗ്രാമീണർക്കറിയാവുന്ന കാലംതൊട്ട് സഫിയത്തിന്റെ വീട്ടിൽ ഒരുകൂട്ടം നായ്ക്കളുണ്ട്. നല്ലയിനം നായ്ക്കൾ. ഒരാൾക്കും അതിന്റെ കുഞ്ഞുങ്ങളെ അയാൾ കൊടുത്തിരുന്നില്ല. കൊടു ത്താൽ തലമുറ നഷ്ടപ്പെടുമത്രെ. ഏതു കള്ളനും അങ്ങോട്ടു തിരിഞ്ഞുനോക്കാൻ ധൈര്യപ്പെട്ടിരുന്നില്ല.

നായയല്ല, അതു നരിയായിരുന്നു, നരി. വൃദ്ധന് നായ്ക്കളെ വളരെ ഇഷ്ടമാണ്. തന്റെ കിണ്ണത്തിൽനിന്ന് ഒരു പിടി ചോറ് അവയ്ക്കു കൊടുത്തില്ലെങ്കിൽ അയാൾക്കു തൃപ്തിയാവി ല്ല. നായ്ക്കൾക്കും അയാളെ വലിയ കാര്യമായിരുന്നു. കണ്ടു കഴിഞ്ഞാൽ പിന്നെ അവ അയാളുടെ കൂടെത്തന്നെ നടക്കും. എന്നാലും വൃദ്ധൻ അവയെ കൈകൊണ്ടു തൊടില്ല. നായ അശുദ്ധമാണല്ലോ. നായയെ തൊട്ടുപോയാൽ 'അജ്ജ' മുടങ്ങും, നിസ്കരിക്കാൻ പററില്ല. എങ്കിലും ഗ്രാമത്തിലെവിടെയെങ്കി ലും സദ്യക്കു പോയാൽ മനുഷ്യർക്കെന്നപോലെ വീട്ടുകാരോട് ചോദിച്ചുവാങ്ങി സദ്യയുടെ ചോറും ഇറച്ചിയും അയാൾ പൊ തിഞ്ഞുകെട്ടിക്കൊണ്ടുവരും. എന്നിട്ട് താൻതന്നെ അവയെ തീററും. പേരക്കിടാങ്ങളെപ്പോലും അതുപോലെ അയാൾ സ്നേഹിക്കാറില്ല.

നാലാമതായി അയാളുടെ മാന്തോപ്പിലെ മധുരമുള്ള മാങ്ങകളം.

അതിൽ മിക്കതും സഫിയത്തിൻെറ ബാപ്പ നട്ടുപിടിപ്പിച്ചതാണു്. കുറെ സഫിയത്തും. ഒരു കണക്കിൽ അവ മികച്ചവയായിരുന്നു—തേന്മാവു്. വെല്ലത്തിൻെറ സ്വാദുള്ളതു്, പച്ചതിന്നാനുള്ളതുമുണ്ടു്, പഴുത്തുതിന്നാനുള്ളതുമുണ്ടു്. അയാളുടെ തോട്ടത്തിലെ മാങ്ങയ്ക്കു തുല്യമായ മാങ്ങ ഗ്രാമത്തിൽ രണ്ടോ നാലോ സ്ഥലത്തേ കാണൂ.

മാങ്ങ പഴുക്കുന്ന കാലത്തു് ആരെങ്കിലും വീട്ടിൽ വന്നാൽ വൃദ്ധൻ വളരെ താല്പര്യത്തോടെ തൻെറ തോട്ടത്തിലെ മാങ്ങ തീററിക്കും. എന്നാൽ, തിന്നുതീരുന്നതുവരെ അയാൾ മുമ്പിൽ ത്തന്നെയിരിക്കും. അണ്ടി കൊണ്ടുപോകാൻ അയാളാരേയുമനുവദിക്കില്ല. കൊണ്ടുപോയാൽ വംശം മുഴുവൻ മുടിയുമത്രെ. ചോറു വാരി തീററാം. വിരലും തീററാനാവില്ലല്ലോ. മാങ്ങയണ്ടി കൊടുത്താൽ ലക്ഷ്മിയുമിറങ്ങിപ്പോകുമെന്നാണു് അയാളുടെ വിശ്വാസം. എന്നാൽ, മററുള്ളവരുടെ വീട്ടിൽനിന്നെന്തെങ്കിലും നല്ല പഴങ്ങളുടെ വിത്തു കിട്ടിയാൽ വൃദ്ധൻ തീർച്ചയായും കൊണ്ടുവരും. പറമ്പിൽ നടും. മാങ്ങയായാലും ചക്കയായാലും ദാഡിമാതളമായാലും അങ്ങനെ ചെയ്യും. പിന്നെ വൃദ്ധൻെറ കൈയിൽ ലക്ഷ്മീകടാക്ഷമുണ്ടു്. ഏതു പൊട്ടമണ്ണിലും വിത്തിട്ടാൽ അതവിടെ കിളർത്തു് കാച്ചും.

വിവാഹത്തിനുമുമ്പു് താടിവെക്കില്ലെന്നു് റഫി അച്ഛനോടു വഴക്കിട്ടതാണു്. പക്ഷേ, സഫിയുടെ ഭീഷണി അവൻെറ മുഖത്തു് പക്ഷിക്കൂടു നിർമിച്ചുകഴിഞ്ഞിരിക്കുന്നു.

''നിത്യവും താടിവടിച്ചു് പെണ്ണുങ്ങളെപ്പോലെ മുഖവും മിനുക്കി നടക്കാൻ നിനക്കു നാണമില്ലേ? പിന്നെയതിനു മാത്രം സമ്പാദിച്ചുവച്ചിട്ടുണ്ടോ? ഇന്നു കത്തിക്കു് രണ്ടു രൂപയാണു വില. അതെത്ര നാളേക്കുണ്ടാവും? നിന്നാലും 3 വർഷത്തേക്കു മാത്രം. അതിനുശേഷം അരം പിടിപ്പിക്കാൻ പീടികക്കാരനു് രണ്ടണ വേറെയും കൊടുക്കണം. അത്രയും ചെലവു ചെയ്യാനിവിടെ വകയില്ല. താടി നീട്ടു്. അല്ലാഹുവിൻെറ വർക്കത്താണതു്.'' പുതിയാപ്പിള ചമഞ്ഞുപോകുമ്പോളും കത്രികകൊണ്ടു് താടിവെട്ടി ശരിപ്പെടുത്തുക മാത്രമാണു് അയാൾ ചെയ്തതു്. കത്തി കാണിച്ചില്ല. ഡാലിം ഗ്രാമത്തിൽ ക്ഷുരകനില്ല. ഗ്രാമത്തിലാകെക്കൂടി അഞ്ചു കത്രികയുണ്ടു്.

അതിൽ കൻസ്വാപ്ദർജി(തുന്നൽക്കാരൻ)യുടെ കത്രിക യാണു നല്ലതു്; മൂർച്ചയുള്ളതു്. പക്ഷേ, അതുകൊണ്ടു് തുണി മാത്രമേ മുറിക്കു മുടി മുറിക്കാറില്ല. ചിലപ്പോഠം സ്വകാര്യമായി ചിലർ മുടിവെട്ടിക്കും. ഗ്രാമത്തിലെ എല്ലാ യുവാക്കഠംക്കും മുടി മുറിക്കാനറിയാം. അവരിലൊന്നു രണ്ടാഠംക്കു് നല്ല പേരുമുണ്ടു്. അവർ വളരെ ഭംഗിയായി മുടി മുറിക്കും.

ഒരു കുടുംബത്തിൻെറ കത്രിക, മററൊരു കുടുംബത്തിൻെറ ചീർപ്പ്, മൂന്നാമതൊരു കുടുംബത്തിൻെറ കത്തി. നാലാമതൊരു വീടിൻെറ വരാന്തയിലോ ചുമരില്ലാത്ത മുറിയിലോ അവരെല്ലാം സമ്മേളിക്കും. നന്നായി മുടിവെട്ടുന്ന ചെറുപ്പക്കാരനെ ആളുകഠംക്കു വലിയ ബഹുമാനമാണു്. എന്നാൽ, സാധാരണയായി മകരം, കുംഭം, മീനം എന്നീ മാസങ്ങളിലും കന്നി, തുലാം മാസങ്ങളിലും മുടിയും താടിയും മുറിക്കുകയാണു പതിവു്. കൃഷിപ്പണി തുടങ്ങിയാൽ ഒന്നോ രണ്ടോ മാസം മുടിയും താടിയും വെട്ടിച്ചില്ലെങ്കിൽ അതിലസ്വാഭാവികമായൊന്നുമില്ലായിരുന്നു. യുവാക്കളുടെ മുഖത്തു് താടിരോമം ഉണ്ടായാൽ ആശ്ചര്യപ്പെടാനൊന്നുമില്ലല്ലോ.

തരായ്ക്കുവേണ്ടി ഗ്രാമത്തിലെ മൂന്നുനാലു ചെറുപ്പക്കാരിൽ കപാഹിക്കു കണ്ണുണ്ടായിരുന്നില്ലെന്നു പറഞ്ഞുകൂടാ. മാത്രമല്ല, ചില ചെറുപ്പക്കാർ ഒളിഞ്ഞും തെളിഞ്ഞും കപാഹിയുടെ വീട്ടിൽ കയറി വെററില മുറുക്കുകയോ ചായ കഴിക്കുകയോ ചെയ്തിട്ടില്ലെന്നും പറഞ്ഞുകൂടാ. എങ്കിലും കപാഹി സമർത്ഥയാണു്. അവഠം ആർക്കും വാക്കു കൊടുത്തിട്ടുമില്ല. തരായുടെ മനസ്സു് ശരിക്കറിയാനും അവഠംക്കു കഴിഞ്ഞിട്ടില്ല. പ്രായമായ പെൺകുട്ടികളുടെ ഉള്ളിലിരിപ്പു് എളുപ്പത്തിലറിയാനും വിഷമമാണല്ലോ.

സഫിയത്തിനെ കപാഹിക്കു നന്നായറിയാം. ആദ്യം സഫി അവളെ പ്രേമിച്ചിരുന്നു. കപാഹിയെ പ്രേമിക്കാൻ കൊതിച്ചു് അവസാനം തരായെ മോഹിക്കുകയാണു്. അയാഠം ക്കുവേണ്ടിയല്ല എന്നും കപാഹിക്കറിയാം. ഏതെങ്കിലും നല്ലൊരു ചെറുക്കനെ കിട്ടിയില്ലെങ്കിൽ ഒടുക്കം ബഫിക്കുതന്നെ തരായെ കൊടുക്കേണ്ടിവന്നാലും കപാഹി വേദിക്കുകയില്ലായിരുന്നു. സഫിയത്തിൻെറ വീട്ടിൽ തരാ സുഖമായി ജീവിക്കും. എന്നാലും ബഫി അവഠംക്കു് യോജിച്ചവനല്ലെന്നു് കപാഹിക്കു നന്നായറിയാം. പക്ഷേ, പാവങ്ങഠം അത്രയൊക്കെ

ചിന്തിക്കാൻ തുടങ്ങിയാൽ സംഗതി എങ്ങനെ നടക്കും? ആണാണെങ്കിൽ പെണ്ണിനെ കൊണ്ടുവരണം, പെണ്ണാണെങ്കിൽ കെട്ടിച്ചുകൊടുക്കണം.

ഇടയ്ക്കൊക്കെ എന്തെങ്കിലും കാര്യവുമായി, അല്ലെങ്കിലെന്തെങ്കിലും കപാഹിയുടെ വീട്ടിലെത്തിക്കാനെന്ന ഭാവത്തിൽ പിതാവു മകനെ കപാഹിയുടെ വീട്ടിലേക്കു പറഞ്ഞയക്കും. ബഫിയെ കണ്ടാൽ തരാ വീടിന്റെ പിന്നിലേക്കോടും. കപാഹി അവനെ സല്ക്കരിച്ച് അതുമിതും പറഞ്ഞ് ഒരു മണിക്കൂറോളം പിടിച്ചിരുത്തും. അവൻ പോയാൽ തരാ കയക്കും. "അവനെ എനിക്കു കാണണ്ട. അവന്റെ പല്ലുകാണിച്ചൊരു ചിരി!"

കപാഹിയൊന്നും പറയില്ല. പെണ്ണിന്റെ ഭാഗ്യവും കയത്തിൽ ചൂണ്ട എറിയുന്നതും ഒരുപോലെയാണ്. എന്താ കൈയിൽ കിട്ടുകയെന്നതു് ആക്കും പറയാനാവില്ല.

എന്നാൽ, തന്നെ കാണാനാണ് ബഫി ഇടയ്ക്കിടെ വീട്ടിൽ വരുന്നതെന്ന് തരാക്കറിയാമായിരുന്നു. അവൾക്ക് കൂടുതൽ വെറുപ്പു തോന്നും. ഗുലച് വന്നാലവൾക്കു വെറുപ്പ് തോന്നാറില്ല. ആഹ്ലാദമേ തോന്നൂ. ഗുലച് അധികം സംസാരിക്കില്ല. അധികംനേരം ഇരിക്കാറുമില്ല. ഒന്നുമറിയാത്ത മട്ട് നടിക്കാറുമില്ല. വാസ്തവത്തിൽ അയാളൊരു നല്ല മനുഷ്യനാണ്. പക്ഷേ, ദരിദ്രനാണ്—പണക്കാരനായി പിന്നെയെത്ര പേരാണിവിടെയുള്ളതു്? എല്ലാം ദരിദ്രന്മാർതന്നെ. ഗുലചാണെങ്കിൽ ചെറുപ്പക്കാരൻ; മലയോരത്തിൽ സ്വന്തമായി കുറെ നിലം സമ്പാദിച്ചിരിക്കുന്നു. വീടും തൊടിയും നിർമ്മിക്കും. എന്നും ഒരാൾ ദരിദ്രനായിരിക്കില്ലല്ലോ. ഗുലചും ഒരുനാളങ്ങനെ പണക്കാരനായി മാറും.

—ആ മണ്ടനെ കാണാൻതന്നെ എനിക്കു താല്പര്യമില്ല.

കപാഹിയുടെ മനോരഥം തരാക്കും പിടികിട്ടിയില്ല. എങ്കിലും കപാഹി സദാ ചിന്താകുലയായി കഴിയുന്നുവെന്നും എന്തിനോവേണ്ടി അവസരവും കാത്തിരിക്കുകയാണെന്നും അവളുടെ ഭാവം കണ്ടാൽ മനസ്സിലാക്കാം.

കപാഹിക്കുതന്നെ തന്റെ മനസ്സിന്റെ നില വ്യക്തമായിട്ടില്ലെന്നുംവരാം. അവൾക്കു ശരിയായി ചിന്തിക്കാൻതന്നെ വശമില്ല. ഭക്ഷണത്തെക്കുറിച്ചും വസ്ത്രത്തെക്കുറിച്ചും ചിന്തിക്കുന്നതുപോലെ തരായെക്കുറിച്ചും ചിന്തിക്കുന്നു എന്നുമാത്രം.

ചന്ദ്രൻ കൂടെക്കൂടെ കപ്പാഹിയുടെ വീട്ടിൽ വരും. കപ്പാഹിക്കവനെ ഭയമാണ്; അവനെ സ്നേഹവുമാണ്. ഒരു കൂസലുമില്ലാത്ത മനുഷ്യൻ. തടിച്ചുകൊഴുത്ത വല്ലാത്തൊരു മനുഷ്യൻ തന്നെ. അവൻ തരായോടു ചോദിച്ച് ചായ വാങ്ങിക്കുടിക്കും. ഒരു ഭ്രാന്തനെപ്പോലെയാണവൻ. സ്വന്തക്കാരെന്നോ അന്യരെന്നോ ഒന്നുമില്ല. അവൻ തരായോട് ഇംഗ്ലീഷിലാണ് സംസാരിക്കുക. എന്താ സംസാരിക്കുന്നതെന്ന് ആർക്കറിയാം. ചീത്തവാക്കാണ് പറയുന്നതെങ്കിലും മനസ്സിലാവില്ലല്ലോ. എന്നാൽ, തരാ നല്ല മറുപടി കൊടുക്കും. പേടിയാണെങ്കിലും ചന്ദ്രനെ കപ്പാഹിക്കിഷ്ടമാണ്. പാവം. പലപ്പോഴും ഉപകാരത്തിനെത്തും.

തരാ അവനെ 'ചന്ദ്രേട്ടാ' എന്നാണ് വിളിക്കാറ്. നല്ല ചേർച്ചയാണ് രണ്ടും.

ഒരു ദിവസം കപ്പാഹിയുടെ മുമ്പിൽവെച്ചുതന്നെ അവൻ തരായോടു ചോദിച്ചു: ''എടീ തരേ, ഞാനൊരു നല്ല മാപ്പിളയെ അന്വേഷിക്കുന്നുണ്ട്, നീ അവനെ കെട്ടുമോ?'' ലജ്ജ കൊണ്ട് തരാ ആകെ തുടുത്തുപോയി: ''പോ, അവിടന്ന്. എന്തൊക്കെയാ പറയുന്നത്? നാണമില്ലേ? ഞാനിനി നിന്നോട് സംസാരിക്കയേയില്ല.''

ചന്ദ്രൻ പൊട്ടിച്ചിരിച്ചു: ''നാണമില്ലാത്ത കാര്യമെന്തേ ഞാൻ പറഞ്ഞത്? അതിന്റെ അർത്ഥം മേരേജ് നടക്കില്ലെന്നോ? ആരുടെയെങ്കിലും കൂടെ ഓടിപ്പോകാൻ വല്ല പ്ലാനുമുണ്ടോ? ഒളിച്ചോടിപ്പോയാൽ കൊന്നുകളയും. നിന്നെ ശരിക്കും ഞാൻ കെട്ടിച്ചുകൊടുക്കും. മനസ്സിലായോ? ഞാൻ നിന്റെ കല്യാണത്തിനെന്താ സമ്മാനം തരിക? ഒരു ജോഡി ചെരുപ്പാണ്. നീ ചെരുപ്പ് ഇട്ടിട്ടുണ്ടോ എപ്പോഴെങ്കിലും?''

തരായുടെ മുഖം തുടുത്തു. ചെരുപ്പും ധരിച്ച് പുതുപ്പെണ്ണു ചമയൽ—ലജ്ജ തോന്നാതിരിക്കുമോ? എങ്ങനെയാ ചെരുപ്പിട്ട് നടക്കുക?

കപ്പാഹി പറയും—''പറഞ്ഞതുകൊണ്ടായോ? നിന്റെ പെങ്ങൾക്കു നല്ലൊരു ചെക്കനെ കണ്ടുപിടിച്ചുകൊണ്ടു വന്നാൽ പിന്നെ, ശരിതന്നെ....''

തരായുടെ സാന്നിദ്ധ്യത്തിലാണതും പറഞ്ഞത്. തരാ ഭാവശൂന്യയെപ്പോലെ ആശാനിർഭരമായ മിഴികളോടെ ചന്ദ്രനെത്തന്നെ നോക്കിനിന്നു.

ചന്ദ്രൻ സംശയലേശമില്ലാതെ സമാശ്വസിപ്പിച്ചു. നേരാണോ ഇളയമ്മ പറയുന്നതു്? പിന്നീടു് വേണ്ട, ഇല്ല എന്നൊന്നും പറയരുതു്. ഒരു ബ്യൂട്ടിഫുൾ യംഗ്മേൻ ഉണ്ടു്. മനസ്സിലായോ? നിങ്ങൾ കുറച്ചുകൂടി വെയിററ്ചെയ്യു്. എന്താ വിചാരിച്ചിരിക്കുന്നതു്? വാട്ട് ഈസ് യുവർ തിങ്ക്?

ചന്ദ്രനവിടെനിന്നും പോയി.

തരായുടെ മനസ്സിൽ മോഹമുണർന്നു.

കപാഹി അലക്ഷ്യമായി എന്തോ ചിന്തിച്ചിരിക്കയായിരുന്നു.

ചന്ദ്രനെന്തെങ്കിലും ചെയ്യാതിരിക്കില്ല. ഭയങ്കര രാത്രിയിലും രണ്ടു നാഴിക ദൂരത്തു പോയി മണ്ണെണ്ണ കൊണ്ടുവരുന്ന ആളാണു് ഈ ചന്ദ്രൻ. അവന്റെ സഹായംകൊണ്ടുതന്നെ തരായെ നല്ലൊരു ചെറുക്കനെ ഏല്പിക്കാനാവില്ലെന്നാരു കണ്ടു? പറയാനാവില്ലല്ലോ?

## ഏഴു്

പൗർണമി നിലാവു്—വെളുത്തവാവിനു തലേദിവസം. പാലൊളിനിലാവു് നാലുപാടും പരന്നിരിക്കുന്നു. ധനശിരിയുടെ ജലപ്പരപ്പിലും നിലാവു വെട്ടിത്തിളങ്ങി.

വടക്കോട്ടടിച്ച കാററു് കാടുകൾ താണ്ടിപ്പോയി. നേപ്പാളിയുടെ തൊഴുത്തിലെ അഴുകിയ പാലിന്റെ ഗന്ധം കാററിലലിഞ്ഞുചേർന്നു.

ഗ്ലചിന്റെ ചുമലിൽ തോർത്തുമുണ്ടിൽ പൊതിഞ്ഞുകെട്ടിയ മൂന്നു സേർ കൊള്ളുന്നൊരു മൺകുടമുണ്ടു്. കാടു വെട്ടുന്ന നീണ്ട കത്തിവാളും കത്തിക്കാതൊരു ചൂട്ടും അയാളുടെ കൈയിലുണ്ടു്. വായിൽ പുകയുന്നൊരു ബീഡി.

പുഴക്കരയിലെ ചെറിയ വഴിയിലൂടെ വരികയായിരുന്നു ഗ്ലച്. തേനീച്ചക്കൂടു് അടർത്തി തേൻ എടുക്കാൻ പകലേ ഒരുക്കങ്ങളെല്ലാം പൂർത്തിയാക്കി സന്ധ്യയാകാൻ കാത്തിരിക്കയായിരുന്നു. അവസാനം സന്ധ്യമയങ്ങിയപ്പോൾ പുറപ്പെടുകയുംചെയ്തു. ഭീമനെ അവന്റെ വീട്ടിൽ ചെന്നു വിളിക്കാം.

അവന്റെ മനസ്സു് ആനന്ദംകൊണ്ടു പുളകമണിഞ്ഞു.

ചുരുങ്ങിയതു് ഒരു പത്തു സേർ തേൻ കിട്ടും. വിററാൽ കുറച്ചു കാശു കൈയിൽ വരും. ഇല്ലെങ്കിൽ തിന്നാനായല്ലോ. സ്വന്തം കൈകൊണ്ടു് എടുക്കുന്ന തേനിന്റെ സ്വാദു് ഒന്നു വേറെ തന്നെയാണു്.

ഭീമന്റെ വീട്ടിലേക്കുള്ള വഴി നദിക്കരയിലൂടെയായിരുന്നു. അവന്റെ വീട്ടിൽനിന്നു് ഏകദേശം ഒരു നാഴിക ദൂരമുണ്ടു്. എന്നാൽ, ഗ്രാമത്തിന്റെ മദ്ധ്യത്തിലൂടെയാണെങ്കിൽ ഒരു നാഴിക ഉണ്ടാവില്ല. ചിലപ്പോൾ ഒരു വെററിലക്കീറിനു വേണ്ടി ഗ്രാമീണർ ഒരററംമുതൽ മറേറ അററംവരെ എത്താറുണ്ടു്. രണ്ടു നാഴികയിലും അധികമാണതു്.

തേനീച്ചക്കൂടു വേഗം പൊട്ടിച്ചെടുത്തുവരാൻ കഴിഞ്ഞാൽ നന്നു്. കൂടിനു മൂപ്പെത്തിയാൽ ഈച്ച കടിക്കാറില്ല. വീട്ടിൽ തേൻ കൊണ്ടുവച്ചു്, ഊണും കഴിച്ചു് ചേച്ചിയുടെ വീട്ടിലേക്കു പോകാം. താരാ ഇന്നു വീട്ടിലുണ്ടാകേണ്ടതായിരുന്നു. തേൻ അവളുടെ കൈയിൽ കൊടുത്താലേ തൃപ്തിയുള്ളൂ....താരാ ഇല്ലെങ്കിലും സാരമില്ല. ഇന്നു് കൃപാഹിച്ചേച്ചി വീട്ടിൽ ഒററക്കായിരിക്കുമല്ലോ. ഇന്നു ലജ്ജകൂടാതെ അവൻ തന്റെ മനോഗതം വ്യക്തമാക്കും.

നേരേ ചൊവ്വേ പറയാമല്ലോ—താരായെ അവൻ വിവാഹംകഴിക്കും. ഇപ്പോഴല്ല, മകരത്തിലോ കുംഭത്തിലോ. അല്ലെങ്കിൽ, പിന്നെ കൃപാഹിയുടെ വീടുമായുള്ള ബന്ധം തന്നെ എന്തിനാണു്?

ഗുലചിന്റെ ഹൃദയത്തിൽ നിശ്ചിതമായൊരാശ ഉദിച്ചു. അവനെ ജാമാതാവായി കിട്ടുന്നതിൽ കൃപാഹിക്കു് അപ്രിയമുണ്ടാവാനിടയില്ല. പണമില്ല എന്നതു ശരി; പക്ഷേ, അവനെപ്പോലൊരു നല്ല ചെറുക്കനെ താരാക്കെവിടെനിന്നു കിട്ടാനാണു്?

അസംഖ്യം സുന്ദരസങ്കല്പങ്ങൾ അവന്റെ ഹൃദയത്തിൽ രൂപംകൊണ്ടു. ഇന്നു ലജ്ജിക്കുന്ന പ്രശ്നമേയില്ല. ഇന്നു തുറന്നു പറയും.

പെട്ടെന്നവന്റെ ദൃഷ്ടികൾ ആ മനോഹരദൃശ്യം കണ്ടു. വെൺനിലാവിൽ കുളിച്ചുനില്ക്കുന്ന ഭൂമി. മരങ്ങളുടെയും ചെടികളുടെയും പച്ചിലകളിൽ പൂനിലാവു വെട്ടിത്തിളങ്ങുന്നു. ധനശിരിയിലെ കല്ലോലങ്ങൾ വെള്ളിനിലാവിൽ നൃത്തം ചെയ്യുന്നു.

ഗ്ലചച് മററു കാര്യങ്ങളെല്ലാം മറന്നുപോയി. മന്ദമാരുത ന്റെ ഹൃദയത്തിൽ അനേകം മധുരസങ്കല്പങ്ങളുടെ സ്പന്ദനം. മരങ്ങളുടെ പച്ചിലകൾ 'സർ' 'സർ' എന്നു ശബ്ദിച്ചു നൃത്തം വയ്ക്കുകയാണ്. മരങ്ങളുടെയും ചെടികളുടെയും ഇലകൾ കാററി ന്റെ സ്പർശനമേററു 'ഫട്' 'ഫട്'—'ചട്' 'ചട്' എന്നു ശബ്ദിച്ചു. മധുരമാദകമായ നിലാവ്, ആനന്ദപ്രദമായ കുളിർ തെന്നലിന്റെ സ്പർശം.

ഗ്ലചിന്റെ മനസ്സും അവാച്യമായൊരാനന്ദത്തിൽ നൃത്തംവെച്ചു. പുല്ലിൻതലപ്പിനോടൊപ്പം താളം ചവിട്ടാൻ അവന്റെ ഹൃദയം വെമ്പൽകൊണ്ടു.

അവൻ തന്നെത്താൻ ചൂളമിട്ടു നടന്നു. അവൻ ആരെയോ വിളിച്ച് എന്തോ പറയാൻ മോഹിച്ചു. അവനു പാട്ടു പാടണ മെന്നു തോന്നിയെങ്കിലും ഒന്നും അവന്റെ സ്മൃതിപഥത്തിൽ വ്യക്തമായില്ല. ആഹ്ലാദത്തോടെ അവൻ മുമ്പോട്ടു നീങ്ങി. വഴിവക്കിലെ പുൽത്തൈകൾ അവന്റെ കൂട്ടുകാരായി.

ചൂളംവിളിച്ചുകൊണ്ടവൻ മുമ്പോട്ടു നടന്നു. ആരോ നദിക്ക രയിലിരുന്നു കുഴലൂതുകയാണെന്നവനു തോന്നി. അതിന്റെ നീരവധ്വനിയും പൂനിലാവിൽ കുളിച്ച രാത്രിയിൽ അവനു ആനന്ദം നൽകി.

'ജോലിയൊന്നുമില്ല. പുഴക്കരയിലിരുന്നു കുഴലൂതുന്നു.' അവൻ തന്നത്താൻ സമാധാനിച്ചു.

അതിനുമുമ്പ് എന്നെങ്കിലും ഡാലിംഗ്രാമത്തിൽ ഇത്രയും തെളിഞ്ഞ നിലാവ് ഉണ്ടായിരുന്നുവോ എന്നുപോലും ഗ്ലചി നു സംശയം തോന്നി. ഇല്ല, ഉണ്ടായിട്ടില്ല. ഒരിക്കലും ഉണ്ടാ യിട്ടില്ല.

ഒരു നല്ല പൂനിലാവ് അവന്റെ ഹൃദയത്തിലും കടന്നു കൂടിയിരിക്കുന്നു.

അവൻ ഭീമന്റെ മുററത്തു ചെന്നു നിന്നു.

''ഭീമാ....''!

''ഗ്ലചാണോ? വാ....''

ഭീമൻ മുററത്തേക്കിറങ്ങിവന്നു.

''ഞാൻ സന്ധ്യമുതലേ തയ്യാറായിട്ടിരിക്കയായിരുന്നു. നീ വല്ലാതെ താമസിച്ചല്ലോ.''

'' നല്ല നിലാവല്ലേ ചേട്ടാ....'' ഗ്ലചച് പറഞ്ഞു.

''അതു നേരാ....''

അല്പം കഴിഞ്ഞു് ഗുലാചും ഭീമനും വീട്ടിൽനിന്നിറങ്ങി കാട്ടിലേക്ക നടന്നു. ഗുലാച് നാലുപാടും ഇമവെട്ടാതെ മിഴിച്ചു നോക്കി—ഏതെങ്കിലും കാരണത്താൽ പൂനിലാവു മറഞ്ഞാലോ....?

''ഇന്നു് വെളുത്തവാവല്ലേ?''

ഭീമൻ മറ്റെന്തോ ചിന്തയിലായിരുന്നു.

''ഇന്നേക്ക നാലു ദിവസമായി മൂന്നു് എരുമകളെ കാണാനില്ല. തിരഞ്ഞുപോകാനും നേരം കിട്ടുന്നില്ല. കർക്കിടകം അവസാനിച്ചതുകൊണ്ടു പേടിക്കാനില്ല. ചിങ്ങത്തിൽ ഇനി വെള്ളപ്പൊക്കമുണ്ടായാലേ പേടിക്കാനുള്ളു.'' ഭീമൻ പറഞ്ഞു.

''ഇപ്പോഴൊന്നും വെള്ളം കയറില്ല. അതിരിക്കട്ടെ....'' ഗുലാച് സമാധാനിപ്പിക്കാനെന്നമട്ടിൽ പറഞ്ഞു. ധനശിരി പലപ്പോഴും കര കവിയാം. ഇതൊരു പ്രത്യേക നദിയാണു്. അപ്പോൾ ധനശിരിക്ക ഭ്രാന്തുപിടിക്കും. ഒന്നിനെയും കൂട്ടാക്കില്ല. ബന്ധും കോട്ടയും ഒന്നും കണക്കല്ല. ആർത്തിരമ്പി വരും. തടവും തീരവും തകർത്തു് ഗ്രാമങ്ങളെയും വയലുകളെയും കുത്തിയൊഴുക്കി, നദിക്കരയിലുള്ള കുടിലുകളെ ആകെ തകർത്തു കൊണ്ടുപോകും.

അതുകൊണ്ടു് ധനശിരിയെ ആരെങ്കിലും വെറുക്കാറുണ്ടോ? ധനശിരി അമ്മയാണു്. അമ്മ ചിലപ്പോൾ ക്രുദ്ധയാകാം. ചിലപ്പോൾ അമ്മ ചെളിയിൽനിന്നുയർത്തുന്നു, ചിലപ്പോൾ മടിയിൽനിന്നു് ചെളിയിലേക്ക വലിച്ചെറിയുന്നു.

ധനശിരി കര കവിഞ്ഞൊഴുകുമ്പോൾ ജനങ്ങൾ ഓടി അകലും. പ്രളയത്തെ തടുക്കാനുള്ള ശ്രമം വൃഥാവിലാണല്ലോ.

ഭ്രാന്തൻ ചന്ദ്രൻ മാത്രമേ കറിച്ചു പറയാറുള്ളു—''നദിക്കു് അണ കെട്ടരുതെന്നാരാ പറഞ്ഞതു്? വലിയ വലിയ നദികളെ കെട്ടി ബന്ധിച്ചു മനുഷ്യൻ ഇഷ്ടമുള്ള സ്ഥലത്തേക്കു് എത്തിച്ചിരിക്കുന്നു. ഇന്നു് നദിയിലെ ദേവന്മാരെല്ലാം എങ്ങോ പോയി മറഞ്ഞിരിക്കുന്നു. ഭ്രാന്തുപിടിച്ചൊഴുകുന്ന നദികളെപ്പോലും മനുഷ്യൻ ഇന്നു് നിയന്ത്രിച്ചിരിക്കയാണു്. ഒരു ദിവസം നാം ധനശിരിയേയും പഠിപ്പിക്കും. കാത്തിരിക്കൂ. കൊല്ലംതോറും വിശാലമായ നെല്പാടങ്ങളെ കുത്തിയൊഴുക്കി ശീലമായിരിക്കുന്നു. ഇവൾക്കു്.''

ചന്ദ്രനും ഒരു ദിവസം ഭ്രാന്തുപിടിക്കും. അവൻ പ്രളയത്തെ തടുക്കാൻ മോഹിക്കുന്നു. ജലദേവത അവനു് ഗുണം വരുത്തില്ല.

പേരാലിൻചുവട്ടിൽ നിലാവും നിഴലും മധുരാശ്ലേഷ ത്തിൽ മുഴുകിയിരിക്കുന്നു. ഒരേകാന്തപ്രേഷ്ഠ.

''എവിടെ?'' ഭീമൻ അവന്റെ ചെവിയിൽ മന്ത്രിച്ചു. തേനീച്ചകൾ അവന്റെ സംസാരം മനസ്സിലാക്കിയാലോ.

''നില്ക്ക്, ചൂട്ടൊന്നു കത്തിക്കട്ടെ.''

തേൻ നിറഞ്ഞു തുങ്ങിക്കിടക്കുന്ന തേനീച്ചക്കൂട്. ഭീമന്റെ കണ്ണുകൾ തിളങ്ങി.

''വലിയ കൂടുതന്നെ....''

''കുവല്ലെ....''

മരച്ചില്ലകളിലൂടെ പൂനിലാവ് കൂട്ടിനു മുകളിൽ വന്നു വീണു കിടന്നിരുന്നു. ചൂട്ടെരിഞ്ഞപ്പോൾ നിലാവ് മാറിനിന്നു.

''കയറൂ....'' ഗുലച് പറഞ്ഞു.

ചൂട്ട് ഒന്നുകൂടി തെളിയിച്ച് അവർ മരത്തിന്റെ നാലു വശവും സൂക്ഷിച്ചു പരിശോധിച്ചു.

''നരിയോ മറേറാ പതിങ്ങിയിരുപ്പുണ്ടോ?''

''ഇല്ല, ഒന്നുമില്ല. കയറൂ.''

കൈയിൽ എരിയുന്ന പന്തവുമായി ഭീമൻ മെല്ലെ മെല്ലെ മരത്തിൽ കയറി. മറെറാരു ചൂട്ടുമായി ഗുലച് താഴെ അവ നെത്തന്നെ നോക്കിനിന്നു.

''ഒരു കരുങ്ങന്റെ കുഞ്ഞു....'' അവൻ പിറുപിറുത്തു.

''ഗുലച്, ഈച്ചകൾ ധാരാളമുണ്ട്.'' ഒരു കൊമ്പിൽ കയറിയിരുന്ന് ഭീമൻ വിളിച്ചുപറഞ്ഞു.

''സാരമില്ല.''

ഗുലച് ഇമവെട്ടാതെ ഭീമനെത്തന്നെ നോക്കിനിന്നു. ഭീമൻ ചൂട്ട് കൂടിനു താഴെ പിടിച്ചു. ഈച്ചകൾ തീയും പുകയും ഏററപ്പോൾ മാറിനിന്നു. അരയിൽ കെട്ടിയ കലം എടുത്തു ഭീമൻ കൂടിനു കീഴെ പിടിച്ചു. പിന്നീട് കൂടു പൊട്ടിച്ചു. തേനി ന്റെ വലിയ വലിയ അടരുകൾ. അതെല്ലാം അവൻ ഓരോ ന്നായി പൊളിച്ചെടുത്തു. പോംവഴിയില്ലാതെ ഈച്ചകൾ അക ന്നകന്നു പറന്നുകൊണ്ടിരുന്നു.

''എന്താ, നിനക്കാവില്ലേ ഭീമാ?'' ഗുലച് വിളിച്ചുചോ ദിച്ചു.

''ആവും.''

മൂന്നുനാല് തുള്ളി തേൻ താഴെ ഉററിവീണു. ഗുലച്

തന്റെ കൈയിലുള്ള പാത്രം അതിനു നേരെ പിടിക്കാൻ ശ്രമിച്ചു. പക്ഷേ, പററിയില്ല.

ഒരു കൈയിൽ ചൂട്ടും മറേറ കൈയിൽ കലവും ഒതുക്കിപ്പിടിച്ചു് ഭീമൻ ഇറങ്ങി വന്നു. ഒററ ഈച്ചയും അവനെ കുത്തിയില്ല. കൈ നിറയെ തേൻ. കൂടാകെ പൊട്ടിച്ചുകൊണ്ടുവന്നിരിക്കുന്നു ഭീമൻ.

''ധാരാളം തേനുണ്ടായിരുന്നു.'' സന്തോഷത്തോടെ ഭീമൻ പറഞ്ഞു. രണ്ടുപേരും നിലത്തു് ചമ്രംപടഞ്ഞിരുന്നു. മതിവരുവോളം അവർ തേൻ കുടിച്ചു. ഭീമന്റെ കൈയിലൂടെ തേൻ ഒലിച്ചിറങ്ങി അവനതു നാവുകൊണ്ടു് നക്കിത്തുടച്ചു.

''ഇതിനെടുത്തിരുന്നില്ലെങ്കിൽ, നാളെ ഇതിൽ കുഞ്ഞുങ്ങൾ വിരിഞ്ഞേനെ.''

''ശരിയാണു്.''

തേൻ വീതിച്ചെടുത്തു രണ്ടുപേരും കാട്ടിൽനിന്നു പോന്നു.

''നീ കണ്ടില്ലായിരുന്നെങ്കിൽ ഇതു് വെറുതെ നശിക്കുമായിരുന്നു. അവിടെ കാട്ടിനകത്തു് ഇനിയും കണ്ടേക്കാം. പക്ഷേ, അവിടെ കടന്നുചെല്ലാൻ ഭയമാകുന്നു.'' ഭീമൻ പറഞ്ഞു.

രാത്രി വളരെ വൈകിയിരിക്കുന്നു. ഗ്രാമം ഗാഢനിദ്രയിലാണു്. അങ്ങിങ്ങു് അലഞ്ഞുതിരിയുന്ന ഒന്നുരണ്ടു ചെറുപ്പക്കാർ അപ്പോഴും നിലാവിൽ ഇരിക്കുന്നുണ്ടെന്നു മാത്രം.

ഭീമൻ തേൻപാത്രവുമായി വീട്ടിലേക്കു നടന്നു പോകുമ്പോൾ പറഞ്ഞു: ''എന്നെ മറക്കരുതേ. എവിടെയെങ്കിലും ഇനിയും കണ്ടാൽ എന്നെ വിളിച്ചേക്കണം. മററാരോടും പറയരുതു്.''

ഗ്രൂച്ച് സമ്മതിച്ചു.

വീടടുത്തപ്പോൾ ഗ്രൂച്ച് വിചാരിച്ചു—ഇപ്പോൾ വീട്ടിലേക്കു പോയാൽ പിന്നെ ചേച്ചിയുടെ വീട്ടിലേക്കു പോകാൻ കഴിയാതെവരും. രാത്രി പുറത്തേക്കു പോകുന്നെന്നറിയുമ്പോൾ അമ്മ ചീത്ത പറയാൻ തുടങ്ങും. ഏതായാലും ഇപ്പോൾ വീട്ടിലേക്കു പോകണ്ട. ഗ്രാമത്തിനു പുറത്തുകൂടിത്തന്നെ ചേച്ചിയുടെ വീട്ടിലെത്താം. അവിടെനിന്നു മടങ്ങി വീട്ടിലേയ്ക്കു വരാം.

കപാഹിയുടെ വീട്ടിനു മുമ്പിൽ എത്തിയപ്പോൾ ഗ്രൂച്ച് അല്പം ഭയന്നു. ഈ സമയത്തു് ഇവിടെ വരുന്നതു് ആരെങ്കിലും കണ്ടാലോ? എന്താ വിചാരിക്കുക?

അവൻ നാലുപാടും കണ്ണോടിച്ചു. ആരുമില്ല. എല്ലാവരും ഉറങ്ങിയിരിക്കുന്നു. മാത്രമല്ല, കപാഹിയുടെ വീട്ട് ഒററത്താണു്. അടുത്തൊന്നും മററു വീടുകളുമില്ല. അതിനും പുറമേ ഓരോ പറമ്പും പലതരം വൃക്ഷലതാദികളെക്കൊണ്ടു് നിറഞ്ഞുനില്ക്കുകയാണു്. മദ്ധ്യത്തിലാണു് എടുപ്പു്. വീട്ടുമുററത്തെത്തിയാലേ സാധാരണ ആളെ കാണാൻ പററൂ.

പിന്നെ ഈ വഴിക്കു് ആളുകൾ വരുന്നതും കുറവാണു്. രാത്രി ഏതാണ്ടു മൂന്നാമത്തെ യാമമായെന്നു തോന്നുന്നു. വാതിലിനു സമീപത്തെത്തി ഗുലച് മെല്ലെ വിളിച്ചു.

''ചേച്ചീ, ഓ ചേച്ചീ.''

അകത്തു് ചലനമുണ്ടായി.

''ചേച്ചി, ഉറങ്ങിപ്പോയോ?''

''ആരാ അതു്? ഗുലചാണോ? നില്ക്കു് ഇതാ വന്നു.'' വിളക്കു കൊളുത്തി കപാഹി വാതിൽ തുറന്നു. അവൾ ഗുലചിനെ അകത്തേക്കു ക്ഷണിച്ചു: ''വാ, അകത്തു കയറൂ. എന്താ, ഇത്ര രാത്രിയായതു്?''

കത്തിയും തേൻപാത്രവുമായി ഗുലച് അകത്തേക്കുകടന്നു.

''അതെന്താണു്?'' വാതിലടച്ചുകൊണ്ടു് കപാഹി ചോദിച്ചു.

''തേൻ എടുക്കാൻ പോയതാണു്. അവിടെ താമസിച്ചുപോയി. വീട്ടിലേക്കു പോകാതെ ഇങ്ങോട്ടു വരികയാണു്.''

''തേനോ? എവിടെനിന്നു കിട്ടി?''

അല്പം കഴിഞ്ഞവൾ തുടർന്നു—''ഊണു കഴിച്ചിരുന്നോ?''

''എവിടെ കഴിക്കാൻ? സന്ധ്യക്കുതന്നെ പോയതാണു്. എങ്കിലും തേൻകൊണ്ടുതന്നെ ഇന്നു വയറു് നിറച്ചിരിക്കയാണു്.''

ഒരു പാട്ട വെള്ളം കൊണ്ടുവന്നു് കപാഹി പറഞ്ഞു:

''തേൻ കഴിച്ചാൽ വയറു നിറയുമോ? കാലും കൈയും കഴുകിവരൂ, ഞാൻ ചോറു വിളമ്പാം. നിനക്കുംവേണ്ടി ഞാൻ ചോറുണ്ടാക്കിയിരുന്നു.''

ചോറുണ്ടുകൊണ്ടു് ഗുലച് ചോദിച്ചു:

''തരാ പോയിരിക്കയാണോ?''

''അതേ, അവൾ കാലത്തുതന്നെ പോയി. ഞാൻ ഇവിടെ ഒററയ്ക്കാണു്. നീ വരുമെന്നു കരുതി കുറെനേരം കാത്തിരുന്നു.

പിന്നെ വെറുതെ അവിടെ കിടന്നു. ഉറക്കം വന്നിരുന്നില്ല. ഒററയ്ക്കായതുകൊണ്ടു പേടിയുമാകുന്നു.''

''ശരിയാ.'' ഗുലച് ഒററ വാക്കിൽ മറുപടി പറഞ്ഞു. ഗുലചിനു് അല്പം ഭയം തോന്നി. തരാ വീട്ടിലില്ല. കപാഹി ഒററയ്ക്കാണു്. അവൻ മുമ്പുതന്നെ അവളുടെ സ്വഭാവവും നടപടികളും കേട്ടതാണു്. എന്നാലും കപാഹി അവനേക്കാൾ മൂന്നു നാലു വയസ്സിനു മൂത്തതാണല്ലൊ.

ഊണുകഴിഞ്ഞു രണ്ടുപേരും നടുമുറിയിലേക്കു വന്നു. വെററിലത്തട്ടിൽനിന്നു് വെററില എടുത്തു തെറുത്തുകൊണ്ടു് അവൾ ഗുലചിന്റെ മുഖത്തേക്കു് ഒന്നു നോക്കി.

''മലയോരത്തു് എത്ര നിലം ശരിയാക്കീട്ടുണ്ടു്?'' കപാഹി ചോദിച്ചു.

''കുറെയൊക്കെ വെട്ടിത്തെളിയിച്ചു ഒററയ്ക്കു് ഒരാൾ എത്രയാണു ചെയ്യുക?''

''വീടു് ഉണ്ടാക്കിയോ?''

''ഇല്ല. വരുന്ന തുലാത്തിൽ വീടൊരുക്കി കൊയ്ത്തു കഴിഞ്ഞു് അതിൽ കൂടണമെന്നുണ്ടു്.''

''അവിടെ വീടുണ്ടാക്കിയാൽ അമ്മ അങ്ങോട്ടു വരുമോ?''

''അമ്മ വരാൻ ഇഷ്ടപ്പെടുന്നില്ല.''

''അപ്പോൾ, വീടു പിന്നാർക്കുവേണ്ടിയാണു്, ഉണ്ടാക്കുന്നതു്?''

ആ ചോദ്യം അവനെ ലജ്ജാവിവശനാക്കി. എന്താണു പറയേണ്ടതെന്നാലോചിക്കുന്നതിനു മുമ്പു് കപാഹി ചിരിച്ചുകൊണ്ടു തുടർന്നു: ''എന്തിനാണു് ലജ്ജിക്കുന്നതു്? ചെറുപ്പമാണു്. ഒരു പെണ്ണിനെ കൊണ്ടുവരണം. പിന്നെ....''

വെററില വായിലിട്ടുകൊണ്ടു് അവൻ കപാഹിയുടെ മുഖത്തേക്കു നോക്കി. അവന്റെ മുഖത്തു നോക്കി മന്ദസ്മിതം തൂകുന്ന കപാഹി വിളക്കിന്റെ അരണ്ട പ്രകാശത്തിൽ അത്യധികം സുന്ദരിയായി കാണപ്പെട്ടു. കപാഹിയുടെ യുവത്വം നശിച്ചിട്ടില്ല. അവളുടെ ശരീരത്തിലെ വക്രരേഖകളിൽ അവന്റെ കണ്ണുകൾ തറഞ്ഞുനിന്നു.

കപാഹി ചിരിച്ചു: ''എന്റെ ശരീരത്തിൽ എന്താണിങ്ങനെ നോക്കുന്നതു്? നീ ഇതേവരെ പെൺകുട്ടികളെ കണ്ടിട്ടില്ലേ?''

അപ്പോഴും അവൻ ഉത്തരം പറയാൻ വിഷമിച്ചു അവന്റെ

മുഖം തുടുത്തു. അവനു് തരായെക്കുറിച്ചു പറയണമെന്നു് പ്രബലമായ മോഹമുണ്ടായി. പക്ഷേ, തൊണ്ട വരളുന്നതുപോലെ അവനു തോന്നി.

കപാഹി ചിരിച്ചുകൊണ്ടു് അവനെ സാന്ത്വനപ്പെടുത്തി. ''വീടു് കെട്ടി, മററു വേണ്ടുന്ന ഏർപ്പാടുകളൊക്കെ ചെയ്യു്. കൊയ്ത്തിനു് അത്രയല്ലേ ഇനി ദിവസമുള്ളൂ?''

പിന്നീടു് അവന്റെ മുഖം പിടിച്ചുയർത്തിക്കൊണ്ടു് അവാം തുടർന്നു: ''നീ ഒന്നും പേടിക്കണ്ട. വിഷമിക്കയും വേണ്ട. ഞാൻ കുറെനാളായി നിന്നിൽ കണ്ണുവെച്ചിരിക്കയായിരുന്നു. നിന്നെ ഞാൻ വിടില്ല, മനസ്സിലായോ?....''

ഗ്ഗലചിന്റെ ഹൃദയം ആഹ്ലാദനിർഭരമായി. ചേച്ചി എന്റെ ആത്മാവിലെ രഹസ്യം മനസ്സിലാക്കിയിരിക്കുന്നു. തരായെ എനിക്കു കെട്ടിച്ചുതരും. അവൻ തലയും കുനിച്ചങ്ങനെ ഇരുന്നു.

ഇരുന്നിടത്തുനിന്നു് എഴുന്നേററു് കപാഹി വാതിലൊന്നു നോക്കി. ശരിക്കു് അടച്ചിട്ടില്ലേ? പിന്നീടു് അവാം തുടർന്നു: ''ചേനിമായിയെ ചിന്തിച്ചു നീ വിഷമിക്കണ്ട. എന്നെപ്പോലെ മററാരാണു് നിന്നെ സ്നേഹിക്കാൻ!''

ശരിയാണു്. ഇന്നുവരെ ഒരാളും അവനോടു് സ്നേഹപൂർണം സംസാരിച്ചിട്ടില്ല. കപാഹിയോടും അവനു സ്നേഹം തോന്നി.

അല്പനേരം മൗനമായിരുന്നതിനുശേഷം സർവ ശക്തിയും സംഭരിച്ചു് അവൻ പറഞ്ഞു: ''തേൻ അവിടെ എടുത്തുവെക്കു, രാത്രി വളരെയായി. ഞാൻ പോകുന്നു.''

''പോകാനോ? നീ പോയാൽ ഞാൻ ഒററയ്ക്കു് എങ്ങനെ കഴിയും? പോകണമായിരുന്നെങ്കിൽ, പിന്നെ വന്നതെന്തിനാ?''

ഗ്ഗലചു് ഒന്നും പറഞ്ഞില്ല. ശരിയല്ലെ? തരായാണെങ്കിൽ വീട്ടിലില്ല. അവനും പോയാൽ കപാഹിക്കു പേടിയായേക്കും.

''ശരി, നിന്നേക്കാം. എന്നാൽ, വെള്ളകീറുന്നതിനു മുമ്പു പോകേണ്ടിവരും. ആളുകളാരെങ്കിലും കണ്ടാൽ....'' അവൻ പറഞ്ഞു.

''കണ്ടാലെന്താ? നീ ആണല്ലേ? നിനക്കിത്ര പേടിയോ? അതും പറഞ്ഞവാം കിടപ്പുമുറിയിലേക്കു പോയി. വിളക്കും കൈയിലെടുത്തിരുന്നു. കിടക്ക കൊട്ടിവിരിച്ചു് അവാം

ഗുലചിനെ ക്ഷണിച്ചു: ''വാ, കിടന്നുറങ്ങ്. നേരം കുറെയായി രിക്കുന്നു.''

കിടക്കയിൽ ചെന്നുകിടന്നു് ഗുലച് ആരാഞ്ഞു: ''ഇവിടെ കിടക്ക വേറെയുണ്ടോ? ചേച്ചി എവിടെയാണു കിടക്കുക?''

പുതച്ച മുണ്ടു് ശരീരത്തിൽനിന്നു എടുത്തു മാററി കപാഹി വിളക്കു കെടുത്തി. ''എവിടെയാ ഇനിയും കിടക്കയും വിരിയും? നീ കുറച്ചങ്ങോട്ടു മാറിക്കിടക്കു്.''

ഗുലച് അരികിലേക്കു മാറി നിശ്ചലനായി കിടന്നു. അഭിമുഖമായി കിടന്നു് കപാഹി ഗുലചിന്റെ മുഖത്തിനു സമീപം മുഖം ചേർത്തു പറഞ്ഞു: ''നീ ഒന്നുകൊണ്ടും വിഷമിക്കണ്ട. ഇന്നുമുതൽ നീ എന്നെ ചേച്ചി എന്നു വിളിക്കരുതു്. ഞാനെന്താ നിന്റെ ചേച്ചിയാണോ?''

ഗുലച് ആലോചിച്ചു—കപാഹി ഒരിക്കലും അവന്റെ ചേച്ചി ആയിരുന്നില്ല.

രാത്രിയുടെ മൂകത വർദ്ധിച്ചുകൊണ്ടിരുന്നു. ചുമരിന്റെ പഴുതിലൂടെ നിലാവിന്റെ വിളറിയ പ്രകാശം മുറിക്കുള്ളിൽ കടന്നുവന്നു. അവൻ ഇതേവരെ അന്വേഷിച്ചതു് തരായെ അല്ലെന്നും കപാഹിയെ ആയിരുന്നെന്നും അവനു തോന്നി.

## എട്ട്

ഗുലചിന്റെ അച്ഛന്റെ രോഗം മൂർച്ഛിച്ചുവന്നു. ആ വാർത്ത ഗുലചിന്റെ കൃഷിസ്ഥലത്തുമെത്തി. എങ്കിലും ഗുലച് പോയില്ല. അവനെ പ്രലോഭിപ്പിക്കാതെയുമിരുന്നില്ല. വൃദ്ധനു് എപ്പോഴാണു് എന്തെങ്കിലും സംഭവിക്കുകയെന്നു് ആർക്കും പറയാൻ കഴിയാത്ത നിലയാണു്. എന്തെങ്കിലും സംഭവിക്കുന്നതിനുമുമ്പു് ഭൂമിയും സ്വത്തും വീതിക്കണമെന്നും മോഹമുണ്ടു്. അതുകൊണ്ടാണു് അവനെ വിവരമറിയിച്ചതുതന്നെ.

എന്നിട്ടും ഗുലച് അനങ്ങിയില്ല. അച്ഛന്റെ മകനാണെങ്കിൽ സ്വത്തിന്റെ ഓഹരി താനെ കിട്ടുമല്ലൊ. ഇനി കിട്ടിയില്ലെങ്കിലും ഒന്നും വരാനില്ല. എന്താണത്രയ്ക്കൊക്കെ വീതിക്കാൻ? തന്നില്ലെങ്കിൽ വേണ്ട. തനിക്കു താൻ പോരും—അദ്ധ്വാനിച്ചുകഴിയും.

അക്കാര്യത്തെച്ചൊല്ലി അമ്മയുമായും അഭിപ്രായവ്യത്യാസമുണ്ടായി. വൃദ്ധൻെറ സ്ഥിതി വളരെ മോശമാണെന്ന പറഞ്ഞുകേട്ടു്, ആളുകളുടെ പ്രേരണകൊണ്ടു് അവൻെറ അമ്മ ഭർത്താവിനെ കാണാൻ പോയിരുന്നു. ഒരു ദിവസം ഗുലച് വീട്ടിലെത്തിയപ്പോഠം അമ്മയെ കണ്ടില്ല. അന്വേഷിച്ചപ്പോഠം ഇയ്യിടെയായി അമ്മ അച്ഛൻെറക്കൂടെയാണെന്ന മനസ്സിലായി. അന്നവൻ കോപാകുലനായി വീട്ടിൽനിന്നും ഇറങ്ങിപ്പോയി. ഗ്രാമത്തിൽ അവൻ ആളുകളോടു പറഞ്ഞു: ''ഇനി ഞാൻ ഇങ്ങോട്ടു തിരിച്ചില്ല. കളത്തിൽത്തന്നെ കഴിഞ്ഞോളാം. ഇനി ഇങ്ങോട്ടു തിരിച്ചുവരേണ്ടതില്ലെന്നു് അമ്മയോടു പറഞ്ഞേക്കു. അവിടെത്തന്നെ നിന്നോട്ടെ. മൂത്ത മകനുണ്ടല്ലൊ, അയാഠ നോക്കിക്കൊള്ളും. കന്നുകാലികളെ ഞാൻ നേപ്പാളിയെ ഏല്പിച്ചു പോകയാണു്.''

ചിലരവനെ ഉപദേശിച്ചു: ''ആരോടായാലും തീരാത്ത വിരോധം ഏതായാലും നന്നല്ല. അച്ഛനമ്മമാർ സ്വന്തം മക്കളെയല്ലാതെ പിന്നാരെ ശകാരിക്കാനാ? നീയും പോയി വിവരം അറിഞ്ഞു വാ.''

പക്ഷേ, ഗുലച് പോയില്ല.

രോഗഗ്രസ്തനായി കിടക്കുന്ന പിതാവിനെ ഒരു നോക്കു കാണാൻ അവൻ ആഗ്രഹിച്ചു. എങ്കിലും തൻെറ ശപഥം ഭഞ്ജിക്കാൻ അവൻ തയ്യാറായില്ല. അങ്ങനെയായാൽ അവനൊരാണാണോ? ഒരാണിൻെറ ശപഥം....

അവൻെറ അമ്മ അവനെ വിട്ടു പോയതിൽ ഒരു തരത്തിൽ അവനാശ്വാസം തോന്നി. അമ്മയെക്കുറിച്ചു് ഇനി ചിന്തിക്കേണ്ടിവരില്ലല്ലോ. വീടു് ഒഴിഞ്ഞുകിടക്കുമായിരിക്കും. പക്ഷേ, അതിനകത്തെന്താണുള്ളതു്? അമ്മയെക്കാഠം അവനു ചിന്ത പശുക്കളെക്കുറിച്ചായിരുന്നു. അവയ്ക്കു വേണ്ടുന്ന വ്യവസ്ഥകളും അവൻ ചെയ്തിരിക്കുന്നു. നേപ്പാളി ഗ്രാമത്തിലെ ചക്രബഹാദൂർ അവൻെറ കന്നുകാലികളെ നോക്കും. അതിനു പകരമായി അയാഠ തൻെറ വയൽ ഉഴുതുതരും. അവനു സ്വന്തമായി കാളകളുണ്ടു്. തീർച്ചയായും ഉഴുതുതരും.

തരായെയും കപാഹിയെയും കുറിച്ചു് അധികം ചിന്തിക്കാനില്ലെങ്കിലും സംഗതി നടക്കും. സംഭവിക്കേണ്ടതു സംഭവിക്കും. കപാഹിയാണു് എല്ലാം കുഴപ്പമാക്കിയതു്. എന്നാലും അവഠക്കു് അവനോടു വലിയ സ്നേഹമാ

ണല്ലോ. വിധിപോലെ വരും. തുലാമാസം പകുതിയായിരിക്കുന്നു. ധനശിരിയിൽ വെള്ളം നാൾതോറും കുറഞ്ഞുകുറഞ്ഞു വന്നു. പുഴയുടെ മധ്യത്തിൽ ചെളി നിറഞ്ഞ കതിരുകൾ ഉയർന്നുവന്നു. അവയിൽ ഉരുളക്കിഴങ്ങ്, കടുക്, മുളക്, വഴുതിന എന്നിവയുടെ നല്ല വിളവു ലഭിക്കും. കർക്കിടകം, ചിങ്ങം എന്നീ മാസങ്ങളിൽ നദീതടത്തിൽ വെള്ളത്തിൽ മുങ്ങിക്കിടന്ന പുല്ലുകൾ വെളിയിൽ തല കാട്ടിത്തുടങ്ങി. ഗുലച് കൊത്തിത്തെളിയിച്ച കൃഷിസ്ഥലത്തുതന്നെ അങ്ങനെ ഏകദേശം നാലേക്രയോളം ഭൂമി പുഴയിൽനിന്നും ഒഴിഞ്ഞുകിട്ടിയിരിക്കുന്നു കുറച്ചു താഴ്ന്ന പ്രദേശമാണെന്നുമാത്രം. എങ്കിലും പുഴക്കരയിൽ മണ്ണിട്ടുയർത്തുകയാണെങ്കിൽ മഴക്കാലത്ത് ആ സ്ഥലവും വെള്ളപ്പൊക്കത്തിൽനിന്നു രക്ഷപ്പെടും. 'റാബി' കൃഷിക്കു പററിയ നിലമായിരിക്കും അത്. മഴക്കാലത്ത് വലിയ തോതിൽ വെള്ളം കയറിയില്ലെങ്കിൽ ബാവോ, ബസ്മതി എന്നീ നെല്ലിനങ്ങൾ വിളയിക്കാം.

വലിയ വെള്ളപ്പൊക്കം വന്നാൽ എല്ലാം മുക്കിക്കളയുമല്ലോ. അതു കാര്യം വേറെ.

അങ്ങനെ പുതിയ ആശയവും പുത്തൻ ഉത്സാഹവും പുതുതായി ഭൂമി കൊത്തിത്തെളിയിക്കാൻ അവനു പ്രേരണ നൽകി. പ്രഭാതംമുതൽ പ്രദോഷംവരെ അവനു മറെറാരു ചിന്തയുണ്ടായില്ല. തൻേറതായൊരു നാലേക്ര സ്ഥലം ഉണ്ടായാൽ അതിനു പട്ടയം തിരിച്ചു കിട്ടുകയുംചെയ്താൽ പിന്നെ വിഷമമുണ്ടാവില്ല. ആ സ്ഥിതിയിൽ അച്ഛൻെറ ഭൂമി ലഭിച്ചില്ലെങ്കിലും ഭക്ഷണത്തിനും വിഷമിക്കേണ്ടിവരില്ല. കുന്താലിയും മഴുവും കാടു വെട്ടുന്ന കത്തിയും എല്ലാം ഉപയോഗിച്ച് സാദ്ധ്യമായിടത്തോളം നിലം അവൻ കൃഷിയോഗ്യമാക്കിയെടുത്തു. ഒരു മുഴമെങ്കിലും നിലം തെളിയിച്ചെടുക്കാൻ സാധിച്ചാൽ അവൻ അത്യധികം സന്തോഷിക്കുമായിരുന്നു അവൻ തൻെറ ഭൂമിയിലേക്കു നോക്കി സ്വയം ചിരിക്കും. ആ പുഴ അവനോട് പ്രത്യേകം മമത കാണിച്ചാണല്ലോ ആ ഫലഭൂയിഷ്ഠമായ നിലമെല്ലാം അവനുവേണ്ടി ഒഴിച്ചുപോയത്. ധനശിരിയോട് അവനു മമത തോന്നി. വെള്ളപ്പൊക്കത്തിലും മുങ്ങിപ്പോകാതിരിക്കത്തക്കവണ്ണം ധനശിരി ആ ഭാഗം കുറച്ചുകൂടി ഉയർത്തിയിരുന്നെങ്കിൽ!

വെയിലത്തു ജോലിചെയ്തു വിയർപ്പിൽ കുളിച്ചു ക്ഷീണി

ച്ചാൽ അവൻ 'സേമർ' മരത്തിൻെറ തണലിൽ ചെന്നിരിക്കും. മഴവും ക്കുന്താലിയും പിടിച്ചു് അവൻെറ ഉള്ളംകൈ മരവിച്ചിരിക്കുന്നു. അവൻ തൻെറ ഉള്ളംകൈ പരിശോധിച്ചു. ഉള്ളംകൈയിൽ ഭാഗ്യരേഖയുണ്ടാവാറുണ്ടെന്നു് അവൻ കേട്ടിട്ടുണ്ടു്. എന്നാലും അതൊന്നും അവനു മനസ്സിലാകുമായിരുന്നില്ല. തലങ്ങും വിലങ്ങും കുറെ രേഖകൾ! അതിനെല്ലാം അർത്ഥമെന്താണെന്നാർക്കറിയാം.

അവൻ ആകാശത്തിലേക്കു ദൃഷ്ടികളുയർത്തി. കന്നിമാസത്തിലെ തെളിഞ്ഞ ആകാശം. അവൻെറ മനസ്സും തെളിഞ്ഞുവരികയാണു്. കുറച്ചകലെ കുളത്തിൽ കെട്ടിയുണ്ടാക്കിയ തൻെറ പുരയിടത്തിലേക്കു് അവൻ നോക്കി. അവിടെ പുതിയൊരു വീടുണ്ടാക്കണം. തോട്ടം മുമ്പുതന്നെ ശരിയാക്കിട്ടുണ്ടു്. പലതരം വാഴകൾ കുലച്ചുനില്ക്കുന്നു. ഊതനിറത്തിലുള്ള അമരമാടത്തിലാകമാനം പടർന്നുകയറിയിരിക്കുന്നു. ഇത്തവണ കടുകുകൃഷിയും നന്നായിട്ടുണ്ടു്. ഏതായാലും കുറെ കാശു കിട്ടാതിരിക്കില്ല.

ഗുലച് വീണ്ടും കൈകളിലേക്കു നോക്കി. മിക്കവാറും കറുത്തു കരിവാളിച്ചിരിക്കുന്നു. ശരിയല്ലേ, ഈ കന്നിമാസത്തിൽ അന്തിയോളം വേല ചെയ്യേണ്ടിവന്നാൽ കറുക്കാതിരിക്കുമോ?

ഇരുന്നിടത്തുനിന്നു് എഴുന്നേററു് അവൻ ധനശിരിയിലെ വെള്ളത്തിലേക്കിറങ്ങി. അതിലെ വെള്ളം സ്ഫടികംപോലെ നിർമ്മലംതന്നെ. അവൻ കൈയും കാലും മുഖവും വൃത്തിയായി കഴുകി. പിന്നീടു നദീജലത്തിൽ തൻെറ മുഖമൊന്നു നോക്കി. കുറെ നാളായി അവൻ കണ്ണാടിയിൽ മുഖം നോക്കിയിരുന്നില്ല. അതു് അധികമൊന്നും കറുത്തിട്ടില്ല. പക്ഷേ, അദ്ധ്വാനം ഈയിടെ കുറെ കൂടിയതുകൊണ്ടു് അല്പം ക്ഷീണിച്ചിട്ടുണ്ടു്. അവൻ തൻെറ കവിളുകൾ കൈകളെക്കൊണ്ടു തടവി. കണ്ണുകൾക്കടുത്തു് അവൻെറ കവിളുകൾ കുറെ കുഴിഞ്ഞു വലിച്ചിരിക്കുന്നതായവൻ കണ്ടു. ശരിയായ സമയത്തു് ആഹാരം കഴിക്കാറില്ലായിരുന്നു. പകൽ മുഴുവൻ ജോലിചെയ്യുവന്നാൽ രാത്രി ശരിക്കു ഭക്ഷണം പാകംചെയ്തു കഴിക്കാനുള്ള ശക്തി ശേഷിച്ചിരിക്കില്ല. തിന്നതിനു സ്വാദു് കല്പിക്കുകയേ വഴിയുണ്ടായിരുന്നുള്ളു. എങ്കിലും ഇടയ്ക്കിടെ മാംസവും മത്സ്യവും കഴിച്ചില്ലെങ്കിൽ ശരീരം പിന്നെ ഉപകാരത്തിനെത്തില്ല.

കൊയ്ത്തുകാലം എങ്ങനെയെങ്കിലും കഴിയട്ടെ. വീടാണെങ്കിലും ഒന്നുകൊണ്ടു മതിയാവില്ല. ചുരുങ്ങിയതു് രണ്ടെങ്കിലും വേണം. അടുക്കളയ്ക്കു പ്രത്യേകമായൊരടുപ്പു കൂടിയേ തീരൂ.

ധാരാളം ജോലി ബാക്കിയുണ്ടു്. ദിവസം അധികമൊന്നുമില്ല. വൃശ്ചികം പിറന്നാൽ കൈയിൽ അരിവാളെടുക്കേണ്ടിവരും. ഒരു മനുഷ്യൻ രണ്ടു കൈകളാൽ എത്രയാണു ജോലി ചെയ്യുക?

ഗുലച് മുഖമുയർത്തി 'സേമർ' വൃക്ഷത്തിലേക്കു നോക്കി. മിക്കവാറും ഇലകളെല്ലാം പഴുത്തു കൊഴിഞ്ഞിരിക്കുന്നു. ഏതാനും ചില പഴുത്ത ഇലകൾ ചില ചില്ലകളിൽ ബാക്കിയുണ്ടെന്നു മാത്രം. ഒരു കൊമ്പിൽ പക്ഷികൾ കൂടുണ്ടാക്കിയതായി അവൻ കണ്ടു. കമ്പും വൈക്കോലുംകൊണ്ടുണ്ടാക്കിയ കൂടു് ഒരു കൊമ്പിൽ ഞാന്നുകിടക്കുന്നു. മൂന്നു നാലു കൂടുകൾ പഴയതാണു്. ഒരുപക്ഷേ, കഴിഞ്ഞ മേടത്തിൽ കെട്ടിയതാവാം. ചിലതു് വളരെ പുതുക്കമുള്ളതായിരുന്നു. ഒറ്റൊററ വൈക്കോൽത്തുമ്പും കമ്പും ശേഖരിച്ചു് പക്ഷികൾ തങ്ങളുടെ മനോഹരവും സ്വയംപര്യാപ്തവുമായ കൂടുകൾ നിർമിച്ചിട്ടുകുന്നു.

ഗുലച്ചും വീടുണ്ടാക്കും.

എന്നാൽ, വീടുണ്ടാക്കുന്നതിനു മുമ്പു് എങ്ങനെയെങ്കിലും നദീതീരത്തുള്ള കുറച്ചു കൃഷിസ്ഥലംകൂടി പുതുതായി അവനു വെട്ടിത്തെളിയിച്ചെടുക്കണം. ഭൂമിയാണല്ലോ ജീവൻ. ഏതെങ്കിലും ഒരു പെണ്ണു് വരണമെങ്കിൽ എന്തു ധൈര്യത്തിനാണു് പിന്നെ വരിക?

ഡാലിം ഗ്രാമത്തിൽ പോയി ഒരു ദിവസം അവൻ ചന്ദ്രനെ കണ്ടു. ചന്ദ്രൻ അവനെ സമാശ്വസിപ്പിച്ചു: ''നീ ഒരു വിഡ്ഢിതന്നെ. നിനക്കു് എലോൺലി ലോകത്തിലെ എല്ലാ കാര്യങ്ങളും ചെയ്തുതീർക്കാനൊക്കുമോ? മണിയുണ്ടോ? പണം? പത്തോ ഇരുപതോ ചിലവാക്കി ഒരു ലേബറെ പണിക്കെടുക്കണം. ഞാൻ കൊണ്ടുവരാം. മികിർ ഗ്രാമത്തിലെ തുരുവും യദുവും കൂലിക്കു വന്നു വേല ചെയ്യും. നല്ലവണ്ണം അദ്ധ്വാനിക്കുന്ന കൂട്ടത്തിലാണു് രണ്ടും. നീ അവരെ ജോലിക്കു നിർത്തി അല്പം സൂപർവൈസ്ചെയ്താൽ മതി. സാധിച്ചാൽ ഞാനും വരാം.എല്ലാം നേരെയാകും. ഡു നോട്ടു് അഫ്രെയിഡ്.''

ചന്ദ്രന്റെ ഇംഗ്ലീഷ് ഗുലചിനു മനസ്സിലായില്ലെങ്കിലും അതിന്റെ പൊരുളം അവൻ മനസ്സിലാക്കി. അവന്റെ കൈയിൽ ഇരുപത്തേഴ രൂപ ഉണ്ടായിരുന്നു. വാഴക്കുലയും കരിമ്പും വിററു ശേഖരിച്ചുവെച്ചതാണ്. ശരി, പിന്നെ രൂപ യുടെ ആവശ്യമെന്താണ്? മികിറിൽനിന്നു ജോലിക്കാരെ കൊണ്ടുവന്നു ഭൂമി വെട്ടിത്തെളിയിച്ചെടുക്കാൻ സാധിച്ചാൽ പിന്നെ ചിന്തിക്കാനൊന്നുമില്ലല്ലോ.

അവൻ അക്കാര്യം കപാഹിയെയും ധരിപ്പിച്ചു. പക്ഷേ, കപാഹി അവനെ ഗുണദോഷിച്ചു:

''കൈയിലുള്ള കാശെല്ലാം ചെലവുചെയ്യുന്നതു് ഏതായാലും നന്നല്ല.''

തരായുടെ അഭിപ്രായം മറെറാന്നായിരുന്നു. അവറ പറഞ്ഞു: ''എന്റെ കൈയിലും കുറെ രൂപയില്ലെ അമ്മേ. ചേട്ടനു കൊടുത്തേക്കാം. ഒത്താൽ അതിനു പകരം കുറച്ചു നിലം നമുക്കും തന്നേക്കട്ടെ.''

''നിങ്ങളുടെ പണം തല്ക്കാലം വേണ്ടാ'' എന്നു പറഞ്ഞു് ആദ്യം ഗുലച് ഒഴിഞ്ഞുമാറിയെങ്കിലും കപാഹിയും തരായും നിർബ്ബന്ധിച്ചപ്പോറ അവൻ പതിനഞ്ചു രൂപ വാങ്ങി.

''ശരി, ഇത്രയും തുകകൊണ്ടു ശരിയാക്കിയെടുക്കുന്ന ഭൂമി നിങ്ങളുടേതായിരിക്കും.''

കപാഹി ചിരിച്ചു: 'നീ എന്തിനാ എന്റേയും നിന്റേയു മായി തിരിച്ചുവെക്കുന്നതു്? ഞങ്ങറ പെണ്ണുങ്ങറ, നിലം കടിച്ചു തിന്നാനോ? അതു നമ്മുടെ നിലം എന്നു പറ.''

അതിലെ സൂചന മനസ്സിലാക്കി ഗുലചും മന്ദഹസിച്ചു. തരായും അതിലെ വ്യംഗ്യം മനസ്സിലാക്കി ലജ്ജാവനമ്രയായി പ്പോയി.

ഗുലചിനു് അതു് 'എന്റെ നിലം' എന്നു പറയാൻ ഒരു കാരണവുമില്ല. ആ നിലം നമ്മുടേതായിരിക്കും.

അച്ഛന്റെ സ്ഥിതി മുമ്പത്തേതിലും മെച്ചപ്പെട്ടിട്ടുണ്ടെന്നു് അവനു് കപാഹിയിൽനിന്നും മനസ്സിലായി. അവന്റെ അമ്മയും അവിടെത്തന്നെയാണ്. അവന്റെ അമ്മയുടെ ശുശ്രൂഷയും പരിശ്രമവുംകൊണ്ടാണ് വൃദ്ധനു വീണ്ടും ഒരു ജീവൻ കിട്ടിയിരിക്കുന്നതു്. അവന്റെ അമ്മയെ കുടുംബത്തിലാരും തിരിച്ചയയ്ക്കാൻ ആഗ്രഹിക്കുന്നില്ലത്രെ.

കപാഹി അവന്റെ ഹൃദയത്തിലെ വൈരാഗ്യത്തെ

ലക്ഷ്യമാക്കി പറഞ്ഞു: ''ഏതായാലും നന്നായി. നിന്റെ അമ്മ തന്റെ പുരുഷനെ വിട്ട് എത്രകാലമാണിങ്ങനെ കഴിയുക? ഭാര്യയും ഭർത്താവുമായാൽ വഴക്കൊക്കെ സാധാരണമല്ലേ?''

ഗുലച് അധികമൊന്നും പറഞ്ഞില്ല: ''ദൈവം സഹായിച്ച് ഇനി അങ്ങനെയൊന്നും സംഭവിക്കാതിരിക്കട്ടെ!''

കപാഹി ചിരിച്ചു: ''ഇനിയുമൊരു ചേനിമായിയേയും കൂട്ടി ഒളിച്ചോടിയാൽ വീണ്ടും കുഴപ്പമായേക്കും. പക്ഷേ, ഇത്തവണ നിന്റെ അമ്മ ഏതായാലും മറുവശത്തായിരിക്കും, തീർച്ച.''

ഗുലചിനെ നോക്കി കപാഹി വീണ്ടും ചിരിച്ചു. കപാഹിയുടെ സംസാരം കേട്ട് ഗുലചിനു സന്തോഷം തോന്നി. ഈ പെണ്ണ് സംസാരിക്കാൻ തുടങ്ങിയാൽ അവളോടു സ്നേഹം തോന്നാതിരിക്കില്ല.

താരാ അപ്പോഴും ഇരുന്നു ചിന്തിക്കുകയായിരുന്നു. ഗുലച് അവളെ തട്ടിക്കൊണ്ടുപോയാലും അവൾക്ക് എതിർപ്പുണ്ടാവില്ല. ഈ ഇളയമ്മ എന്തു കേസ്സു കൊടുക്കാനാ? നമ്മെപ്പോലുള്ള പാവപ്പെട്ടവരുടെ വിവാഹം കൊട്ടും കുരവയുമായി എങ്ങനെ നടക്കാനാ? മഴക്കാലം ഒന്നു തീർന്നോട്ടെ. ആ മനുഷ്യൻ കുറച്ചു കൂടി ഭൂമി തെളിയിച്ചെടുക്കട്ടെ. കൊയ്ത്തു കഴിഞ്ഞു് ഉള്ളതു വീട്ടിലെത്തിക്കോട്ടെ. ഗുലചിന്റെ ഇംഗിതംകൂടി അറിഞ്ഞാൽ ഞാൻതന്നെ കൂടെ ഇറങ്ങിപ്പോയേക്കാം. ഇതിലൊക്കെ അസംഭാവ്യത എന്തിരിക്കുന്നു?

ചന്ദ്രന്റെ ഉപദേശം ശരിക്കും ഫലിച്ചു. മികിർഗ്രാമത്തിൽനിന്ന് തുരുവും യദുവും വന്നു. നേപ്പാളി ഗ്രാമത്തിൽ നിന്ന് കേലാ എന്നൊരാളേയും കൂട്ടി. ഗുലചും അവരുടെ കൂടെ കൂടി. തുടർച്ചയായി ഏഴു ദിവസം കാടെല്ലാം വെട്ടി നീക്കി. ഏകദേശം രണ്ടേക്ര ഭൂമി തെളിഞ്ഞുകിട്ടി.

ഗുലചിന് വല്ലാത്തൊരു ധൈര്യം തോന്നി. കൊത്തി നിരപ്പാക്കിയ നിലം നോക്കിനിന്നപ്പോൾ അവന്റെ ഹൃദയത്തിൽ അഭിമാനമുണ്ടായി. ഏകദേശം മൂന്നേക്ര സ്ഥലം പുതുതായി കൈയിലായി. മുമ്പുള്ളതു് വേറെയും. അവൻ ഇന്നൊരു ചെറു ഭൂവുടമയായിരിക്കുന്നു. ഇനി പരിഭ്രമിക്കാനില്ല.

നദീതീരത്തു നല്ല വളക്കൂറുള്ള മണ്ണ്. വലിയ വെള്ളപ്പൊക്കം വന്നില്ലെങ്കിൽ അതൊരു സ്വത്തുതന്നെയാണ്.

ധനശിരിയെ നോക്കി അവൻ പറഞ്ഞു: ''ധനശിരി അല്പം മാറി ഒഴുകിയിരുന്നെങ്കിൽ നന്നായേനെ. എന്നാൽ, ഈ വശം എന്റെ നിലത്തിനടുത്തു് കതിരു് ഉയരുമായിരുന്നു. അങ്ങനെ എന്റെ നിലം വെള്ളപ്പൊക്കത്തിന്റെ ഭീഷണിയിൽനിന്നു് രക്ഷപ്പെടുകയുംചെയ്യും.''

അവൻ നോക്കിനിൽക്കെത്തന്നെ ധനശിരി അവന്റെ കൃഷിഭൂമിയിൽനിന്നകന്നു് ഒഴുകാൻ തുടങ്ങിയിരിക്കയാണെന്നു് അവനു തോന്നി. അവന്റെ ഭൂമി ദിനംപ്രതി ഉയർന്നുയർന്നു വരികയാണു്. ബാവോ, ബസ്മതി, ആഹു എന്നീ നെല്ലു് വിളഞ്ഞുനില്ക്കുന്ന വയലുകൾ. തരാ നിന്നു കൊയ്യുകയാണു്. കപാഹിയും കൊയ്യുന്നു. അവൻ കററകൾ കൂട്ടിക്കെട്ടി വീട്ടിലെത്തിക്കുന്നു. പുത്തൻ നെല്ലിന്റെ നറുമണം വീടും പരിസരവും നിറഞ്ഞു പരക്കുന്നു.

നാലുപാടും പച്ചപിടിച്ചു നിൽക്കുന്ന നെൽവയലുകൾക്കു മദ്ധ്യേ അവന്റെ ചെറുതെങ്കിലും സ്വയംസമ്പൂർണമായ വീടു്. വെടിപ്പും ഭംഗിയുമുള്ള മുററം. കുളത്തിന്റെ ആവശ്യം അവിടെയില്ല. ധനശിരിയുള്ളിടത്തോളം കാലം വെള്ളത്തിനു പഞ്ഞമുണ്ടാവില്ലല്ലോ.

മുററത്തോടു തൊട്ടു് അവൻ രണ്ടു പൂത്തൈകൾ വെച്ചു പിടിപ്പിക്കും.

ഭൂമി നിരപ്പാക്കിയെടുക്കാൻ അവനു മുപ്പതു രൂപാ ചെലവായി. അതിൽ പകുതി പണം തരായുടെ വകയാണു്. എന്നാലും അവൾക്കു ഭൂമി കൊടുക്കില്ല. അവൾക്കു് ഭൂമിയുടെ ആവശ്യംതന്നെ എന്താണു്? സ്വയം കൊത്തിക്കിളച്ചു് അവൾക്കെന്തേ കൃഷിചെയ്യണോ? അതിൽ കൃഷിചെയ്താൽ പതിനഞ്ചിനു പകരം ഇരുപതു രൂപ കൊടുത്തേക്കാം. എന്നാലും നിലം കൊടുക്കില്ല.

എന്നാൽ, തരായോ അവളുടെ അമ്മയോ ഒരിക്കലും അവനോടു പണത്തെക്കുറിച്ചോ ഭൂമിയെക്കുറിച്ചോ ഒന്നും സംസാരിച്ചിരുന്നില്ല. തരാ ഒരു ദിവസം ചോദിക്കുകയുണ്ടായി: ''ആ ഭാഗത്തു് മററാരെങ്കിലും ഭൂമി വെട്ടിത്തെളിയിച്ചിട്ടുണ്ടോ?''

''ഇല്ല,ആരവിടെ വെട്ടിത്തെളിയിക്കാൻ? ആ ഭൂമിയെല്ലാ നമ്മുടേതുതന്നെ. മററാരും കണ്ടിട്ടുപോലുമില്ല.'' ഗുലചിന്റെ ശബ്ദത്തിൽ വിജയശ്രീലാളിതനായൊരു ചക്രവർത്തിയുടെ ആത്മാഭിമാനം മുഴങ്ങിക്കേട്ടു.

തരാ പിന്നീടൊന്നും ചോദിച്ചില്ല.

ഗുലചിന്റെ നിലം തരായുടെയും നിലമാണ്.

പണം കൈയിൽ നിൽക്കില്ല, ഭൂമി നശിക്കാതെ നില്ക്കും. സൂക്ഷിച്ചു സൂക്ഷിച്ചു ശേഖരിച്ചുവച്ച പണംകൊണ്ട് നിലം സമ്പാദിക്കുന്നതിനു സഹായിക്കാൻ അവൾക്കു കഴിഞ്ഞല്ലോ. അതിൽ അവൾ ആഹ്ലാദംകൊണ്ടു.

കാണക്കാണെ വൃശ്ചികവും പിറന്നു. ആദ്യം കൊയ്യാനുള്ള നെല്ല് മൂപ്പെത്തിക്കഴിഞ്ഞു. ധനശിരിയുടെ തീരത്തു പ്രഭാതത്തിലെ മൂടൽമഞ്ഞു ഘനീഭവിച്ചുതുടങ്ങി. ഉച്ചവെയിലിനു ഭംഗി കൂടിവന്നു. രാത്രി പുതപ്പും പുതച്ചു കിടന്നുറങ്ങാനുള്ള സുഖം ആകർഷകമായിത്തോന്നി.

അത് 'റാബി'യുടെ കാലമല്ലായിരുന്നു. എങ്കിലും ഗുലച് തന്റെ പുതിയ കൃഷിഭൂമി കുന്താലികൊണ്ടു കിളച്ചു നിരപ്പാക്കി കുറച്ച് കടുകുവിത്തും പച്ചക്കറികളും നട്ടു. അപ്പോഴും അതു നാമ്പെടുക്കും. പുഴക്കരയിലെ ചെളിപ്പശയുള്ള നല്ല മണ്ണാണല്ലോ.

ഗുലചിനു ക്ഷീണം എന്താണെന്നറിഞ്ഞില്ല. ജോലി ചെയ്യുമ്പോൾ അവനു ഉന്മേഷം ഏറിവന്നു. അവനു രാത്രിയും ഉറക്കംവന്നില്ല. വയലിലേക്കു പോകുന്നതുവരെ അവൻ വീടുണ്ടാക്കാനാവശ്യമായ പലതും ചെയ്തുതീർക്കും.

മരത്തിനാണെങ്കിൽ ക്ഷാമമില്ല. പുല്ലിനും പഞ്ഞമില്ല. ധനശിരിയുടെ തീരത്തുള്ള കാടുകളിൽ മുളയും മരവും നരച്ചു നില്ക്കുകയാണ്. മഴക്കാലത്ത് വലിയ മരത്തടികൾ നദിയിലൂടെ ഒഴുകിവരിക പതിവാണവിടെ.

ഇടയ്ക്കൊക്കെ ഡാലിം ഗ്രാമത്തിൽ പോയി ഗുലച് കുററികളും തടികളും വെട്ടി ശേഖരിക്കും. ഡാലിമിന്റെ പടിഞ്ഞാറുള്ള വലിയ കാട്ടിൽ നല്ല മരത്തടികൾ കിട്ടുമായിരുന്നു. പ്ലാശ്, സാലം, സോനാർ എന്നീ മരങ്ങൾ ധാരാളമുണ്ടവിടെ. അവൻ വനത്തിൽ ചെന്നു നല്ല മരത്തടികൾ വെട്ടി ശേഖരിച്ചു. വീടുണ്ടാക്കുമ്പോൾ ഏതായാലും കുറച്ചു ഭംഗിയായിത്തന്നെ ഉണ്ടാക്കണമല്ലോ.

നാട്ടിനടുമ്പോൾ സാധാരണ പതിവുള്ള ബദ്ധപ്പാടു് കാണിക്കാനിടവരരുത്. വിള പഴുത്തു നശിക്കുന്നതിനു മുമ്പ് കൊയ്തെടുത്താൽ നന്ന്. പക്ഷികൾ തിന്നാൽ സാരമില്ല. മാനുകളോ കാട്ടുപന്നികളോ ആനകളോ കയറി നശിപ്പിക്കാ

തിരുന്നാൽ ഭാഗ്യമായി. ആനയാണ് ആകെ കുഴപ്പക്കാരൻ. ഒരു വശത്തുടെ നശിപ്പിച്ചാണല്ലോ കയററം.

പക്ഷേ, ഇക്കരെയിലുള്ള വയലിൽ ആന വല്ലപ്പോഴും മാത്രമേ വരാറുള്ളു. ആനയുടെ ശല്യം ഡാലിം ഗ്രാമത്തിലാണ്. വലിയ വനം അതിനോട് തൊട്ടിട്ടാണല്ലോ.

ഗുലചിന് അത്രയൊന്നും കൃഷിഭൂമിയില്ല. ആദ്യമൊക്കെ വളരെ കുറഞ്ഞ നിലത്തേ അവൻ നെല്ലു വിതച്ചിരുന്നുള്ളു. അവൻ മററുള്ളവരുടെ വയലിൽ ജോലിക്കു പോവുകയാണു പതിവ്. ഭാഗ്യമുണ്ടായാൽ അടുത്ത വർഷംമുതൽ മററുള്ളവരുടെ വയലിൽ ജോലിക്കു പോയില്ലെങ്കിലും സംഗതി നടക്കും. ഒരാൾക്കു നാലേക്ര നിലം ധാരാളമാണല്ലോ. ഇത്തവണയാണെങ്കിൽ അമ്മയും കൂടെയില്ല. വിതയ്ക്കും കൊയ്ത്തിനും ബുദ്ധിമുട്ടു നേരിടും. പക്ഷേ, അതിനു മുമ്പുതന്നെ വിതയ്ക്കാൻ വശമുള്ളവരം വീട്ടിൽ വരുമല്ലോ. പിന്നെന്തിന് ഭയപ്പെടണം?

ചിന്തിക്കാനൊന്നുമില്ല. ഭൂമി കൈയിലുണ്ട്. വിതയ്ക്കാനൊക്കെ വശമുള്ളവരം വീട്ടുകാരിയായി വരികയുംചെയ്യും.

പിന്നെയുള്ള പോരായ്മകരം രണ്ടാണ്—ഒരു നല്ല ദോത്തിയും കുപ്പായവും. ഇത്രയും നാരം അമ്മ നെയ്തു തടിച്ചു വീതി കുറഞ്ഞ മുണ്ടാണ് ഉടുത്തിരുന്നതു്. മുട്ടു കഷ്ടിച്ചു മറയ്ക്കാനൊക്കും, അത്രതന്നെ. കുപ്പായമുള്ളതു് മൂന്നു വർഷം പഴക്കം ചെന്നതാണ്. അവിടവിടെ കീറാനും തുടങ്ങിയിരിക്കുന്നു. കുപ്പായം അപൂർവമായേ ധരിക്കാറുള്ളു. എവിടെയെങ്കിലും ദൂരെ പോകേണ്ടിവന്നാൽ മാത്രം. ചുമലിലൊരു തോർത്തുമുണ്ടുണ്ടായാൽ ധാരാളമായി.

എന്നാലും, ഇത്തവണ കടുകു വിററു് രൂപ കിട്ടിയാൽ ഒരു വീതിയുള്ള ദോത്തിയും കുപ്പായവും വാങ്ങിക്കണം.

## ഒൻപതു്

കാട്ടിൽ മുറിച്ചിട്ട മരത്തടികരം പണിത്തരമാക്കാൻ ഗുലചു് കോടാലിയുമെടുത്തു പുറപ്പെട്ടതായിരുന്നു. വൃശ്ചികം പകുതിയായിക്കാണും. കൊയ്ത്തു് മിക്കവാറും തീർന്നിരുന്നു. താഴ്ന്ന നിലത്തുള്ള ബസ്മതി ശരിക്കും മൂപ്പെത്തിയിരുന്നില്ല. അതിനിടയിൽ വീട്ടിന്റെ കാര്യം നോക്കിയാൽ നന്നാണല്ലോ.

കാട്ടിൽവച്ചുതന്നെ മരത്തടികളെ പണിത്തരമാക്കി ആളെക്കൊണ്ടോ കാളവണ്ടിയിലോ പുഴക്കരയിൽ എത്തിക്കണം. പുഴക്കരയിൽ എത്തിക്കാൻ സാധിച്ചാൽ പിന്നെ വിഷമമില്ല.

നേപ്പാളിഗ്രാമത്തിൽ ചെന്നു് തൻെറ കന്നുകാലികളെക്കുറിച്ചന്വേഷിച്ചു. അവയെല്ലാം നല്ല നിലയിൽത്തന്നെയാണു്. തടിച്ചുകൊഴുത്തിരിക്കുന്നു. ധനശിരിയുടെ തീരങ്ങളിൽ തീററയ്ക്കു ക്ഷാമമില്ലല്ലോ. നരികളിൽനിന്നു് രക്ഷപ്പെട്ടാൽ ഭാഗ്യമായി. അടുത്ത വർഷംതൊട്ടു് കന്നുകാലികളെ നേപ്പാളിയെ ഏല്പിക്കുകയില്ല, സ്വയം ഗുലച്ച്തന്നെ സംരക്ഷിക്കുന്നതാണു്.

ഗുലചിനു് ദാഹം തോന്നി. ഡാലിം ഗ്രാമത്തിൽ ഇന്നവനു് സ്വന്തമായി വീടില്ല. തകർന്നു വീഴാൻനില്ക്കുന്ന അവൻെറ വീടുണ്ടവിടെ. പക്ഷേ, അതിൽ ഇന്നു് അമ്മയില്ല. അങ്ങോട്ടു പോകാൻ അവനു മനസ്സുവന്നില്ല.

ആളുകളെല്ലാം വയലിലാണു്. ഗ്രാമം മിക്കവാറും ശാന്തമാണു്. ഭക്ഷണം കഴിഞ്ഞു ഗ്രാമത്തിലെ ആബാലവൃദ്ധം വയലിലിറങ്ങിയിരിക്കയാണു്. എല്ലാവരും ഒന്നിച്ചിറങ്ങിയാലല്ലേ വല്ലതും ഫലമുള്ളു!

കപാഹിയുടെ വീട്ടിൻെറ കതകു് അല്പം തുറന്നു കണ്ടതിനാൽ ഗുലച്ച് അങ്ങോട്ടു കയറി.

''ചേച്ചീ....!''

അകത്തുനിന്നു് ഇറങ്ങിവന്നതു് തരായായിരുന്നു. ഗുലചിനെ മുമ്പിൽ കണ്ടു് അവറം തെല്ലമ്പരന്നു.

''ഇതാരു് ചേട്ടനോ?''

''അതെ, നിൻെറ ഇളയമ്മയില്ലേ ഇവിടെ?''

''ഇല്ല, വയലിലാണു്.''

''ഏതു് വയലിലാണു പോയതു്?'' പീഠത്തിൽ ഇരുന്നുകൊണ്ടു് ഗുലച് തരായെ ഒന്നു കടാക്ഷിച്ചു.

''സഫിയതു് ബൂഢയുടെ വയലിൽ. ചേട്ടൻ ഇപ്പോറം എവിടെനിന്നു വരുന്നു?''

''മലയിൽനിന്നു്. കാട്ടിൽ കുററിയും തടിയും പണിത്തരമാക്കുകയല്ലേ? വല്ലാതെ ദാഹിക്കുന്നു. ഒരു പാത്രം വെള്ളം തരൂ. നിൻെറ ഇളയമ്മ എപ്പോറം വരും?''

''ഇപ്പോറം എങ്ങനെ വരാൻ? സന്ധ്യക്കുമാത്രമേ വരൂ.'

''നീ എന്തേ പോയില്ല?''

ഒരു പാത്രത്തിൽ അവഠം വെള്ളം കൊണ്ടുവന്നു് ഗുലചി ൻെറ മുമ്പിൽ വച്ചു.

''പോയില്ല.''

''എന്താ സംഗതി?''

''ഞാൻ പോകുന്നില്ല.''

''എന്താ പോകാത്തതെന്നാ ചോദിച്ചതു്?''

''നിങ്ങഠംക്കതെറിയില്ലേ?''

''എനിക്കെന്തെറിയാം? തരൂ, ഒരു പാത്രംകൂടി വെള്ളം തരൂ.''

''ഞാൻ ചായ ഉണ്ടാക്കാം. നിങ്ങഠം കുറച്ചിരിക്കൂ. ഈ തണുപ്പുകാലത്തു് ഇങ്ങനെ പച്ചവെള്ളം കുടിച്ചൂടാ.''

അവഠം അവൻെറ മുഖത്തേക്കൊന്നു നോക്കി. അവൻ അവളെയും നോക്കി. തരായുടെ മുഖം ദിവസേന വിടർന്നു വികസിക്കുകയാണു്. അവളുടെ കവിളുകഠം തുടുത്തിരിക്കുന്നു. ശരീരം തടിച്ചു കൊഴുത്തിരിക്കുന്നു. തോർത്തുമുണ്ടിനു് അവളു ടെ ശരീരത്തെ ആവരണംചെയ്യാനായില്ല.

കുറേ നേരം ഇരുവരും പരസ്പരം നോക്കിനിന്നു. പിന്നീടു് ഗുലചു് ചോദിച്ചു:

''വയലിൽ നീ എന്തേ പോയില്ലാ തരാ?'' തരാ വാതി ലുൽവരെ പോയി പുറത്തേക്കു് എത്തിച്ചുനോക്കി. മുററത്തു് മുദുവായ ഉച്ചവെയിൽമാത്രം. അടുത്തൊന്നും ആരുമില്ല. നെൽ വയലുകളിൽനിന്നു് തണുത്ത കാററു വീശിവന്നു. ആ കാററിൽ പുന്നെല്ലിൻെറ സുഗന്ധം കലർന്നിരുന്നു.

തരാ അവൻെറ അടുത്തേക്കു മാറിനിന്നു. അവഠം അവൻെറ അരികിൽ അവന്നഭിമുഖമായി മുഖവും കുനിച്ചു് നിലത്തി രുന്നു.

''ഞാനെന്തു പറയാനാണു്? നിങ്ങഠം എപ്പോഴെങ്കിലും വന്നാൽ ഇവിടെ ഇളയമ്മയുണ്ടാകും. എന്നെ സഫിയത്തിൻെറ ആ ഊമക്കുവേണ്ടി പറഞ്ഞുവെച്ചിരിക്കയാണു്.''

''ആർക്കുവേണ്ടി?'' ഗുലചു് അലറുന്നതുപോലെ ചോ ദിച്ചു:

''അധികം അലറണ്ട. ആരെങ്കിലും കേഠംക്കും. ആ ഊമയെ കെട്ടേണ്ടിവന്നാൽ ഞാൻ പുഴയിൽ ചാടി മരിക്കും.''

ഗുലചു് അവളുടെ കൈ കടന്നുപിടിച്ചു: ''ഓഹോ,

ഗൂഢമായി ഇതൊക്കെ നടക്കുകയാണോ? നീ ഇതു് എന്നോടു് ഇതേവരെ എന്തുകൊണ്ടു പറഞ്ഞില്ല?''

നിഷ്കളങ്കമിഴികളോടെ അവൾ ഗുലചിനെ നോക്കി. ''എങ്ങനെ പറയാനാ? ഇളയമ്മ എന്റെ മുമ്പിൽത്തന്നെ ഉണ്ടാവില്ലേ? പിന്നെ നിങ്ങൾക്കും എന്തു പറയാൻ കഴിയും?''

''ശരി, നീ ചെയ്തതു നന്നായി. അവന്റെ വയലിൽ കൊയ്യാൻ പോയില്ലല്ലോ. നല്ല ധൈര്യംതന്നെ. ഏതായാലും നിന്റെ ഇളയമ്മയ്ക്കു് എന്നോടു പറയാമായിരുന്നു. നിന്റെ ഇളയമ്മ എന്തു പറയുന്നു?''

''ഇളയമ്മ എന്തു പറയാനാ? സഫിയത്തിന്റെ വയലിൽ വിതയും മെതിയും കഴിച്ചല്ലേ കഞ്ഞി കുടിക്കുന്നതു്?ഞങ്ങൾക്കു ഭൂമിയോ സ്വത്തോ ഉണ്ടോ? പിന്നെ നമ്മെക്കുറിച്ചൊക്കെ ചിന്തിക്കാനാരാണുള്ളതു്?''

''ഞാൻ....ഞാൻ നിങ്ങൾക്കാരുമല്ലല്ലോ.ഇത്രയും പ്രധാനമായൊരു കാര്യം ഇത്രയുംകാലം എന്നിൽനിന്നു് ഒളിച്ചുവെച്ചിരിക്കയല്ലേ? ഞാൻ നിങ്ങൾക്കു് അന്യനാണല്ലൊ!''

ഗുലചിന്റെ വാക്കുകളിൽ പരാതിയുടെ സ്വരം സ്പഷ്ടമായിരുന്നു:

''നിങ്ങളെ അന്യനായിട്ടാണു് കരുതിയതെങ്കിൽ ഇന്നു് ഇതു് പറയുമായിരുന്നോ? വല്ലതും ചെയ്യാനാകുമെങ്കിൽ നിങ്ങൾക്കു മാത്രമേ സാധിക്കൂ. മററാരാണു് ഞങ്ങൾക്കുവേണ്ടി ചിന്തിക്കാൻ? ഇളയമ്മ ഏതായാലും ഒരു സ്ത്രീയല്ലേ? വളരെ നിർബന്ധിച്ചാൽ അവർക്കു വഴങ്ങേണ്ടിവന്നേക്കും''—തരാ പറഞ്ഞു.

''നിർബന്ധിക്കുകയോ? ആരു നിർബന്ധിക്കാൻ? ഈ കോടാലി കണ്ടോ? നീ കണ്ടില്ലേ ഇതു്? ഒററ വെട്ടിനു് രണ്ടു തുണ്ടാക്കിവിടും. ആ ലുബ്ധന്റെ കൈയിൽ കുറച്ചു കാശുണ്ടു്. അതുകൊണ്ടു് നിന്നെ നിർബന്ധിച്ചു കൊണ്ടു പോകാമെന്നോ? അപ്പോൾ ഞങ്ങളൊന്നും ഇല്ലാതായോ? ഞങ്ങളെല്ലാം മരിച്ചുപോയോ?''

തരായുടെ മുഖത്തു് പുഞ്ചിരി വിടർന്നു. അവളുടെ ഹൃദയത്തിൽ ആശ മൊട്ടിട്ടു. ഗുലചു് അവൾക്കു് അഭയം നൽകുമെന്നു്, അവളെ രക്ഷിക്കുമെന്നു്! ഗുലചു് സമീപത്തുണ്ടായാൽ അവൾക്കാരേയും ഭയമില്ല.

അവൾ ഇരുന്നിടത്തുനിന്നെഴുന്നേററു: ''എന്നോടു് വെറു

ക്കരുതു ചേട്ടാ. നിങ്ങളോടിതു പറയണമെന്നു് ഞാൻ എന്നും ആഗ്രഹിക്കും. എന്നാൽ, ഒററയ്ക്കു് നിങ്ങളെ കിട്ടാറില്ലല്ലോ. ഇളയമ്മ ഉണ്ടാകുമ്പോൾ ഞാനിതൊക്കെ എങ്ങനെ പറയും? നിങ്ങൾ ഇരിക്കു്. ഞാനല്പം ചായ ഉണ്ടാക്കാം. നിങ്ങൾ ഊണു കഴിച്ചതാണോ?''

''അതെ....''

തരാ അടുക്കളയിലേക്കു പോയി.

ഗുലചു് എന്തോ ആലോചിച്ചു് അവിടെത്തന്നെ ഇരുന്നു. അവൾക്കു് ഇതേവരെ പറയാൻ സന്ദർഭം കിട്ടിയില്ലത്രെ.ശരി യായിരിക്കാം. എന്നാൽ, കപാഹി എന്തുകൊണ്ടു പറഞ്ഞില്ല? പണം വാങ്ങി തരായെ ആ പൊട്ടനു വില്ക്കാനുള്ള ഏർപ്പാടു് എന്തിനു ചെയ്യുന്നു?പെണ്ണിന്റെ മനസ്സു മനസ്സിലാക്കാൻ പ്രയാ സംതന്നെ. പണം കണ്ടാൽ കണ്ണു കാണാതാകുമല്ലോ!

'തരാ ....!' അവൻ വിളിച്ചു.

''എന്താ ചേട്ടാ.''

''നീ ഒട്ടും ഭയപ്പെടേണ്ട. ചേച്ചി പണത്തിനുവേണ്ടി നിന്നെ സഫിയത്തിന്റെ ആ പൊട്ടനു് പിടിച്ചു വിററാൽ ഞാൻ നിന്റെ ഇളയമ്മയെയും കൊത്തിനുറുക്കും....വരുന്നതു വരട്ടെ.''

തരാ ഒന്നും പറഞ്ഞില്ല.

അപ്പോൾ അവളെപ്പോലെ സന്തുഷ്ടയായി ആരുമില്ലായി രുന്നു. അവൾക്കിന്നു് ഒററയ്ക്കു ലോകത്തെ നേരിടാനാകും. അവൾ ഒരിക്കലും തോൽക്കില്ല——കൂടെ ഗുലചു് ഉണ്ടല്ലോ.

ഒരു പാത്രത്തിൽ പുന്നെല്ലിന്റെ അവൽ അവൾ ഗുലചി ന്റെ മുമ്പിൽ കൊണ്ടുവെച്ചു. കുറച്ചു പാലും വെല്ലവും കൊടു ത്തു. പിന്നീടു് ഒരു കപ്പു ചായയും അവൾ ഗുലചിന്റെ മുമ്പിൽ നിർഭയയായി പെരുമാറി. അവൾക്കു ഭയമോ സങ്കോ ചമോ തോന്നിയില്ല. അവൾ തന്റെ മനസ്സിലെ കാര്യങ്ങ ളെല്ലാം ഗുലചിനോടു് തുറന്നു പറഞ്ഞിരിക്കയാണു്.

തിന്നുകൊണ്ടിരിക്കെ ഗുലചു് പറഞ്ഞു: ''നീ ഒട്ടും ഭയ പ്പെടണ്ട. നിനക്കറിയാമോ തരാ, എന്റെ വീടൊന്നു് ഒരുങ്ങി ക്കോട്ടെ, നിങ്ങളെ ഞാൻ എന്റെ വീട്ടിലേക്കു കൊണ്ടുപോകും. ഇവിടെ ഇങ്ങനെ മററുള്ളവർ പറയുന്നതും കേട്ടു നിൽക്കേണ്ടുന്ന കാര്യമില്ല. കൃഷിസ്ഥലം കുറെ ശരിയാക്കിക്കഴിഞ്ഞു.എനിക്കു പിന്നെ ആരാ ഉള്ളതു്?''

ഗുലചിനോടു് അവൾക്കു് പ്രത്യേക മമത തോന്നി.

ശരിയല്ലേ? എല്ലാം ഉണ്ടായിട്ടും ഗുലച് ഇന്നു് ഒന്നും ഇല്ലാത്തവനാണു്. അയാൾ ഏകനാണു്. അവളും ഏകയാണു്. ഇളയമ്മ കൂടെ ഉണ്ടല്ലോ, അതു മാത്രമാണൊരാശ്വാസം. അല്ലെങ്കിൽ അവൾക്കെന്തു സാധിക്കും? ഗുലച് ഒന്നും പറയാതിരിക്കുന്നതു കണ്ടു് തരാ ചോദിച്ചു:

''കുറച്ചുകൂടി അവൽ കൊണ്ടുവരട്ടെ?''

''വേണ്ട. ഉണ്ടെങ്കിൽ അല്പം മുറുക്കാൻ തന്നേക്കൂ'' തരാ ഒരു ബീഡ തെറുത്തു് ഗുലചിനു കൊടുത്തു. ബീഡ വായിലിട്ടുകൊണ്ടു് ഗുലച് അവളുടെ മുഖത്തേക്കു നോക്കി. അവൻ പറഞ്ഞു: ''ഞാൻ നിന്നെ സ്നേഹിക്കുന്നു തരാ. ഗ്രാമത്തിൽ ഒരാളുടെ വീട്ടിലും ഞാൻ കയറാറില്ല. ആകെ വരുന്നതു് നിങ്ങളുടെ വീട്ടിൽ മാത്രമാണു്.''

തന്റെ പ്രേമത്തിന്റെ കഥ അതിൽ കൂടുതൽ വ്യക്തമായി പറയാൻ അവൻ പഠിച്ചിട്ടില്ല.

തരായുടെ മിഴികളിലും സ്നേഹം വഴിഞ്ഞൊഴുകി: ''എനിക്കും നിങ്ങളെ ഇഷ്ടമാണു്.'' അവൾ പറഞ്ഞൊപ്പിച്ചു.

ആ മദ്ധ്യാഹ്നം അവരുടെ സ്നേഹത്തിനു് സാക്ഷിനിന്നു. ഗുലചും തരായും പറഞ്ഞതിൽ ഒട്ടും അസത്യമില്ലായിരുന്നു.

''ഞാൻ ഇപ്പോൾ ഇറങ്ങാം. നീ ഒന്നും ചിന്തിച്ചു വിഷമിക്കരുതു്. വീടൊരുങ്ങിയാൽ ഞാൻ നിങ്ങളെ കൂട്ടിക്കൊണ്ടു പോകും.''

തരാ കുറെ നേരം എന്തോ ആലോചിച്ചുനിന്നു. പിന്നീടു് പറഞ്ഞു: ''എന്റെ കൈയിൽ ഇനിയും ആറു രൂപയുണ്ടു്.''

''ഉണ്ടോ? ശരി, ശരി അവിടെ വെച്ചേക്കൂ. എവിടെ നിന്നാണു കിട്ടിയതു്?''

''തുണി നെയ്തു വിററിരുന്നു. അതിൽനിന്നു കിട്ടിയതാണു്. പാവു വിററ വകയും ഒന്നുരണ്ടു രൂപ കിട്ടി.''

''സൂക്ഷിച്ചുവെക്കൂ. ബുദ്ധിമുട്ടിൽ വേണ്ടിവന്നേക്കും''

''എനിക്കു വേണ്ട. നിങ്ങൾ കൊണ്ടുപൊയ്ക്കോളൂ.''

''ഞാനോ? ഞാൻ എന്തിനു കൊണ്ടുപോകുന്നു? ഞാൻ സഞ്ചാരി. രൂപ എവിടെ സൂക്ഷിക്കാനാണു്?''

''ആരു പറഞ്ഞു സൂക്ഷിക്കാൻ? നിങ്ങൾ ഒററയ്ക്കു് എന്തൊക്കെയാണു ചെയ്യുക? കൃഷിചെയ്യണം. പിന്നെ ഭൂമി വെട്ടിത്തെളിയിക്കുകയോ വേണ്ടതു്, അല്ല വീടു കെട്ടിക്കയോ? രൂപ

കൈയിലിരുന്നോട്ടെ. ആരെയെങ്കിലും കൂലിക്കു നിർത്തി മരത്തടികളെ പണിത്തരമാക്കിക്കൂ. ഒരാംക്ക് എല്ലാ ജോലിയും ഒററയ്ക്കു ചെയ്യാനൊക്കുമോ?''

തരാ രൂപ കൊണ്ടുവരാൻ തുനിഞ്ഞു.

''തരാ....!''ഗുലച് അല്പം കടുത്ത സ്വരത്തിൽ അവളെ വിളിച്ചു. അവരം തിരിഞ്ഞുനിന്നു.

''ഭ്രാന്തു കാട്ടരുതു്. എനിക്കു ചെയ്യാനായില്ലെങ്കിൽ ഞാൻ മററുള്ളവരെ പണിക്കു വിളിക്കാം. കാശിനും ഞാൻ ഏർപ്പാടുചെയ്തോളാം. ഏതായാലും നിന്റെ രൂപ ഇപ്പോരം വേണ്ട. നീതന്നെ സൂക്ഷിക്കൂ. കൈയിൽ ഒന്നും ഇല്ലാതിരിക്കുന്നതു നന്നല്ല.''

''നിങ്ങളുടെ വിഷമമോർത്തു ഞാൻ പറഞ്ഞുപോയതാണു്. നിങ്ങരം വാങ്ങാൻ തയ്യാറില്ലെങ്കിൽ, പിന്നെ ഞാനെന്തു ചെയ്യാനാണു്? സാധിക്കുമെങ്കിൽ ഞാൻ തന്നെ വന്നു സഹായിക്കുമായിരുന്നു. പക്ഷേ, നിങ്ങരം അങ്ങു ധനശിരിക്കക്കരെയാണല്ലോ താമസം.'' തരാ മറുപടി പറഞ്ഞു.

തരായുടെ കവിളിൽ തലോടിക്കൊണ്ടവൻ പ്രതിവചിച്ചു: ''ഓ, വലിയ സഹായക്കാരി വന്നിരിക്കുന്നു. നീ എന്താ ചെയ്യുക? മരത്തടി ചെത്തി പണിത്തരമാക്കുമോ നീ?''

തരാ ചിരിച്ചു. ഗുലച് തുടർന്നു: ''ഇന്നു് മരം മുറിക്കാൻ ഒത്തില്ല. നിന്റെ കൂടെ ഇരുന്നു സംസാരിച്ചു നേരം കഴിച്ചു. ഞാൻ പോയി വരാം.''

''ജോലിക്കു തടസ്സമാകുന്നെങ്കിൽ പിന്നെ വന്നതെന്തിനാ? ഇനി വരണ്ട.'' തരാ പറഞ്ഞു.

''വരാതിരിക്കാനൊക്കുമോ?'' ഗുലച് വായ നിറയെ ചിരിച്ചുകൊണ്ടു പറഞ്ഞു.

പോകുമ്പോരം അവരം വീണ്ടും ഓമ്മപ്പെടുത്തി: ''ഇടയ്ക്കിടെ വന്നുപോകണം ചേട്ടാ. സഫിയതു് എന്താ കാട്ടുകയെന്നറിയില്ല. പിന്നെ ഇളയമ്മയുടെ ഉള്ളറിയാനും എനിക്കു കഴിയുന്നില്ല. എന്നെ എവിടെയെങ്കിലും ഒന്നേല്പിച്ചു ഭാരം ഒഴിവാക്കാനാണു് അവർക്കു മോഹം.''

''എല്ലാററിനെയും വെട്ടിനുറുക്കും ഞാൻ. നീ പേടിക്കണ്ട. ഞാൻ കൂടെക്കൂടെ വരാം. ആ പൊട്ടന്റെ മറേറ കണ്ണുകൂടി അടിച്ചുപൊട്ടിച്ചാലോ....ശരി, ഞാൻ വരാം.''

''ശ് ശരി....''തരാ ഒന്നു നീട്ടി മൂളി.

കുറച്ചുകൂടി കഴിഞ്ഞു പോകാമെന്നു പറയാൻ അവശം കൊതിച്ചു. പക്ഷേ, പറഞ്ഞില്ല. ഇങ്ങനെ പറഞ്ഞതുതന്നെ വീണ്ടും വീണ്ടും പറഞ്ഞിരുന്നതുകൊണ്ടു് എന്താ പ്രയോജനം? കാട്ടിലെത്തി ഒരു തടിയെങ്കിലും അറുത്തു ശരിപ്പെടുത്താൻ സാധിച്ചാൽ അത്രയായല്ലോ.

ഒററയ്ക്കു കഴിയുന്ന ഗുലചിനോടു് അവശംക്കു് അനുകമ്പ തോന്നി.

## പത്തു്

വൃശ്ചികമാസമായിരുന്നു.

വൃശ്ചികം 28-ാംതീയതി സിപരിയാഗ്രാമത്തിലെ മോലോക ഗാവ്ബുഡയുടെ മകൻ കേലായിയുമായി ചേനിമായിയുടെ വിവാഹം നടന്നു. ചേനിമായി സഫിയത്തിൻെറ അനുജൻെറ മകളാണു്. ഗുലചുമായി ഒളിച്ചോടിയതിനുശേഷം ചേനിമായിയെ മറെറാരാശംക്ക കെട്ടിച്ചുകൊടുക്കാൻ ഏറെക്കാലത്തേക്ക കഴിഞ്ഞില്ല. ചീത്തപ്പേരുണ്ടാക്കിയ ഒരു പെണ്ണിനെ കെട്ടി എന്നെന്നേക്കം മററുള്ളവരുടെ നിന്ദാപാത്രമാവാൻ ആരാണിഷ്ടപ്പെടുക? എന്നിട്ടും മൂന്നുനാലുപേർ ധൈര്യം കാണിക്കാതിരുന്നില്ല—ഭാര്യ മരിച്ചവർ, മദ്ധ്യവയസ്കർ തുടങ്ങിയവർ. ചേനിമായിയുടെ അച്ഛനതൊന്നുമിഷ്ടപ്പെട്ടില്ല. 'ഓടിപ്പോയതൊക്കെ ശരിതന്നെ. ഒരു രാത്രി പോയി, പിറേറദിവസം വെളുപ്പിനു കൊണ്ടുവന്നു. ജാരസന്താനങ്ങളൊന്നുമുണ്ടായിട്ടില്ല. ഗുലചിനോടൊപ്പം ഓടിപ്പോയി എന്നതുകൊണ്ടുമാത്രം എൻെറ പെണ്ണിനെ വലിച്ചെറിയാനൊന്നുമായിട്ടില്ല.'

അവളെക്കുറിച്ചു ചിന്തിച്ചു വിഷമിച്ചതു് സഫിയത്തായിരുന്നില്ല. ചേനിമായിയുടെ അച്ഛൻ ദീദാരത്തായിരുന്നു. പെണ്ണും ഇതേ ആധി മൂത്തു് അല്പം കറുത്തുപോയി. അതുകൊണ്ടുമാത്രം അവശം വയലിൽപ്പോയി ജോലിചെയ്യാതേയുമിരുന്നില്ല. മാത്രമല്ല, ആ ഗ്രാമത്തിലെ മിക്ക തള്ളമാരും വധുക്കളും ചേനിമായിയെപ്പോലെ ഒരു കാലത്തു് ഒളിച്ചോടിപ്പോ

യവർതന്നെ. അതുകൊണ്ടാരും അവളെ നോക്കി വിരൽ ചൂണ്ടാൻ ധൈര്യപ്പെട്ടില്ല.

ദീദാരത്ത് ചിലപ്പോൾ സ്വയം പശ്ചാത്തപിക്കുമായിരുന്നു—ഗുലചിനോടൊപ്പം പോയതായിരുന്നു. അവനുതന്നെ വിവാഹംകഴിച്ചുകൊടുക്കേണ്ടതായിരുന്നു. അവനെയും വെറുതെ വേദനിപ്പിച്ചു, പെണ്ണിന്റെ ജീവിതവും തുലച്ചു. ഇന്നിതാ, എന്റെ തലയിൽത്തന്നെ ഭാരമായി വന്നിരിക്കുന്നു.

അവസാനം സഫിയത്തുതന്നെയാണ് എങ്ങനെയോ ചേനിമായിയുമായി മോലോകയുടെ മകന്റെ വിവാഹംഉറപ്പിച്ചതു്. അവന്റെ കുടുംബം ദരിദ്രമാണ്. കേലായിക്കു് പ്രായം മുപ്പതോളമായിക്കാണും. കുറേ നാളായി ചുമ പിടിച്ചു വിഷമിച്ചു കഴിയുകയായിരുന്നു അവൻ ചിലർ ക്ഷയമാണെന്നും മററു ചിലർ കാസരോഗമാണെന്നും പറയുന്നു. ഗോലാഘാട്ടിൽച്ചെന്നു് ഒരിക്കൽ പരിശോധിക്കയുംചെയ്തു—അവനു ടി. ബി. യല്ലെന്നാണു പറഞ്ഞതു്.

ഇംഗ്ലീഷുചികിത്സ ചെയ്യാൻ അവനു കഴിവില്ലായിരുന്നു. പിന്നെ അങ്ങനെയൊരു ചികിത്സ ചെയ്യാനാരും ഗ്രാമത്തിലുണ്ടായിരുന്നില്ല. ഡാലിംഗ്രാമത്തിൽ ഒരിക്കൽ കുത്തിവയ്ക്കാൻ വന്ന മനുഷ്യൻ തല്ലുകൊള്ളാതെ എങ്ങനെയോ രക്ഷപ്പെട്ടതായിരുന്നു. ഗ്രാമത്തിലെ മന്ത്രവാദികളെക്കൊണ്ടു പലതും ചെയ്യിച്ചു് ഇത്രയും കാലം കടന്നുപോന്നതാണ്.രോഗത്തെ നിയന്ത്രിച്ചു നിർത്താൻ അവൻ പതിവായി കഞ്ചാവു വലിച്ചു. അപ്പോളല്പം ശമനം കിട്ടും.

കേലായിയുടെ അമ്മ ജീവിച്ചിരിപ്പില്ല. അച്ഛൻ മോലോകയും ഒരു സഹോദരനുമുണ്ടു്—മൂന്നുപേരുള്ള ഒരു കുടുംബം. കേലായി വെളുത്തിട്ടല്ല; അല്പം കറുത്തിട്ടാണ്. പക്ഷേ, രോഗം കാരണം, ശരീരത്തിൽ രക്തം തീരെയില്ല. അതുകൊണ്ടു് അല്പം വിളറിയ നിറമാണ്. ഉയരം കൂടിയവനാണ്—പിന്നെ രോഗം പിടിച്ചു ക്ഷീണിച്ചതുകൊണ്ടു് ഉള്ളതിലും കൂടുതൽ ഉയരം തോന്നിക്കുകയുംചെയ്യും. വിളറിയ ചുണ്ടുകൾ, ചോര വററിയ കണ്ണുകൾ, ശോഷിച്ച കൈകാലുകൾ. സംസാരിക്കാൻപോലുമവനു സാധിച്ചിരുന്നില്ല. രാത്രി മിക്കവാറും ഉറക്കമിളച്ചാണു കഴിയുക—ഉറങ്ങിയാൽ ചുമ വരും. കടുകെണ്ണ ഉഴിഞ്ഞുഴിഞ്ഞു് ശരീരത്തിലാകെ കറപിടിച്ചിരിക്കുന്നു.

കുളിക്കുന്നതു് കൊല്ലത്തിൽ മൂന്നോ നാലോ തവണ മാത്രം—കുളിച്ചാൽ ചുമ തുടങ്ങുകയായി.

രോഗം പിടിപെട്ടു് ദുർബലനായതുകൊണ്ടാകാം കേലായി സംസാരിക്കുമ്പോൾ പതിവിലും കൂടുതൽ വിനീതനായി കാണപ്പെട്ടു. ഒരിക്കലും കോപിച്ചതായി കണ്ടിട്ടില്ല. കഞ്ചാവു വലിച്ചാലുമധികമൊന്നും ലഹരിപിടിക്കില്ല. ഒരു തരത്തിൽ ഒരധികപ്പററാണു് ആൾ. വയലിൽ പോകാനാവില്ല. വീട്ടിനകത്തായാലും പുറത്തായാലും അദ്ധ്വാനമുള്ള ജോലിചെയ്യാനാവില്ല. അടുപ്പിൻെറ ചൂടിലിരുന്നു ഭക്ഷണം പാകംചെയ്യുക, വെയിലുള്ള ദിവസങ്ങളിൽ മുററത്തിരുന്നു കൊട്ട മടയുക, കന്നുകാലികളെ മേയ്ക്കുക എന്നീ അല്ലറചില്ലറ ജോലികൾ ചെയ്യും. അതും രോഗം മൂർച്ഛിച്ചില്ലെങ്കിൽ മാത്രം. പൗർണമി—അമാവാസിനാളുകളിൽ രോഗം വർദ്ധിക്കും. അപ്പോൾ ചൂടുള്ള വെണ്ണീറുകൊണ്ടു് ചൂടുപിടിച്ചു കിടക്കുകയല്ലാതെ മററൊന്നും ചെയ്യാൻ സാധിച്ചിരുന്നില്ല.

ഗ്രുലചിനു് കേലായിയെ നന്നായറിയാം. മലയോരത്തിൽ അവൻെറ കൃഷിയിടം സിപരിയാ ഗ്രാമത്തിൻെറ തെക്കുപടിഞ്ഞാറെ അതിർത്തിയിലാണു്. അവൻെറ കൃഷിയിടത്തിലെ വീട്ടിൽനിന്നു് കേലായിയുടെ വീട്ടിലേക്കു് ഒരു നാഴികയിലേറെ ദൂരമുണ്ടായിരുന്നില്ല. മോലോകയ്ക്കും പുനം കൃഷിയുണ്ടു്. ഇടയ്ക്കൊക്കെ മോലോകയെ വയലിലും കരയിലുമായി ഗ്രുലച് കാണാറുണ്ടു്. ഒരു തവണ രണ്ടു കമ്പളങ്ങ കൊടുത്തു് കേലായിയോടു മത്സ്യം പിടിക്കാനുള്ള ഒരുപകരണം വാങ്ങിക്കുകയുണ്ടായി. മരപ്പണിയും കേലായിക്കു നന്നായറിയാമായിരുന്നു.

എന്നാൽ, കേലായിയെ കാണുമ്പോഴെല്ലാം ഗ്രുലച് വിചാരിച്ചുപോകും—ഇയാളെത്തുനേരവും മരിച്ചുപോയേക്കുമെന്നു്. അത്രയ്ക്കും ക്ഷീണിച്ചു് അവശനായിരുന്നു കേലായി. കഞ്ചാവും കടുകെണ്ണയും കൂടിക്കലർന്നു് ആ ശരീരത്തിൽനിന്നു പുറപ്പെടുന്ന ഗന്ധം ദുസ്സഹമായി തോന്നീട്ടുണ്ടു്. ചെറുപ്പക്കാരനാണല്ലോ; ഇയാൾക്കല്പം വൃത്തിയായി ജീവിച്ചുകൂടേ?

കേലായിയുമായി ചേനിമായിയുടെ വിവാഹം തീർച്ചപ്പെടുത്തിയ കാര്യവും ഗ്രുലച് അറിഞ്ഞു. ചന്ദ്രനും കപാഹിയും പറഞ്ഞാണറിഞ്ഞതു്. ആ വാർത്ത അവനിൽ കനത്ത ആഘാ

തമേല്പിച്ചു. ജീവിതത്തിലെ ഉത്സാഹം തണുത്തു മരവിച്ചതു പോലെ.

അവൻെറ മനസ്സിൻെറ സ്ഥിതി മനസ്സിലാക്കീട്ടായിരിക്കണം, ഒരു ദിവസം കപാഹി പറഞ്ഞു: ''ചേനിമായിയുടെ വിവാഹക്കാര്യം കേട്ട് നീയാകെ തളർന്നുപോയല്ലോ. ചെറുപ്പക്കാരിപ്പെണ്ണ് വിവാഹിതയാകാതെ വീട്ടിലിരിക്കയാണോ വേണ്ടതു്? നിനക്കവളെത്തന്നെ കെട്ടണമെന്നു മോഹമുണ്ടായിരുന്നെങ്കിൽ കാലേ വല്ലതും ചെയ്യാമായിരുന്നില്ലേ?''

വിരക്തിയും ആക്ഷേപവും കലർന്ന സ്വരത്തിൽ ഗ്ഗുലചു് പറഞ്ഞു: ''ചേനിമായിക്കു വിവാഹം നടക്കുന്നതിലെനിക്കെന്താണെതിർപ്പ്? എന്നാലും കേലായി കാസരോഗിയാണ്. അവൻെറകൂടെ അവളെങ്ങനെ കഴിയും? അവനെ ഞാൻ കാണുമ്പോളെല്ലാം ഇന്നു ചാവും, നാളെ ചാവുമെന്ന മട്ടിലായിരുന്നു, അവൻ.''

കപാഹി പിന്നീടു തമാശയൊന്നും പറഞ്ഞില്ല. ഒരു പ്രായപൂർത്തിവന്ന പെണ്ണിനെ ദുർഭാഗ്യത്തിലേക്കു വലിച്ചെറിയുന്ന കാര്യമെടുത്തു കുത്തുവാക്കു പറയുന്നതു് ക്രൂരതയാണല്ലോ. കപാഹിയുടെ ഹൃദയത്തിലും ചേനിമായിയോടു് സഹാനുഭൂതി ഉണ്ടായി.

എന്നാൽ, അപ്പോളൊന്നും ചെയ്യാൻ പററമായിരുന്നില്ല. ആരുടെയോ വിവാഹം ആരോ നടത്തുന്നു. അതിൽ ഗ്ഗുലചിൻെറയോ കപാഹിയുടെയോ അഭിപ്രായത്തിനെന്തു വിലയാണുള്ളതു്?

ഗ്ഗുലചു് ഒന്നും വ്യക്തമായി പറഞ്ഞില്ലെങ്കിലും ഒരു കാര്യം അവൻെറ ഹൃദയത്തെ കഠോരമായി മർദിച്ചുകൊണ്ടിരുന്നു—ചേനിമായിയുടെ ഈ ദുർഭാഗ്യത്തിനു് കാരണക്കാരൻ ഞാനാകുന്നു. താൻ അവളെയുംകൊണ്ടു് ഒളിച്ചോടിപ്പോയിരുന്നില്ലെങ്കിൽ അവാംക്കു ദുഷ്പേരു വരില്ലായിരുന്നു; നല്ലൊരു ചെറുപ്പക്കാരനെ ഭർത്താവായി കിട്ടുമായിരുന്നു.

വളരെ ചിന്തിച്ചതിനുശേഷം അവൻതന്നെ സ്വയം സമാധാനിച്ചു—ഞാനാണു കുററക്കാരനെങ്കിലും ഞാൻ മാത്രമല്ല തികച്ചും കുററക്കാരൻ. ഞാനവളെയുംകൂട്ടി ഓടിയതുതന്നെ അവളെ വിവാഹംകഴിക്കാനായിരുന്നു. എൻെറ തന്തയും അവളുടെ തന്തയുംകൂടിയാണു് ഈ ബന്ധം തകർത്തതു്. അതിൽ

ഞാനെങ്ങനെ കുററക്കാരനാകും? എന്നാലുമവൻ ചേനിമായിയെ ഓർത്തു പരിതപിച്ചു. പാവത്തിനു് ആ കഞ്ചാവുവലിയനായ നിത്യരോഗിയൊത്തു ജീവിതകാലം മുഴുവൻ കഴിയേണ്ടിവരുമല്ലോ. താനും കുററക്കാരൻതന്നെയെന്നു് ഗുലചിന്ന വീണ്ടും വീണ്ടും ബോധ്യമായി. അവ്യക്തമായൊരു ആത്മപീഡ അനുഭവിക്കുകയായിരുന്നു ഗുലച്.

അതോടൊപ്പമവനു് കേലായിയോടും സഹതാപം തോന്നി. യുവാവായ ആ പാവത്തിനെ എന്തൊരു മാരകരോഗമാണീ പ്രായത്തിൽ വിഴുങ്ങിയിരിക്കുന്നതു്? എത്ര ശാന്തനും വിനയാന്വിതനുമാണവൻ? വാടി വിളറിയ അവന്റെ മുഖം ഓർമയിൽ വന്നപ്പോൾ ഗുലചിനു് അവനോടു ദയ തോന്നി.

വിവാഹം നടന്നാൽ കേലായിക്കു് ചേനിമായിയിൽ നിന്നു് തെല്ലൊരു ആശ്വാസം ലഭിക്കാതിരിക്കില്ല. തന്റെ മനോവൈഷമ്യം കപാഹിയുടെ മുമ്പിൽ വ്യക്തമാക്കാൻ ഗുലച് പരിശ്രമിച്ചു: ''ചേനി എന്നെ ശപിക്കുമോ? ഞാൻ സ്വയമവളെ ഉപേക്ഷിച്ചതല്ല, അവളുടെ അച്ഛനാണെന്നെ അവളിൽനിന്നകററിയതു്.''

കപാഹി സമാശ്വസിപ്പിച്ചു: ''ശരി, കഴിഞ്ഞതു കഴിഞ്ഞു. മററുള്ളവരുടെ കാര്യം ചിന്തിച്ചിരുന്നതുകൊണ്ടെന്തു പ്രയോജനം? വൃശ്ചികവും കഴിഞ്ഞു. കുംഭത്തിൽത്തന്നെ താമസം മാററാനേർപ്പാടു ചെയ്യണം. വീടൊക്കെ ശരിയായോ?''

ഗുലച് അപ്പോഴും ചേനിയെക്കുറിച്ചുതന്നെ ചിന്തിക്കുകയായിരുന്നു. അവൻ പറഞ്ഞു: ''എനിക്കു തോന്നുന്നതു് കേലായിയുടെ വീട്ടുകാർക്കു് എന്നെക്കുറിച്ചുള്ള കഥകളെല്ലാം അറിയില്ലെന്നാണു്. അറിയുമായിരുന്നെങ്കിൽ ഈ വിവാഹം നടത്തില്ലായിരുന്നു.''

''അക്കഥയൊക്കെ എത്ര പേർക്കാണറിയുക? ആരാണിതൊക്കെയന്വേഷിച്ചു നടക്കുന്നതു്? ഡാലിമിലെ ആൾക്കാർക്കു പിന്നെ തൊഴിലൊന്നുമില്ല. കഴിഞ്ഞ കഥകൾ ചികഞ്ഞുനടക്കുകയാവും. സിപരിയക്കാർക്കു് അതിലെന്താ കാര്യം?''

നേരായാലും നുണയായാലും കപാഹിയുടെ വാക്കുകൾ അവനാശ്വാസം നല്കി. ചേനിയെക്കുറിച്ചുള്ള അപവാദം മോലോക അറിയാതിരുന്നാൽ നന്നായേനെ. അല്ലെങ്കിലെന്നും

അവൾക്കു ചീത്ത കേൾക്കേണ്ടിവരും. ആ നിത്യരോഗിയും അവളെ ദ്രോഹിക്കാൻ നോക്കും.

പിന്നെ, ഇക്കാര്യങ്ങളൊന്നുമവരറിയില്ലെങ്കിൽ അവനും ചിലപ്പോൾ അവിടംവരെ പോയി അവളുടെ സുഖവിവരങ്ങളന്വേഷിക്കാമല്ലോ. അവൻെറ വീട്ടിൽനിന്നു് ചേനിയുടെ വീടു് അത്രയകലെയൊന്നുമല്ലതാനും. നാട്ടുകാരനെന്ന പേരിൽ ഇടയ്ക്കെല്ലാമവനു് അവിടെ പോകാനും സാധിക്കും. അവനെ കണ്ടാലൊരുപക്ഷേ, അവളുടെ മനസ്സിനാശ്വാസം ലഭിച്ചേക്കും.

ചേനിയുടെ വിവാഹം കഴിഞ്ഞതിനുശേഷവും കുറെ നാൾ ഗുലച് ചിന്താകുലനായിക്കഴിഞ്ഞു. വിളഞ്ഞുനില്ക്കുന്ന വയലിൽ കൊയ്ത്തു നടക്കുമ്പോഴും അവനു് ചേനിയുടെ കാര്യം മറക്കാൻ കഴിഞ്ഞില്ല. ആ പാവത്തിൻെറ ജീവിതം വ്യർത്ഥമായതുതന്നെ. ആ നിത്യരോഗിയെ ശുശ്രൂഷിക്കുന്നതൊഴിച്ചു വൈവാഹികജീവിതത്തിലെ ആനന്ദമോ സുഖമോ അനുഭവിക്കാൻ അവൾക്കു യോഗമില്ല. കേലായി മരിക്കുംവരെ മൃതപ്രായനായ അവൻെറകൂടെ കഴിയേണ്ടിവരുമവൾക്കു്.

അവൻ തന്നത്താൻ പലവുരു ആവർത്തിച്ചു—ഞാനാണു് തെററുചെയ്തതു്. ഞാൻ നിമിത്തമാണു് ഈ ദുർഗതി ചേനിക്കു വന്നതു്. അവളൊരിക്കലും എനിക്കു മാപ്പുതരില്ല.

ഞാനവളെ കാണാൻ പോവുകയും അവളെന്നെ അപമാനിച്ചോടിച്ചു വിടുകയുംചെയ്താലതിലത്ഭുതമുണ്ടാവില്ല.

ഞാൻതന്നെയാണു കുററക്കാരൻ. അവൻ പിറുപിറുത്തു. ഞാൻതന്നെയാണു കുററക്കാരൻ; ഞാൻ....ഞാൻ മാത്രം.

## പതിനൊന്നു്

ധനു അവസാനത്തോടെ കൊയ്ത്തു തീരും. മകരബിഹുവിനു് ഇനി അധികം ദിവസങ്ങളില്ല. ഗുലചിനു് കൃഷി കുറവായിരുന്നു. അവൻ കൊയ്ത്തു നേരത്തേ തീർത്തു. അവൻ കുറച്ചു വേഗത കാണിക്കുകയുംചെയ്തിരുന്നു. അവനു തൻെറ വീടുപണിയും ഉണ്ടായിരുന്നല്ലോ.

കുറച്ചു നാളുകൾക്കകം അവൻ തൻെറ വീടു് കെട്ടി

ഉയർത്തി. തൂണും കാലും മരത്തിൻേറതായിരുന്നു. എങ്കിലും വീടു് ചെറുതായിരുന്നു. മൂന്നേ മൂന്നു മുറികഠം, അതും ചെറുതു്. പിന്നീടു് വീടു് വലുതാക്കിക്കെട്ടിക്കാം. നേരവും സൗകര്യവും കിട്ടിയാൽ എല്ലാം ചെയ്യാൻ സാധിക്കും. ഒരു മുററവും തയ്യാറാക്കി. എന്നാൽ, അവൻ വെച്ചുപിടിപ്പിക്കാനാഗ്രഹിച്ച പൂച്ചെടികഠം എത്ര അന്വേഷിച്ചിട്ടും അവനു് അടുത്തൊന്നും കിട്ടിയില്ല. ശരി, പിന്നീടു് നട്ടുപിടിപ്പിക്കാം. വൈക്കോലോടുകൂടി നെല്ല് വെക്കുകയാണെങ്കിൽ വലിയ മുറി വേണ്ടിവരും. അതുകൊണ്ടു് ഒരു വലിയ മുറി അടുത്ത വർഷം നിർമ്മിക്കാം. ഇത്തവണ ഒരു നിലവറ(പത്തായം)മാത്രമേ ഉണ്ടാക്കിച്ചുള്ളു. അവനു് നെല്ല് പിന്നെ എത്രയാണുള്ളതു്? മുമ്പത്തെ വിശ്രമമുറി പൊളിച്ചുമാററി അവിടെ തൊഴുത്തുണ്ടാക്കിച്ചു. ഇപ്പോഠം അതിൻെറ ആവശ്യമില്ലെങ്കിലും മഴക്കാലത്തു് കന്നുകാലികളെ കൊണ്ടുവരണം. പശുക്കളും എരുമകളും ഇല്ലെങ്കിൽ, പിന്നെ അതെന്തു കുടുംബജീവിതമാണു്. കോഴികഠക്കും താറാവുകഠക്കുംകൂടെ എന്തെങ്കിലും ഏർപ്പാടുണ്ടാക്കണം. വീട്ടിൽ കുട്ടികളില്ലാത്തിടത്തോളം മുററത്തു് കോഴിയും താറാവും കന്നുകുട്ടികളും ഇല്ലാതിരുന്നാൽ ആകെ ശൂന്യത തോന്നും. പക്ഷേ, കോഴി, താറാവു് മുതലായവക്കു് തല്ക്കാലം വ്യവസ്ഥ ഒന്നും ആയിട്ടില്ലെങ്കിലും ഒരു കുഴപ്പവുമില്ല. കിടപ്പുമുറിയുടെ ഒരു കോണിൽ കുട്ടകൊണ്ടു മൂടി അവയെ പോററാമല്ലോ. ഈയിടെ കുറുക്കനും മററു മൃഗങ്ങളും അധികമായി കാണാറുമില്ല.

രണ്ടു ബെഞ്ചു് കൂട്ടിക്കണം. മൂന്നാമതൊന്നുകൂടി വേണ്ടിവന്നേക്കും. ഒന്നിൽ തരായും അവനും കിടക്കും. രണ്ടാമത്തേതിൽ കപാഹി കിടന്നോട്ടെ. മൂന്നാമത്തേതു് ആരെങ്കിലും വീട്ടിൽ വന്നാൽ അവർക്കായി. അങ്ങനെ നിലത്തും കിടക്കാമല്ലോ. പക്ഷേ, വിവാഹം കഴിഞ്ഞു വീട്ടിൽ പെണ്ണിനെ കൊണ്ടുവന്നു് നിലത്തു കിടക്കുന്നതു ഭംഗിയല്ല. സഫിയത്തിൻെറ വീട്ടിൽ എല്ലാവരും കട്ടിലിലാണു കിടക്കുന്നതു്. അവർ കിടക്കട്ടെ, പണക്കാരല്ലേ—നമുക്കും ഒരു കാലം വരും.

ഡാലിം ഗ്രാമത്തിലെ വീട്ടിൽ രണ്ടു പലകക്കട്ടിലുണ്ടു്. ഒന്നല്പം പഴയതാണു്. അതിൻെറ കാലുകളെല്ലാം ഇളകാൻ തുടങ്ങിയിരിക്കുന്നു. രണ്ടാമത്തേതു് പുതിയതാണു്. ആറു രൂപ കൊടുത്തു് അവൻതന്നെ വാങ്ങിച്ചതാണു്. കൊണ്ടുവരാൻ

കുറച്ചു പ്രയാസം കാണും. വണ്ടിയിലോ, തോണിയിലോ, ചുമലിലെടുത്തോ എങ്ങനെയെങ്കിലും കൊണ്ടുവരണം. ഒരു പുതിയ വീടും കുടിയും ശരിയാക്കുമ്പോഴ് കുറച്ചു ബുദ്ധിമുട്ടുകഠം സഹിക്കേണ്ടിവരുമല്ലോ.

ഒരു അസൗകര്യത്തിനു് പ്രതിവിധി കാണാൻ മാത്രം ഗ്ലചിനു് കഴിഞ്ഞില്ല. അടുത്തൊന്നും കുളമില്ല. വീട്ടിൽ നിന്നു്, പുഴയാണെങ്കിൽ കുറെ അകലെയാണു്—ഒന്നുരണ്ടു ഫർലോങ്ങ് ദൂരം കാണും. വെള്ളം കോരിക്കോരി പാവം പെണ്ണു് തകർന്നുപോവും. വീട്ടിന്റെ ആവശ്യത്തിനു കുഴിച്ച കുണ്ടുകുളം കുറച്ചുകൂടി കുഴിച്ചാൽ അതിൽ സുഖമായി വെള്ളം കിട്ടും. പക്ഷേ, അവൻ ഒററയ്ക്കു വീടുണ്ടാക്കുകയോ വേണ്ടതു്, കുളംകുത്തുകയോ വേണ്ടതു്? കുറെ വിഷമിച്ചിരിക്കുന്നു. എങ്കിലും വെള്ളം വീട്ടിനകത്തുതന്നെ വേണം. അതിന്റെ അർത്ഥം അവൻ വീടിനു സമീപംതന്നെ നദികൂടി വേണമെന്നു് ആഗ്രഹിക്കുകയല്ല. പുഴ എത്ര ദൂരത്തേക്കു പോകുന്നെങ്കിലും പൊയ്ക്കോട്ടെ. അവന്റെ കൃഷിസ്ഥലത്തിനു വെള്ളം ശാപമാകരുതെന്നാണവന്റെ മോഹം. ധനശിരിയോടുള്ള സ്നേഹംകൊണ്ടാണല്ലൊ അവൻ അതിന്റെ കരയിൽത്തന്നെ താമസിക്കാനാഗ്രഹിക്കുന്നതു്. ധനശിരി എന്താ അവന്റെ ശത്രുവാണോ?

നെൽവയലിലൂടെ നടന്നു് ഒരു ദിവസം ഗ്ലചു് മോലോകയുടെ വീടിന്റെ അടുത്തു് എത്തി. എങ്കിലും അവൻ മോലൊകയുടെ വീട്ടിൽ കയറിയില്ല. മോലോകയുടെ ഇളയ മകൻ തിഖരെ അവൻ വഴിക്കുവെച്ചുതന്നെ കണ്ടുമുട്ടി.

''ഇതാരു് ചേട്ടനോ? എവിടെ പോകുന്നു?'' അവൻ ചോദിച്ചു.

''കുറച്ചു ചൂരൽ വേണ്ടിയിരുന്നു. ഇവിടെ ജരധിന്റെ വീട്ടിലുണ്ടെന്നു കേട്ടു. എല്ലാവർക്കും സുഖംതന്നെയല്ലേ?''

''അതെ, ഒരുവിധം സുഖംതന്നെ. പക്ഷേ, ചേട്ടന്റെ സ്ഥിതിമാത്രം അത്ര നന്നല്ല. നിങ്ങളുടെ വീടു് ഒരുങ്ങിയോ ചേട്ടാ?''

''തൂണിൽ നിർത്തിയിരിക്കുന്നു. ഒററയ്ക്കൊരാളല്ലേ?''

''വരൂ, കുറച്ചു് ഇരുന്നു പോകാം.'' തിഖർ ക്ഷണിച്ചു.

''ഇപ്പോഴ് ഇരിക്കുന്നില്ല. സമയം വളരെ വൈകിയിരിക്കുന്നു. സാധിച്ചാൽ ജരധിന്റെ വീട്ടിലോളം ചെന്നു് ചൂരൽ വെട്ടിക്കൊണ്ടുപോകണം. മറെറാരു ദിവസം വരാം.''

''പിന്നെ, ഞാനും നിങ്ങളുടെ അങ്ങോട്ടു വരാൻ വിചാരി ക്കുകയായിരുന്നു. നിങ്ങളെ വല്ലതും സഹായിക്കാനൊത്താലാ യല്ലോ. ശരി, ഒരു ദിവസം വരാം.''

ഗുലച് ഇടയ്ക്ക് ഒഴുക്കനായൊരു ചോദ്യം ചോദിച്ചു:

''നിന്റെ ചേട്ടത്തിയമ്മ എങ്ങനെയുണ്ട്?''

''മോശമില്ല. നിങ്ങൾക്കറിയാമോ ചേട്ടാ, ചേട്ടത്തി വന്നതുകൊണ്ട് ഞാൻ രക്ഷപ്പെട്ടു. അടുക്കളജോലി ചെയ്ത് എന്റെ മുതുക് ഒടിഞ്ഞിരിക്കയായിരുന്നു.''

ഗുലച് പിന്നീടൊന്നും ചോദിച്ചില്ല. ചൂരൽ അന്വേ ഷിച്ച് അവൻ ഗ്രാമത്തിലേക്കു പോയി. ഗ്രാമത്തിന്റെ ഒരു വശത്ത് ഗ്രാമത്തിലേക്കു പ്രവേശിക്കുന്ന വഴിക്കുതന്നെയായി രുന്നു മോലോകയുടെ വീട്.

തിഖർ കണ്ടാൽ മോശക്കാരനല്ല. നല്ല ആരോഗ്യം, നിറം കറുപ്പ്. വളരെ വിനയാന്വിതനായിട്ടേ സംസാരിക്കൂ. ഭക്ഷ ണം പാകംചെയ്യുകയും വെള്ളം കോരുകയും ചെയ്തുചെയ്ത് അവന്റെ സ്വഭാവവും സ്ത്രൈണമായിക്കഴിഞ്ഞിരുന്നു. സ്വയം വെച്ചുവിളമ്പി തിന്നുശീലിച്ചതുകൊണ്ട് അല്പം വയറനും തടി യനും ആയിരിക്കുന്നു. ചെറുപ്പമാണ്. ഇരുപത്തിമൂന്ന്–ഇരു പത്തിനാലു വയസ്സു പ്രായമായിക്കാണും.

ഗുലച് വിചാരിച്ചു: വീടിനു കെട്ടുകേറുന്ന ദിവസം തിഖറിനെ വിളിക്കാം. മേൽപ്പുരയുടെ ജോലി ചെയ്യാനാവി ല്ലെങ്കിലും പുര മേയാനുള്ള വൈക്കോൽ മേലോട്ട് എറിഞ്ഞു തരുമല്ലോ. കുറെയൊക്കെ സഹായിക്കാനാകും. ഒററയ്ക്കു പുര മേയാൻ ഏതായാലും പററില്ല. സിപരിയാഗ്രാമത്തിൽനിന്ന് മൂന്നുനാലു ചെറുപ്പക്കാരെ വിളിക്കേണ്ടിവരും. ഈയിടെയായി ചന്ദ്രൻ എവിടെ ചുററി അലയുന്നു എന്നൊന്നും അറിയില്ല. അവനെ കണ്ടാൽ, അവനിൽനിന്നും നല്ല സഹായം കിട്ടാൻ ഇടയുണ്ട്. പക്ഷേ, അവൻ വെറുതെ പകാരിച്ചു നടക്കുകയല്ലേ?

വിവാഹത്തിനുശേഷം ചേനിമായിയുടെ മുഖം ഒന്നു കാണ ണമെന്ന് ഗുലചിനു മോഹമുണ്ടായി. പക്ഷേ, അവളുടെ വീട്ടിനു മുമ്പിലെത്തിയാൽ അവന്റെ ധൈര്യം പറപറക്കും. കേലായിയെ അവനറിയാം, അവനോടു സംസാരിച്ചിട്ടുമുണ്ട്. മോലോകയെയും പല തവണ കണ്ടിട്ടുണ്ട്. തിഖരും അപരി ചിതനല്ല. എങ്കിലും താൻ ചെന്ന് ചേനിമായിയെക്കുറിച്ച് അന്വേഷിച്ചാൽ ആളുകൾ എന്തു പറയുമെന്ന് ആരറിഞ്ഞു?

ചേനിമായിതന്നെ എന്താ വിചാരിക്കുക? അവരം പൊതു വെ മിതഭാഷിണിയാണു്. ചേനിമായിയുടെ ഉള്ളിൽ സങ്കട മുണ്ടെങ്കിലും അവരം അതു പ്രകടമാക്കില്ല. അല്ലായിരുന്നെ ങ്കിൽ അവരംക്കു് അച്ഛനോടു സംഗതി പറയാൻ സാധിക്കുമാ യിരുന്നല്ലോ? മാറാവ്യാധിക്കാരനെ ഏല്പിച്ചുകൊടുക്കാൻ ഒരുക്കങ്ങരം നടക്കുമ്പോഴെങ്കിലും അവരം വല്ലതും പറയുമായി രുന്നല്ലോ. സംസാരിക്കാതിരിക്കുക എന്നതായിരുന്നു അവളു ടെ രോഗം.

മുററത്തിരുന്നു ചൂരൽ വെട്ടി എടുക്കുമ്പോഴും ഗുലചു് ചേനി യെത്തന്നെ ഓർക്കുമായിരുന്നു. അവരംക്കു് അമ്മയില്ല. ഒരു ചിററമ്മയാണുള്ളതു്. നല്ല വായാടി. അവളുടെ അച്ഛനും മൂത്ത ച്ഛനും യമദൂതന്മാരെപ്പോലെയാണു്. കുട്ടികരം അവരെ നരി യെപ്പോലെ കണക്കാക്കി. അത്തരമൊരു കുടുംബത്തിൽ വളൎന്ന ചേനിമായി മിണ്ടാട്ടമില്ലാതെ പ്രഭാതംമുതൽ പ്രദോഷംവരെ ജോലിചെയ്യാൻ ശീലിച്ചു. നെല്ലുകുത്തുക, വെള്ളംകോരുക, വിതയ്ക്കുകയും കൊയ്യുകയുംചെയ്യുക, സിൽക്കുനൂൽ നൂൽക്കുക, നെയ്യുക—അവളുടെ കൈകരം വിശ്രമം എന്താണെന്നറിയില്ല, സംസാരിച്ചിരിക്കാനവരംക്കു് സമയമേ കിട്ടിയിരുന്നില്ല.

ആയിടയിലാണു് അവരം ഗുലചിനെ പരിചയപ്പെട്ടതു്. ഗുലചും അധികം സംസാരിക്കുന്ന കൂട്ടത്തിലായിരുന്നില്ലല്ലോ. അവൻ ചിന്താശീലനാണു്. അവന്റെ അമ്മ വളരെ കൂടുതൽ അദ്ധ്വാനിക്കും. അവൻ അച്ഛന്റെകൂടെ താമസിക്കുന്ന കാല ത്തു് മററുള്ളവരെക്കൊണ്ടാണു് ജോലിചെയ്യിച്ചിരുന്നതു്. അവൻ ചോറു തിന്നാൻമാത്രം വീട്ടിൽ വരും. പിന്നെ വയലി ലോ മൈതാനത്തിലോ കാട്ടിലോ കടവിലോ നദീതടങ്ങ ളിലോ ചുററിനടക്കും. ജനങ്ങളിൽനിന്നു് അകന്നു ജീവിക്കുന്നതു കൊണ്ടായിരിക്കണം അവന്റെ മനസ്സു് കോമളമായിത്തീ ൎന്നതു്. ജനങ്ങളുമായി അവൻ വഴക്കിനുപോകാറില്ലെന്നല്ല വിശാലമായ നീലാകാശത്തിലേക്കാ നയനങ്ങരം പാറിപ്പറക്കു മ്പോഴും വൃക്ഷലതാദികളിൽ അവന്റെ മിഴികരം തങ്ങിനില്ക്കു മ്പോഴും നദികളെങ്ങാൻ ആ ദൃഷ്ടിയിൽപ്പെട്ടുപോകുമ്പോഴും അവൻ കൊച്ചുകുട്ടിയെപ്പോലെ പെരുമാറും. ആ ഹൃദയം ആർദ്ര മാകും. നിർനിമേഷനായി അങ്ങനെ നോക്കിനില്ക്കും. തിന്നാ നും കുടിക്കാനും മറന്നുപോകും.

ധനശിരിയിൽ മഴക്കാലത്തു് വെള്ളം കയറിയാൽ അവൻ

അതിന്റെ കരയിൽനിന്നു് ആനന്ദംകൊണ്ടു തുള്ളിച്ചാടും. കുംഭ മാസത്തിൽ മന്ദം മന്ദം വീശുന്ന ഇളംകാററിനോടൊപ്പം അവനും നൃത്തംവയ്ക്കും. കർക്കിടകത്തിലെ പേമാരിയിലും വെള്ളപ്പൊക്കത്തിലും അവൻ വീട്ടിൽ എത്തുന്നതിനു പകരം വെളിയിലിറങ്ങി മഴ നനഞ്ഞു നടക്കും. കുളിക്കും. ചിരിച്ചു മദിച്ചു് ആറ്റാടിക്കും.

അവൻ സ്വയം പാടും—ആദിയും അന്തവുമില്ലാത്ത പാട്ടു്. തന്നത്താൻ കഥകൾ പറയും—തന്റെ മനസ്സിലെ ആശയുടെയും നിരാശയുടെയും കഥകൾ, വേദനയുടെയും വിഷാദത്തിന്റെയും കഥകൾ. ഏകാകിയായി സ്വയം മറന്നു് ചുററിനടക്കും.

ആ കാലഘട്ടത്തിലാണു് അവൻ ചേനിമായിയെ പരിചയപ്പെട്ടതു്. ചേനിമായിയെ അവനു് ഇഷ്ടമായിരുന്നു. ചേനിമായിയും അവനെ സ്നേഹിച്ചു—പക്ഷേ, അവൾക്കു തന്റെ സ്നേഹം വാക്കുകളിൽ പ്രകടിപ്പിക്കാൻ കഴിഞ്ഞില്ല എന്നതു നേരാണു്. ആ ഹൃദയങ്ങൾ യോജിച്ചു് ദാമ്പത്യജീവിതം സ്വപ്നം കണ്ടു; ആ രഹസ്യങ്ങൾ കൈമാറുകയുംചെയ്തു. എന്നാൽ, ആ കുടുംബത്തിലെ മുതിർന്നവർ ആ ബന്ധത്തിനെതിരായിരുന്നു. ഗുലചിനു് ചേനിമായിയെ വിവാഹംകഴിച്ചു കൊടുത്തില്ല. ഒരു രാത്രി ഇരുവരും ഒളിച്ചോടി. അന്നു് അവളെ തന്റെ മാറോടണച്ചു പുൽകിയ നിമിഷം, അവളുടെ ഹൃദയത്തിൽ ഒളിഞ്ഞിരുന്ന സ്നേഹത്തിന്റെ ചൂടു് അവനു് ബോദ്ധ്യമായതാണു്. അതു് അവരുടെ ആദ്യത്തെയും അവസാനത്തെയും രാത്രിയായിരുന്നു.

ചേനിമായി ഒന്നും പറഞ്ഞില്ല.

ഗുലചിനു് മററുള്ളവരോടു് എതിർത്തുനില്ക്കാനാവാതെ തന്റെ അച്ഛനിൽനിന്നുപോലും അകലേണ്ടിവന്നു. ആരു ജയിച്ചു, ആരു തോററു—അതാർക്കും മനസ്സിലായില്ല.

ചേനിമായിയും കേലായിയുമായുള്ള വിവാഹം നടന്നു. ഒരുപക്ഷേ, ഗുലചും ഒരു പെണ്ണിനെ കൊണ്ടുവന്നേക്കാം. അവർ അടുത്തടുത്തു താമസിക്കുകയുംചെയ്യും. പക്ഷേ, വ്യത്യസ്ത കുടുംബങ്ങളായി, തികച്ചും അപരിചിതരെപ്പോലെ മാത്രം. പഴയ പരിചയം അവർക്കു വിസ്മരിക്കേണ്ടിവരും—ഗുലചിനും ചേനിമായിക്കും.

ഹൃദയം വിങ്ങിപ്പൊട്ടുന്നതുപോലെ തോന്നി ഗുലചിനു്.

## പന്ത്രണ്ട്

നദീതീരത്തുള്ള സേമർവൃക്ഷത്തിൽ ചുകന്ന പുഷ്പങ്ങൾ വിടരാറായിരിക്കുന്നു. ഇല കൊഴിഞ്ഞ മരങ്ങൾ പുത്തൻ തളിരിനു വേണ്ടി കാത്തിരിക്കുകയാണ്.

ധനശിരിയിൽ വളരെക്കുറച്ചേ വെള്ളമുള്ളു. വെള്ളത്തിനു നീല നിറമായിരിക്കുന്നു. വെള്ളം തീരെ ഇല്ലെന്നുതന്നെ പറയണം. വരണ്ട തീരങ്ങൾ ദാഹജലം മോഹിച്ചു കഴിയുകയാണ്. ധനശിരിക്കു ഒരു ദിവസം തന്റെ മാതൃത്വം തിരിച്ചു കിട്ടും. വരണ്ട മാറിടം നിറഞ്ഞൊഴുകും.

നദിയുടെ മണൽപ്പരപ്പിൽ, വെള്ളമന്വേഷിച്ചുവരുന്ന കാട്ടുമാനുകളുടെ കുളമ്പുകൾ പതിഞ്ഞുകാണാം. അവ കൂട്ടംകൂട്ടമായി വരും; വെള്ളം കുടിച്ചു് തിരിച്ചുപോവുകയുംചെയ്യും. ചിറകുകൾ ചലിപ്പിക്കാതെ കഴുകന്മാർ ആകാശത്തിൽ പറന്നുകൊണ്ടിരുന്നു. അവയുടെ ദൃഷ്ടികൾ താഴെ മണൽപ്പരപ്പിൽ എവിടെയെങ്കിലും ആഹാരമുണ്ടോ എന്നു് അന്വേഷിക്കുകയായിരുന്നു.

വനാന്തരങ്ങളിൽ കാട്ടുപറവകൾ സ്വച്ഛന്ദം പറന്നുകൊണ്ടിരുന്നു. അവയുടെ സ്വരത്തിൽ വസന്തത്തിനു സ്വാഗതമോതുന്നതിന്റെ സന്തോഷം നിറഞ്ഞൊഴുകി. പ്രശാന്തമായ മദ്ധ്യാഹ്നത്തിൽ ഈ പ്രപഞ്ചം അവർക്കു മാത്രമുള്ളതാണെന്ന ഭാവത്തിൽ ഇണപ്രാവുകൾ സംഘഗാനം പാടി. ഏതോ വിരഹാതുരനായൊരു കാമുകൻ എങ്ങുനിന്നോ വനഗീതമാലപിച്ചു—അവൻ തന്റെ ദുഃഖകഥ പറയുകയായിരുന്നു. തകർന്ന ഹൃദയത്തിന്റെ കദനകഥ. ആ നാദധാരയിൽ വിഹ്വലത തളംകെട്ടി നിന്നു.

പുന്നെല്ലരിച്ചോറുണ്ടു് ചുകന്ന തുടുത്ത ഗ്രാമീണകന്യകമാർ അകാരണമായി ഊറിയൂറിച്ചിരിച്ചു. അവരുടെ മന്ദഹാസത്തിൽ കുംഭമാസത്തിന്റെ പ്രസരിപ്പു് ദൃശ്യമായിരുന്നു. അവരുടെ ഹൃദയത്തിൽ അപാരമായ ആനന്ദമുണ്ട്. അവരുടെ മനസ്സും ശരീരവും കുതറിക്കുതിക്കുകയായിരുന്നു; പരസ്പരം അലോസരപ്പെടുത്തുകയായിരുന്നു; കിള്ളി ഇക്കിളിപ്പെടുത്തുകയായിരുന്നു. ഗ്രാമത്തിലെ പടുകിഴവരുമായി പ്രായംചെന്ന പെൺ

കിടാങ്ങളെ ബന്ധപ്പെടുത്തി കഥകരം രചിച്ച് അവരെ ചൊടിപ്പിച്ച്, ചിരിച്ചുചിരിച്ചവർ ആഹ്ലാദിച്ചു. ഉള്ളിലൊതുങ്ങാത്ത ആനന്ദലഹരിയിൽ അവരുടെ മിഴികളിൽ അഴക് ഓളംവെട്ടി. അധരങ്ങളിലെ പുഞ്ചിരി ഒരിക്കലും മങ്ങിയില്ല.

ഗുലചിന്റെ ചിത്തമയൂരവും നൃത്തംവയ്ക്കുകയായിരുന്നു. അവന്റെ ഹൃദയം അവനോടുതന്നെ സംസാരിച്ചു. അവന്റെ ഹൃദയത്തിൽ വസന്തോത്സവം തുടികൊട്ടുകയായിരുന്നു.

അവൻ ചേനിമായിയെക്കുറിച്ച് ചിന്തിച്ചില്ല കപാഹിയെയോ തരായെയോ ഓർത്തില്ല. അവന്റെ അശാന്തഹൃദയം മററു പല കാര്യങ്ങളെക്കുറിച്ചും നിർബാധം ചിന്തിക്കാനാഗ്രഹിച്ചു. പരുന്തിന്റെ വെളുത്ത ചിറകിൽ അവൻ തന്റെ വിഹ്വലമനസ്സിന്റെ കമ്പനം അനുഭവിച്ചറിഞ്ഞു. ധനശിരിയുടെ തീരത്ത് ഏകാകിയായിരുന്ന് തന്റെ കടവിൽ ഏതോ അസ്തഗിരിയിലെ അജ്ഞാത വ്യാപാരിയുടെ തോണി വന്നടുക്കുന്നതു് സ്വപ്നം കാണുകയായിരുന്നു അവൻ. വ്യാപാരിയുടെ തോണിയിൽ ഏഴു രാജാക്കന്മാരുടെ ഖജനാവിലെ രത്നങ്ങളുണ്ട്, ആവശ്യമുള്ളവർ വരൂ, മുത്തുകളും പവിഴങ്ങളും വാരിക്കൂട്ടൂ!

കുററിക്കാടുകരംക്കു നേരെ ഉച്ചവെയിൽ സൗഹൃദഹസ്തം നീട്ടുന്നു. സായാഹ്നത്തിലെ മൂടൽമഞ്ഞ് പുൽച്ചെടികളെ താരാട്ടു പാടിയുറക്കുന്നു. രാത്രിയിലെ നിഷ്പ്രഭങ്ങളായ നക്ഷത്രങ്ങരം ധനശിരിയുടെ മാറിൽ ജലദേവതയുടെ ഗോപുരവാതിൽ അന്വേഷിക്കുന്നു. മുററത്തു വൈക്കോൽ കൂമ്പാരത്തിൽ ചൂടുവെയിൽ ഘനീഭവിച്ചു വിശ്രമിക്കുന്നു.

ഡാലിംഗ്രാമത്തിലും സിപരിയാഗ്രാമത്തിലും ധനശിരിയുടെ ഓരങ്ങളിൽ പുതുതായി വെട്ടിത്തെളിയിച്ച കൃഷിഭൂമിയെ ശീതകാലാവസാനത്തിലെ മന്ദമാരുതൻ ആശ്ലേഷിച്ചു കടന്നുപോയി.

പാലു കുടിക്കുന്ന കന്നുകുട്ടികളുടെ വായിൽ പത നുരഞ്ഞു. അവയുടെ അമ്മമാർ അവയെ നക്കിത്തുടച്ച് രോമാവലികളെ അസ്തവ്യസ്തങ്ങളാക്കി. കന്നുകുട്ടികരം വാലും ഉയർത്തി അങ്ങോട്ടുമിങ്ങോട്ടും ഓടാൻ തുടങ്ങി.

ഗുലചിന്റെ ഹൃദയവും വാലും പൊക്കി ഓടുകയാണ്. അവന്റെ മുററത്തെ മണ്ണും പൊടിയും അവനെ കോരംമയിർ കൊള്ളിച്ചു. ചിലപ്പോരം ദിവസം മുഴുവനും അതേ നിർവൃതിയിൽ കടന്നുപോകും. താല്പര്യമില്ലെങ്കിൽ പിന്നെന്തിനു ജോലി

ചെയ്യണം? ഞാനാരുടെയും അടിമയൊന്നുമല്ലല്ലോ! തരായും കുടുംബവും വന്നാൽ അവൻ പിന്നെ അടുക്കളയിൽ കയറില്ല. അമ്മ കൂടെ ഉണ്ടായിരുന്നപ്പോഴം ഒരിക്കലും അവനു ഭക്ഷണം പാകംചെയ്യേണ്ടിവന്നിട്ടില്ല.എങ്കിലും ചോറു തിളച്ചു വേവാൻ തുടങ്ങിയാൽ, അതും കണ്ടിരിക്കാൻ എന്തു കൗതുകമാണു്? ബുധ്—ബുധ്—ഭ്രത്—ഭ്രത്—ഒരു മാദകമായ സുഗന്ധം നാസാഗ്രത്തിൽ നുഴഞ്ഞുകയറും. ചോറിലെ വെള്ളം പാത്രത്തിൽ നിന്നു് തിളച്ചു തിളച്ചു് തീയിൽ വീഴുമ്പോഴം ഉലചിനു് എന്തെന്നില്ലാത്ത ആനന്ദം തോന്നും.

എത്രയോ കാര്യങ്ങഠം ഉടനെ ചെയ്തുതീർക്കണമെന്ന മോഹം അവനുണ്ടായി. ഒന്നും ചെയ്യാതെ വെറുതെ ചുററി നടക്കണമെന്നും അതേ സമയം മനസ്സു കൊതിച്ചു.

അവനൊരു ദിവസം ചന്ദ്രനെ അന്വേഷിച്ചു് ഡാലിം ഗ്രാമത്തിലേക്കു പോയി. ചന്ദ്രൻ വീട്ടിലില്ലായിരുന്നു. ഗോലാഘാട്ടിലേക്കു് മൂന്നു ദിവസം മുമ്പേ പോയിരിക്കയായിരുന്നു. അതിനിടയിൽ ഗ്രാമത്തിലെ പെൺകുട്ടികഠം പഠിക്കണമെന്ന കാര്യം പല യോഗങ്ങളിലും പ്രസംഗിച്ചുവത്രെ! നാണമില്ലേ അവനു്? ആൺകുട്ടികഠം ഒന്നോ രണ്ടോ ക്ലാസ്സുവരെ പഠിക്കുന്നു, അതു നല്ലതുതന്നെ. പെൺകുട്ടികഠം അങ്ങനെ പഠിക്കുകയോ? അവനു പട്ടണത്തിന്റെ കാറേററു എന്നാണു തോന്നുന്നതു്. ഈ ഗ്രാമത്തെ അവനെന്തു ചെയ്യുമെന്നു കണ്ടറിയണം.

ഗ്രാമത്തിലെ റോഡുകളെല്ലാം സർക്കാർ ഏറെറടുക്കണമെന്നു് അവൻ ആവശ്യപ്പെട്ടിരിക്കയാണു്. ഒരു താപലാഫീസും വേണമത്രെ. പിന്നെയും നൂറുകൂട്ടം ആവശ്യങ്ങഠം! ഗ്രാമമദ്ധ്യത്തിൽ ഒരാസ്പത്രി വേണമെന്നു്! അവനു തല തിരിഞ്ഞെന്നാണു് തോന്നുന്നതു്. എന്നാലും അവനൊരു ധൈര്യശാലി തന്നെ. ഗ്രാമത്തിലെ കുറെ ചെറുപ്പക്കാരുമുണ്ടു് കൂടെ. ഹോളിക്കു നാടകം കളിക്കുമത്രെ. ഗ്രാമത്തിലിന്നുവരെ ഉണ്ടാകാത്ത കാര്യങ്ങഠം!ഡാലിം ഗ്രാമത്തിൽ എപ്പോഴെങ്കിലും ഗോസായിമാരോ മഠാധീശന്മാരോ വന്നാൽ മദാന (ഒരുതരം നാടകം) ഉണ്ടാകാറുണ്ടു്. 'മദാന' ഇല്ലെങ്കിൽ അതിലെ സംഭാഷണങ്ങഠം ഉച്ചത്തിൽ കുട്ടികഠം വിളിച്ചുപറയും: ''നീ ആരടാ തെമ്മാടി, ഇത്തവണ നിനക്കു രക്ഷയില്ല....''

എങ്കിലും തിയേററരോ? ചന്ദ്രനു് ഭ്രാന്തുപിടിച്ചില്ലെങ്കിൽ ഭാഗ്യം.

ഏതോ ഒന്നോ രണ്ടോ പെൺകുട്ടികളും അവന്റെകൂടെ കൂടിയിരിക്കയാണെന്ന്! ഈ നാട്ട മുടിഞ്ഞതുതന്നെ.

ഗുലചു് അന്ന് ചന്ദ്രനെ കണ്ടില്ല. എന്നാൽ, ചന്ദ്രന്റെ വീട്ടിൽ ബഹാദൂർ ഓഝായെ കണ്ടുമുട്ടി. ഓഝാ രോഗത്തിനു ചികിത്സിക്കും. ഭൂതപ്രേതങ്ങളെ ഓടിക്കും. ജ്യോതിഷംവെച്ച് നഷ്ടപ്പെട്ട വസ്തുക്കളെ കണ്ടെടുക്കും. കൈരേഖ നോക്കി ഭാഗ്യം പറയും. ഗുലചു് അയാളുടെ മുമ്പിൽ ചെന്നിരുന്ന് കൈ നീട്ടി.

''നിനക്കെന്തുപററി?'' അയാഠം അന്വേഷിച്ചു. ചന്ദ്രന്റെ അമ്മയാണ് മറുപടി പറഞ്ഞതു്: ''അവനൊരു ചെറുപ്പക്കാര നല്ലേ? അതുതന്നെ കാര്യം. ഒരുതവണ വിവാഹം അലസി പ്പോയി. ഇപ്പോഠം വിധുരനായി കഴികയല്ലേ? ഇനി പുതി യൊരു കുടുംബം എപ്പോഴാണുണ്ടാവുക എന്നൊന്നു നോക്കിയേ ക്കണം.''

''രണ്ടണപ്പൈസ തരണം''— ഓഝ ഓർമിപ്പിച്ചു. ഗുലചിന്റെ മുഖം വാടി. അവന്റെ കൈയിൽ കാശൊന്നുമി ല്ലായിരുന്നു. അവൻ ധർമസങ്കടത്തിലായി.

''ശരി. നിങ്ങഠം കൈ നോക്കിൻ. സത്യം പറഞ്ഞാൽ ഞാൻ നാലണ തന്നേക്കാം.'' ചന്ദ്രന്റെ അമ്മ ഏററു.

ഗുലചിന്റെ മുഖം തെളിഞ്ഞു. ചന്ദ്രന്റെ അമ്മ നല്ല സ്ത്രീ യാണ്.

കൈരേഖകഠം സൂക്ഷ്മമായി നോക്കി അല്പം ഗൗരവത്തിൽ മന്ത്രവാദി പറഞ്ഞു: ''നിന്റെ കൈ സാമാന്യമൊന്നുമല്ല. നീ ചില അത്ഭുതങ്ങഠം കാണിക്കുമെന്നാ തോന്നുന്നതു്. വിവാഹ വുംകഴിക്കും. ഇതു കണ്ടോ? ഇതാണ് രേഖ. അതു വേഗം നടക്കു കയുംചെയ്യും. പെൺകുട്ടി സാക്ഷാൽ ലക്ഷ്മിയായിരിക്കും. എങ്കിലും സൂക്ഷിക്കണം. ചതി പിണഞ്ഞേക്കാം. പക്ഷേ, ഭയ പ്പെടാനൊന്നുമില്ല. നല്ല കാലമാണ്. വളരെ നല്ല കാലം. ഭൂമി യും സ്വത്തും കുമിഞ്ഞുകൂടും....''

മന്ത്രവാദി പിന്നെയും എന്തൊക്കെയോ പറഞ്ഞു. ഗുലചിനു നന്നെ ബോദ്ധ്യമായി. എന്നാൽ, അയാഠം എന്തൊക്കെയാണു പറഞ്ഞതെന്ന് വ്യക്തമായി അവനു മനസ്സിലായില്ല. അയാ ളുടെ സംസാരം ആ രീതിയിലായിരുന്നു.

''കല്യാണം എന്നാ നടക്കുക?'' ചന്ദ്രന്റെ അമ്മ ചോദിച്ചു.

മന്ത്രവാദിയൊന്നു ചിരിച്ചു: ''ഒരു യുവാവിന്റെ

കല്യാണം—പെണ്ണിനെ കണ്ടാൽ പിന്നെ കല്യാണമായി. അതിൽ ചിന്തിക്കാനെന്തുണ്ട്?''

ഗുലച് നാണിച്ചുപോയി. പെണ്ണിനെ കൊണ്ടുവന്നാലാണല്ലോ കല്യാണം. പക്ഷേ, കല്യാണംതന്നെ എന്തിനാ? പെണ്ണിനെ കൊണ്ടുവന്നു വീട്ടിലാക്കിയാൽ കാര്യം തീർന്നില്ലേ?

അങ്ങനെ കുറെ ചുററിനടന്ന് വൈകുന്നേരമായപ്പോൾ അവൻ കപാഹിയുടെ വീട്ടിലെത്തി.

കപാഹിയും തരായും വീട്ടിൽത്തന്നെ ഉണ്ടായിരുന്നു. തരാ 'ചാദർ' നെയ്യാനാരംഭിച്ചിരിക്കുന്നു. വൈകുന്നേരംവരെ നെയ്ത് അപ്പോൾ തറിയിൽനിന്ന് എഴുന്നേററതേയുള്ളു. ഗുലചിനെക്കണ്ട് അകത്തേക്കു വന്നു. തരാ തന്നെയാണ് ആദ്യം സംസാരിച്ചത്: ''ചേട്ടൻ എവിടെയെങ്കിലും പോയി വരികയാണോ?''

''നീ എവിടെ പോകുന്നു? ഇന്നത്തെ ജോലി തീർന്നോ? എല്ലാവർക്കും സുഖമല്ലേ?'' ഗുലച് ചോദിച്ചു.

''ങ്ഹാ. ഒരു വിധത്തിൽ കഴിയുന്നു.'' കപാഹിയാണ് മറുപടി പറഞ്ഞത്: ''നിന്റെ വീടൊരുങ്ങിയോ?'' തുടർന്നവൾ ചോദിച്ചു.

''എല്ലാം ശരിയാകും.''

പിന്നീടവൻ തരായോടു പറഞ്ഞു: ''തരാ, എന്തെങ്കിലും കുടിക്കാൻ തരൂ. ഇന്ന് കുറെ ചുററിക്കറങ്ങി വരികയാണ്.''

''നിന്റെ ചേട്ടനു ചായ ഉണ്ടാക്കു മോളേ. രാത്രി ഇവിടെത്തന്നെ ഊണും കഴിക്കാം.'' കപാഹി പറഞ്ഞു.

തരായ്ക്കു പിന്നെ ഇരിക്കാൻ നേരം കിട്ടിയില്ല. ഒരു വിളക്കു കത്തിച്ച് ദീപത്തട്ടിൽ വച്ച് അവൾ അടുക്കളയിലേക്കു പോയി.

കപാഹി ഒരു മുരുട വെള്ളം കൊണ്ടുവന്ന് ഗുലചിനു കൊടുത്തു. അവനിരിക്കാൻ ഒരു പീഠവും നീക്കിവച്ചു. താനും അടുത്തുതന്നെ മറെറാരു പീഠത്തിലിരുന്നു.

''വീടൊരുങ്ങിയോ?''

''ചുമരൊക്കെ കെട്ടിയൊരുങ്ങി. കെട്ടുകയററാൻ ബാക്കിയുണ്ട്. കുറച്ചു ദിവസങ്ങൾക്കകം ശരിയാകും.''

''കൊയ്ത്തെല്ലാം കഴിഞ്ഞോ?''

''ഒക്കെ കഴിഞ്ഞു.''

കപാഹി വീട്ടിനകത്തേക്കൊന്നു പാളി നോക്കി. എന്നിട്ടു ചോദിച്ചു: ''വണ്ടി ഇങ്ങോട്ടു വരുമോ?''

''വണ്ടിയോ?....ശരി,ശരി. എല്ലാം കൊണ്ടു പോകാനുണ്ടല്ലോ. എന്റെ വീട്ടിൽ രണ്ടു കട്ടിലും മററു ചില്ലറ സാധനങ്ങളുമുണ്ട്. ഇവിടെയിട്ടാൽ എല്ലാം കേടുവന്നേക്കും.''

''വയലിൽനിന്നു കിട്ടിയ നെല്ലും മററും ചാക്കിൽ നിറച്ചു കെട്ടിവച്ചിരിക്കുന്നു. ആദ്യംതന്നെ അതൊക്കെ വണ്ടിയിൽ കയററി വച്ചേക്കേണ്ടിവരും.''

ഗുലചിന്റെ ഹൃദയം ആനന്ദനിർഭരമായി. അവനു് കപാഹിയോടു പുതുതായൊരു മമത ഉദിച്ചു: 'പിന്നെന്തുണ്ടു്?'

''ഇവിടെയും കുറെ ചില്ലറ സാധനങ്ങൾ കാണും. ഒരു വണ്ടിയിൽ കൊള്ളും. സാധനങ്ങളെല്ലാം ആദ്യമയച്ചാൽ നമുക്കു പിന്നെയധികം ചിന്തിക്കേണ്ടിവരില്ലല്ലോ.''

ഗുലചൊന്നും പറഞ്ഞില്ല. ചുമരുകൾക്കപ്പുറം തരാ അവരുടെ സംഭാഷണം കേട്ടിരിക്കും. അവിടെനിന്നു് ഒച്ചയോ അനക്കമോ കേട്ടില്ല, കപാഹി തുടർന്നു: ''പരിഭ്രമിക്കാനൊന്നുമില്ല. നമുക്കാരോടാണു് ചോദിക്കാനുള്ളതു്? പറഞ്ഞ കാര്യത്തിലുറച്ചു നിന്നാൽ എല്ലാം ശരിയാകും.''

ഗുലചു് അതിനുത്തരമൊന്നും പറഞ്ഞില്ല. അവന്റെ തീരുമാനത്തിനു മാററമില്ല. കപാഹിയെയും മററും കുറിച്ചായിരുന്നു ചിന്ത. അതും ഇല്ലാതായിരിക്കുന്നു. ഇനി അവസരമെത്തിയാൽ തരായെയും മററും വീട്ടിലേക്കു കൊണ്ടുപോവുകയാണു് നല്ലതു്.

രണ്ടുപേരും പലതും സംസാരിച്ചു. തരാ അവരുടെ സംഭാഷണത്തിൽ പങ്കു ചേർന്നില്ല. അവൾക്കു നാണമായിരുന്നു. എങ്കിലും അവൾ ഒരു കാര്യം ശ്രദ്ധിച്ചു. ഈയിടെയായി ഗുലചിന്റെയും കപാഹിയുടെയും പെരുമാററത്തിൽ വല്ലാത്തൊരു മാററം അവൾ കണ്ടു. പണ്ടത്തെപ്പോലെ കപാഹിയെ 'ചേച്ചി'യെന്നു് ഗുലചു് വിളിക്കുന്നില്ല. കപാഹിയാവട്ടെ ഗുലചിനെ 'നീ', 'നിങ്ങൾ' എന്നൊന്നും വിളിക്കാറില്ല. പേരു വിളിച്ചും സംസാരിക്കുന്നില്ല. അവൾ ഒരു പ്രത്യേക ഭാഷയിലാണു് സംസാരിച്ചതെല്ലാം. അവരുടെ ബന്ധത്തിനും മാററം വരികയാണല്ലോ. അതായിരിക്കും സംബോധനയൊക്കെ മാറാൻ തുടങ്ങിയതു്.

തരാ അതിൽ ആശ്വാസംകൊണ്ടു.

അവഠംക്ക നാണവും തോന്നി. ഗുലചിനെ 'ചേട്ടാ' എന്ന വിളിക്കാൻ അവഠം മടിച്ചു. പക്ഷേ, മററന്തു പറഞ്ഞാണവഠം അവനെ വിളിക്കേണ്ടതു്?

ചോറു വിളമ്പിക്കൊണ്ടിരുന്നപ്പോഠം തരാ ഗുലചിൻെറ മുഖത്തേക്ക സൂക്ഷിച്ചുനോക്കി. ആ മുഖത്തു് ഒരു തെളിമ അവഠം കണ്ടു. ശരിയാണു്. വിവാഹത്തിനുമുമ്പു മനസ്സിനു് ഉല്ലാസം തോന്നാം. അതുകൊണ്ടും അങ്ങനെയൊക്കെ സംഭവിക്കാം. എന്നാലും, ഗുലചു് അവളോടു വളരെ ഗൗരവത്തിലാണ പെരുമാറുന്നതു്. അതും വേണ്ടതാണല്ലോ. ഇളയമ്മയുടെ മുമ്പിൽ അങ്ങനെ തമാശ പറയുന്നതും ശരിയല്ലല്ലോ.

തരാ പിന്നീടു പാത്രം മോറാൻ വീടിൻെറ പിന്നിലേക്ക പോയി. കപാഹി ഗുലചിൻെറ സമീപമെത്തി പറഞ്ഞു: ''സാധനങ്ങളെല്ലാം നേരത്തെ ഇവിടെനിന്ന മാററണം. ബിഹുവിനുശേഷം ഗ്രാമത്തിലെ പള്ളിയിൽ സദ്യ നടക്കമല്ലോ. അപ്പോളിങ്ങോട്ടു് ആളുകളുടെ പോക്കവരവു കുറയും. നാം പോയതു് ആരും അറിയുകയുമില്ല.''

''ശരി, ശരി.'' ഗുലചു് തലയാട്ടി. പിന്നീടു് അല്പം ധൈര്യമവലംബിച്ചു് അവൻ ചോദിച്ചു: ''തരാ, ഇക്കാര്യങ്ങളെല്ലാം അറിയില്ലേ?''

''അവഠം അറിഞ്ഞാലെന്താ, ഇല്ലെങ്കിലെന്താ? ഇക്കാലത്തെ പെൺപിള്ളേരല്ലേ? മനസ്സിലാക്കാതിരിക്കമോ? അതേക്കറിച്ചു് അത്രയൊന്നും ചിന്തിക്കണമെന്നില്ല.''

ഗുലചു് മുഖമുയർത്തി കപാഹിയുടെ മുഖത്തേക്ക നോക്കി. കപാഹി വളരെ സുന്ദരിയായി കാണപ്പെട്ടു. അവളുടെ മുഖം പനിനീർപ്പൂവുപോലെ തുടുത്തിരിക്കുന്നു. അവളുടെ മാറിടവും ആകർഷകമായിരുന്നു.

കുറച്ചു മുമ്പോട്ടു കുനിഞ്ഞു് അവൻെറ സമീപത്തേക്ക നീങ്ങി അവഠം മന്ദഹസിച്ചു: ''എന്താ നോക്കുന്നതു്?''

അതിനുശേഷം തൻെറ കൈകഠംകൊണ്ടു് ഗുലചിൻെറ കണ്ണുകഠം പൊത്തി: ''തരാ വരാൻ സമയമായി. ഇന്നു പോകൂ. എൻെറ മുഖത്തും നോക്കി കുത്തിയിരിക്കണ്ട.''

തൻെറ കണ്ണുകളിൽനിന്നു് കപാഹിയുടെ കൈകളെ മാററി ഗുലചു് വീണ്ടും അവളെ നോക്കി ചോദിച്ചു:

''അപ്പോഠം സദ്യ നടക്കുന്ന ദിവസം, അല്ലേ?''

''അതെ. അല്പം ഇരുട്ടിയാൽ നന്നു്.''

തരാ വന്നു.

അവളുടെ പേരു വിളിച്ച് അവൻ യാത്രപറഞ്ഞു. അവരം അല്പം ധൈര്യമവലംബിച്ച് ഗുലചിനോടു പറഞ്ഞു:

''സാധിച്ചാൽ 'ബിഹു'വിനു മുമ്പു ചേട്ടൻ ഇവിടെവരെ ഒന്നു വരണം.''

''എന്തിനാ?''

''അല്പം കാര്യമുണ്ട്. വന്നാൽ പറയാലോ.''

പിന്നീട് ഗുലച് അധികമൊന്നും പറഞ്ഞില്ല: ''ശരി, ഇപ്പോരം ഇറങ്ങട്ടെ?''

## പതിമൂന്ന്

മകര'ബിഹു'വിനു മൂന്നു ദിവസം മുമ്പുതന്നെ മഴ തുടങ്ങി. ആരംഭം വളരെ ശക്തിയിലായിരുന്നു. പിന്നീടു ശക്തി ക്രമേണ കുറഞ്ഞുവന്നു—പിന്നെ രാവും പകലും തോരാതെ പെയ്തുകൊണ്ടിരുന്നു. നല്ല തണുപ്പുണ്ടായിരുന്നു. തണുത്ത കാറ്റുകൊണ്ട് ആളുകരം കോച്ചിവിറയ്ക്കാൻ തുടങ്ങി. അവസാനം അഗ്നിപൂജാവേദിയിൽ തീ കൊളുത്തിയതോടെ തണുപ്പിൻെറ ശക്തി കുറഞ്ഞുവന്നു.

അതിനിടയിൽ ഗുലചിൻെറ വീടു മേഞ്ഞു. അവനതിൽ വളരെ സന്തോഷിച്ചു. മഴയ്ക്കു മുമ്പു വീടു മേഞ്ഞിരുന്നില്ലെങ്കിൽ കഷ്ടപ്പെടേണ്ടിവരുമായിരുന്നു. തണുത്ത നിലത്തു ചുമരുകളില്ലാത്ത കൂരയ്ക്കു കീഴിൽ കിടക്കേണ്ടിവന്നേനെ.

പഴയൊരു പുതപ്പും പുതച്ച് ഗുലച് ഇരിക്കുകയായിരുന്നു. സിപരിയാഗ്രാമത്തിൽനിന്ന് ചന്ദ്രൻ വന്നു കയറി. കൂടെ തിഖറും ഉണ്ടായിരുന്നു.

രണ്ടുപേരും ചാറൽമഴയും നനഞ്ഞാണ് അവിടെ എത്തിയതു്. ഗുലച് നല്ലൊരു തീ കൂട്ടി. മൂന്നുപേരും നെരിപ്പിനു ചുററുമിരുന്നു കാലും കൈയും ചൂടുപിടിപ്പിക്കാൻ തുടങ്ങി.

''നീ ഒരു ദിവസം എന്നെ അന്വേഷിച്ചു വന്നു, അല്ലേ?'' ചന്ദ്രൻ ചോദിച്ചു.

''ഒരു ദിവസത്തെ കാര്യമാണോ പറയുന്നതു്? എത്രയോ തവണ വന്നു. ഈയിടെ നിനക്കെന്തോ ചിറകു മുളച്ചിരിക്ക

യാണോ? നിന്റെ നിഴൽപോലും കാണാൻ കിട്ടുന്നില്ലല്ലോ! നീ എവിടെയായിരുന്നു? ഇപ്പോഴ് എവിടെനിന്നു വരുന്നു?''

''ഞാൻ നഗരത്തിലായിരുന്നു. മെനി വർക്. മനസ്സിലായോ? ധാരാളം ജോലിയുണ്ടെന്ന്. ഡാലിംഘാട്ടിൽ ഈ വർഷം തന്നെ ഒരു പാലം പണിയേണ്ടുന്ന കാര്യം പി. ഡബ്ല്യുവോടു പറഞ്ഞുവരികയാണ്. ഇക്കരെയും അക്കരെയും ഒരേ ഗ്രാമം. വൺ വില്ലേജ്—പുഴകൊണ്ടു രണ്ടു ഗ്രാമങ്ങളായിരിക്കയാണല്ലോ. പാലം വന്നാൽ ഒററ ഗ്രാമമായി മാറും. ഡാലിമും സിപരിയായും വൺ വില്ലേജ്, ചില്ലറയാണോ അതിന്റെ മെച്ചം?''

''എന്താ, ഇതൊക്കെ സംഭവിക്കുന്നതാണോ?''

''എന്താ എന്നൊക്കെ ചോദിച്ചാൽ പാലം തീരുമോ? ആയിരക്കണക്കിനു രൂപ വേണ്ടിവരും. ഇതു ചെറിയ പാലമൊന്നുമല്ലല്ലോ! എന്നാലും ഞാൻ വിടില്ല. ഇക്കൊല്ലം നിർമ്മാണം നടന്നില്ലെങ്കിലും 'നെക്സ്റ്റ് ഇയർ' തീർച്ചയായും നടക്കും....നിന്റെ വീടൊരുങ്ങി, അല്ലേ?'' നാലുപാടും കണ്ണോടിച്ചുകൊണ്ട് ചന്ദ്രൻ ചോദിച്ചു.

അതിനിടയിൽ ചന്ദ്രൻ ബീഡി എടുത്ത് ഗുലചിനും തിഖരിനും ഓരോ ബീഡി കൊടുത്തു. ഒന്നു താനും കത്തിച്ചു.

മൂന്നുപേരും നിശ്ശബ്ദം ബീഡി വലിച്ചു പുക വിട്ടുകൊണ്ടിരുന്നു.

''ഞാനല്പം ചായയുണ്ടാക്കട്ടെ. നല്ല തണുപ്പാണല്ലോ.'' ഗുലച് പറഞ്ഞു.

''തീർച്ചയായും. എനിക്കും നല്ല തണുപ്പു തോന്നുന്നു. ചായ ഇലയുണ്ടോ?''

''ഉണ്ട്. നീ വെല്ലച്ചായ കുടിക്കില്ലേ?''

''വെല്ലച്ചായ കുടിക്കാതെ പിന്നെന്താ കുടിക്കുക? സ്വന്തം ഹോട്ടലുണ്ടോ, എന്നും പഞ്ചസാരയിട്ടു ചായ കുടിക്കാൻ?''

ഗ്രാമത്തിൽ പഞ്ചസാരയിട്ടു ചായ കുടിക്കുക പരിഷ്കാരമാണ്. ചന്ദ്രൻ ഇന്നും അത്രയൊന്നും പരിഷ്കാരിയല്ല.

''ഞാൻ നിന്റെ വീടു കാണിച്ചുകൊടുക്കാൻ കൂടെ വന്നതാണ്. തിരിച്ചുപോകുമ്പോഴ് പശുക്കളെയും തെളിച്ച് പോകേണ്ടിവരും.'' തിഖർ പറഞ്ഞു.

''അല്പം ഇരിക്ക്. മഴയുണ്ട്. നനയും.'' എങ്കിലും തിഖർ നിന്നില്ല.''

അവൻ പോയതിൽ ഗുലച് സന്തോഷിച്ചു: ''ഇടയ്ക്കൊ ക്കെ വരണം, കേട്ടോ?'' ഗുലച് ഭംഗിവാക്കു പറഞ്ഞു.

''നിലം എത്രത്തോളം ശരിയാക്കി?'' ചന്ദ്രൻ ചോദിച്ചു.

നിലത്തിന്റെ കാര്യം പറഞ്ഞപ്പോൾ ഗുലച് ചിരിച്ചു. അവൻ എല്ലാം വിസ്തരിച്ചു പറഞ്ഞു. കൊത്തിത്തെളിയിച്ച ഭൂമിക്കും, അതിനു ചുററുപാടുള്ള നിലത്തിനും പട്ടയം തിരിച്ചു കിട്ടുന്ന കാര്യം ചന്ദ്രനോടു ചോദിച്ചു.

ചന്ദ്രൻ ആശ്വസിപ്പിച്ചു: ''യു ഡോൺട് കേർ. എല്ലാം ഞാൻ ശരിയാക്കാം. ഇക്കൊല്ലം പട്ടയമൊന്നും വേണ്ട. പട്ടയം തിരിഞ്ഞാൽ നികുതി കൊടുക്കണം. അടുത്ത വർഷം കുറച്ചു കൂടി നിലം ശരിപ്പെടുത്തു. ഒന്നിച്ചു പട്ടയം വാങ്ങാം. ശരി, ഭൂമിയായി, വീടും ഒരുങ്ങി. പക്ഷേ, വിവാഹത്തെക്കുറിച്ച് എന്തായി തീരുമാനം?''

ഗുലച് ചിരിച്ചുകൊണ്ടു പറഞ്ഞു: ''അതിനാണല്ലോ നിന്നെ അന്വേഷിച്ചുവന്നത്.''

വിറകുകൊള്ളികൾ നേരെ കൂട്ടി ചന്ദ്രൻ അല്പം ഗൗരവ ത്തോടെ ഇരുന്നു. ഒരു ബീഡി എടുത്തു കത്തിച്ചു. കീശയിൽ നിന്ന് ചീർപ്പെടുത്ത് മുടി ചീകി.

''ശരി, ശരി, പറയൂ.''

''ഒരു പെണ്ണിനെ കൊണ്ടുവരണമെന്നുതന്നെയാണ് മോഹം.''

''വിവാഹംകഴിക്കുമോ?''

''ങ്ഹ, എന്ത് വിവാഹം? പെണ്ണ് സ്വയം വരാൻ തയ്യാ റായി നില്പല്ലേ?''

''കഴിഞ്ഞ തവണത്തെപ്പോലെ അല്ലല്ലോ?'' ചന്ദ്രൻ സംശയം പ്രകടിപ്പിച്ചു.

''അങ്ങനെ വരുമെന്നു തോന്നുന്നില്ല. നല്ല പെൺ കുട്ടിയാ.''

''പെണ്ണ് നല്ലതോ ചീത്തയോ ആവട്ടെ, അവളുടെ ഗാർഡിയൻ എന്തു പറയുന്നു?''

''ഹെയ്, ഇത് മററാരുമല്ല.'' ഗുലച് ചന്ദ്രന്റെ മുഖത്തു ദൃഷ്ടികളുറപ്പിച്ചുകൊണ്ടു പറഞ്ഞു.

ബീഡി വലിച്ചു പുക വിട്ടുകൊണ്ട് ചന്ദ്രൻ എന്തോ ആലോചിക്കുകയായിരുന്നു. ഇടയ്ക്ക് പുറത്തു മഴ പെയ്യുന്നത് ശ്രദ്ധിച്ചു. മഴ തോർന്നിട്ടില്ല. തണുത്ത കാററുമുണ്ട്.

കുറച്ചു കഴിഞ്ഞു് ചന്ദ്രൻ പറഞ്ഞു: ''അതൊക്കെ ശരി. ഒരു പെണ്ണിനെ കൊണ്ടുവരുന്നതു് തെററല്ല. എന്നാൽ, എല്ലാം വളരെ ചിന്തിച്ചതിനുശേഷം മാത്രമേ ചെയ്യാവൂ. ഥിംഗിംഗ് ഗുഡ്. എപ്പോഴാണു് കൊണ്ടുവരിക?''

''തീരുമാനമൊന്നും ആയില്ല. 'ബിഹു'വിനുശേഷം ഡാലിം ഗ്രാമത്തിൽ വലിയ സദ്യയുണ്ടല്ലോ, അന്നു കൊണ്ടുവരണമെന്നാണു് വിചാരം.''

''പെണ്ണു് എന്തു പറയുന്നു?''

''എന്തു പറയാൻ? അവൾക്ക സമ്മതംതന്നെ.''

''ഡൂ വൺ ഥിംഗ്. നീ ഒന്നു ചെയ്യു്. ഇവിടെ അടുത്തു് ഏതെങ്കിലും മൗലവിയുണ്ടോ?''

''മൗലവിയോ?'' ഗുലച് ചന്ദ്രനെ മിഴിച്ചുനോക്കി.

''അതെ, ഒരു മൗലവിയെ ഏർപ്പാടുചെയ്തുവെക്കണം. മററുള്ളവരുടെ പെണ്ണിനെ കൊണ്ടുവന്നു് വെറുതെ അങ്ങു നിർത്താമോ? എത്തിയ ഉടനെ മൗലവിയെക്കൊണ്ടു് നിക്കാഹ് നടത്തിക്കണം. അങ്ങനെയാണെങ്കിൽ, നിങ്ങളെ ഉപദ്രവിക്കാൻ ആർക്കും സാധിക്കില്ല. ചേനിമായിയെ കൊണ്ടുവന്ന ഉടനെ നിക്കാഹ് നടത്തിയിരുന്നെങ്കിൽ, അതൊന്നും സംഭവിക്കില്ലായിരുന്നു.''

ഗുലചിന്റെ കണ്ണുകൾ തിളങ്ങി. ഇക്കാര്യം അവൻ ആലോചിച്ചതേ അല്ലായിരുന്നു. നിക്കാഹ് കഴിഞ്ഞാൽ അവരുടെ ബന്ധം ഉറച്ചതുതന്നെ.

''ശരി, നീ പറഞ്ഞതു നന്നായി. നമ്മുടെ മജ്ഹർ മൗലവിയില്ലേ, അയാളെത്തന്നെ ശട്ടംകെട്ടാം.''

''വേണ്ട, മജ്ഹറിനോടു പറയണ്ട. അയാൾ വല്ലാത്ത സംശയക്കാരനാണു്. എനിക്കു് അയാളെ നന്നായറിയാം. സിപരിയാഗ്രാമത്തിന്റെ അങ്ങേ അററത്തു താമസിക്കുന്ന സിദ്ദീക് മൗലവിയെ അറിയില്ലേ? സിൽഹട്ട്കാരൻ. അയാളെ പറഞ്ഞേല്പിക്കണം. പെണ്ണിനെയുംകൊണ്ടു വീട്ടിലെത്തിയാൽ ഉടനെ നിക്കാഹ് കഴിയണം.''

''സിദ്ദീക്കിനെ എനിക്കറിയില്ല. നീതന്നെ ഏർപ്പാടു ചെയ്തേക്കണം, ചന്ദ്രാ.''

''നീ എന്തൊരു മടയനാ? നിന്റെ നിക്കാഹിന്റെ മൗലവിയെ ഞാനാണോ ഏർപ്പാടുചെയ്യേണ്ടതു്? യു മേരേജ്, ഐ, നിക്കാഹ്! ഞാൻ പറഞ്ഞാൽ എന്തിനു് അയാൾ വരണം?''

''അല്ല, ചന്ദ്രാ. കളിയാക്കണ്ട. നീ പറഞ്ഞാലേ അയാള് വരൂ. വേണ്ടിവന്നാൽ നാലണപ്പൈസ മുൻകൂർ കൊടുക്കേണ്ടിവരും.''

''ശരി, എന്തെങ്കിലും ചെയ്യാം. പക്ഷേ, നീ അവളെ തട്ടിക്കൊണ്ടുവരുന്നതല്ലേ? വിവാഹം കഴിച്ചിട്ടല്ലല്ലോ! കരുതലോടെ വേണം. നില്ല്, പ്രധാന കാര്യം ചോദിച്ചില്ലല്ലോ. ഏതാ, ആ പെണ്ണ്?''

''നീ അറിഞ്ഞതുതന്നെ. ആ കപ്പാഹിയില്ലേ—അവളുടെ....അതു നിന്നോട് പണ്ടേ പറഞ്ഞതല്ലേ?''

''ശരി, മനസ്സിലായി, മനസ്സിലായി. നല്ല കുട്ടി. പക്ഷേ, അവരെ രണ്ടുപേരെയും കൊണ്ടുവരേണ്ടിവരില്ലേ?''

''അങ്ങനെയല്ലാതെ പററില്ലല്ലോ! ആരെ തള്ളും, ആരെ കൊള്ളും? നേരം എത്രയായി?''

''അറിയില്ല. നിഴൽ കണ്ടാൽ സന്ധ്യയാവാറായി എന്നു തോന്നുന്നു. ഞാൻ പോകട്ടെ. ഇന്നു രാത്രി നല്ല തണുപ്പുണ്ടാകുമെന്നു തോന്നുന്നു.''

''ഞാനും വരാം. ഡാലിമിലോളം പോയി കുറച്ചു കാര്യമുണ്ട്.'' ഗുലച് പറഞ്ഞു.

''വരുന്നെങ്കിൽ വേഗമാവട്ടെ. ഇന്നുതന്നെ തിരിച്ചുവരുമോ?''

''പിന്നെ, എവിടെ താമസിക്കാൻ? തിരിച്ചുപോരേണ്ടിവരും. വീട് ഇങ്ങനെ ഒഴിച്ചിടാൻ പററുമോ?''

അവർ പുറപ്പെട്ടു.

''ചന്ദ്രാ ഒരു കാര്യം—''

''എന്താണ്?''

''ഒന്നു രണ്ടു കാര്യങ്ങളും ഇനിയും ശരിയായില്ല.''

''ഏതൊക്കെയാണ് ശരിയാവാനുള്ളത്?''

''ഒരു കിണറും, പിന്നെ നെല്ലുകുത്താൻ ഒരു ഉരലും.''

''അതൊക്കെ ശരിയാകും. ആദ്യം വീട്ടുകാരി വരട്ടെ, കിണറും ഉരലും ഒക്കെ ശരിയാക്കാം. അക്കാര്യം ചിന്തിച്ച് ഇപ്പോഴേ തലപുകയ്ക്കണമെന്നില്ല.''

അവർ നടത്തത്തിനു വേഗത കൂട്ടി.

മഴ അല്പം കുറഞ്ഞിരിക്കുന്നു. എങ്കിലും തീരെ നിന്നിട്ടില്ല. രാത്രി ഏതായാലും മഴ പെയ്യേക്കാം.

നടന്നുകൊണ്ടിരിക്കെ ചന്ദ്രൻ ഒരു ബുദ്ധിമാനെപ്പോലെ

അഭിപ്രായപ്പെട്ടു: ''നീ പറഞ്ഞതു ശരിയാണു്. ഗ്രാമീണരായ നമുക്കു ചില വസ്തുക്കൾ അത്യാവശ്യമായുണ്ടു്, അല്ലേ? റെഡിലി റികചയർ. കുന്താലി, വാക്കത്തി, മൺപാത്തി, ഉരൽ ഇതൊന്നുമില്ലെങ്കിൽ ഒന്നും നടക്കില്ല.''

ഗുലച്ു് പറഞ്ഞു: ''ബാക്കിയെല്ലാമുണ്ടു്. ഒരു ഉരൽ കുഴിച്ചിടാൻ സാധിച്ചാൽ എല്ലാമായി. ഡാലിമിൽ എൻെറ വീട്ടിൽ ഒരു പഴയ ഉരലുണ്ടു്. അതു കൊണ്ടുവന്നാലോ?''

അവൻെറ ചോദ്യത്തിനു മറുപടി പറയാതെ ചന്ദ്രൻ അഭിപ്രായപ്പെട്ടു:

''റോഡു് നേരെയായാൽ നമ്മുടെ ഗ്രാമത്തിലും ബസ്സുകൾ ഓടും. അങ്ങനെയാണെങ്കിൽ നമുക്കു നടക്കേണ്ടിവരില്ല. വേണമെങ്കിൽ ഒരു റൈസ്്മില്ലും സ്ഥാപിക്കാം. ഞാൻ പട്ടണത്തിൽ പോകുമ്പോൾ അതിനെക്കുറിച്ചു് സംസാരിച്ചു നോക്കാം.''

രണ്ടുപേർക്കും പിരിയാനുള്ള സ്ഥലം അടുത്തു. ഗുലച്ു് പറഞ്ഞു: ''നീ എന്നെ സഹായിക്കണം, ചന്ദ്രാ. എനിക്കു പിന്നെ ആരാ ഉള്ളതു്? പണവും പൈസയുമില്ല. ഈ രണ്ടു കൈകളെക്കൊണ്ടു് എത്രയാണു സമ്പാദിക്കുക? സിദ്ദിക്കു് മൗലവിയെ നീതന്നെ കൂട്ടിവരണം. എനിക്കെവിടെ സമയം കിട്ടാൻ?''

''ശരി, എല്ലാം നേരെയാകും. നിൻെറ വിവാഹത്തിനു് ഞാൻ സഹായിക്കാതിരിക്കുമോ? പക്ഷേ, ശരിയായ ദിവസം ഏതാണെന്നു മുൻകൂട്ടി അറിയിക്കണം. ഐ ഹെൽപ്പ്് യു, നോ എഫ്രേഡു്.''

ചന്ദ്രൻ സ്വന്തം വീട്ടിലേക്കു പോയി. ഗുലച്ു് പുതപ്പു തലയിലോളം വലിച്ചിട്ടു് മെല്ലെ മെല്ലെ നടന്നു് കപാഹിയുടെ വീട്ടിലേക്കും പോയി.

നദിയുടെ അക്കരെയിൽതന്നെ സന്ധ്യ മയങ്ങിയിരുന്നു. മേഘാവൃതമായ രാത്രി. നല്ല ഇരുട്ടു്. തണുപ്പും മഴയും കണ്ടിട്ടു് ആളുകൾ നേരത്തേതന്നെ വീട്ടിനകത്തു കയറി ഇരിപ്പായിരിക്കുന്നുവെന്നു പരിസരങ്ങളിൽനിന്നു് ഗുലച്ു് മനസ്സിലാക്കി.

# പതിന്നാല്

സഫിയത്ത് സ്വയമായി വരാറൊന്നുമില്ല. ഈയിടെ തന്റെ മകനെയും അയക്കാറില്ല. തരായുടെ വിവാഹം കഴിഞ്ഞാൽ കപാഹിക്കുവേണ്ടി എന്തെങ്കിലും വ്യവസ്ഥചെയ്യാമെന്ന് ആശ്വസിപ്പിച്ചിരിക്കയാണ്. ഏതായാലും അവൾക്ക് ഇത്തരത്തിൽ യൗവനത്തിൽതന്നെ വൈധവ്യസദൃശമായ ദുഃഖം സഹിക്കേണ്ടിവരികയില്ല. നാഹർതന്നെ ചിലപ്പോൾ അവളെ വീണ്ടും സ്വീകരിച്ചേക്കാം. അയാൾക്കിപ്പോൾ പണ്ടത്തെ വിരോധമൊന്നുമില്ല. ഇനി അയാൾ സമ്മതിച്ചില്ലെങ്കിൽ തന്നെ, കപാഹിയെപ്പോലുള്ളൊരു സുന്ദരിയെ ആരാണ് വിവാഹംകഴിക്കാത്തത്? അവളുടെ രൂപത്തിനും സൗന്ദര്യത്തിനും ഇന്നും ഉലച്ചിലേററിട്ടില്ല. ഇന്നും കണ്ടാൽ പതിനാറ് പതിനേഴ് വയസ്സു മാത്രമേ മതിക്കൂ. അവൾക്കു മുപ്പതോളം വയസ്സായെന്ന് ആരാണു പറയുക? പിന്നെ ഇപ്പോൾ മുപ്പതു വയസ്സൊക്കെ ഒരു വയസ്സാണോ? പട്ടണത്തിലെ പെൺകിടാങ്ങളെ സംബന്ധിച്ചാണെങ്കിൽ വിവാഹത്തിന്റെ പ്രായമാണല്ലോ അത്. ഹാജാരികാസാഹബിന്റെ ഒരു മകളെ കെട്ടിച്ചതു മുപ്പത്താറാം വയസ്സിലാണ്.

ആദ്യം തരായുടെ വിവാഹം നടക്കട്ടെ.

ഇടയ്ക്കൊക്കെ സഫിയത്ത് കപാഹിയെ ആളെ അയച്ചു വിളിപ്പിക്കും. കപാഹി പോകാറുമുണ്ട്. ചായ കുടിച്ചു തിരിച്ചു വരും. പലപ്പോഴും നെല്ലു കുത്തി അരിയൊക്കെ തയ്യാറാക്കി കൊടുക്കും. തിരിച്ചുപോരുമ്പോൾ ചിലപ്പോൾ ഒരണ പൈസയും അയാൾ കൊടുക്കും. പുതിയ ബന്ധത്തിനു തടസ്സം നീങ്ങിയതുപോലെ തോന്നി അന്ന് സഫിയത്തിന്.

കപാഹിയോട് പൊട്ടനെ പ്രശംസിച്ചു പറഞ്ഞതുകൊണ്ട് വിശേഷിച്ചു പ്രയോജനമില്ലെന്നയാൾക്കറിയാം. അതുകൊണ്ട് അവനെക്കുറിച്ച് ഒന്നും പറയാതെ തന്റെ വീടിനെക്കുറിച്ചുമാത്രം സംസാരിക്കും. നിലമുണ്ടായാൽ എന്തെങ്കിലും മുളച്ചു കായ്ക്കാതിരിക്കില്ലല്ലോ!

കപാഹി ഇതുവരെ ആവാമെന്നോ ആവില്ലെന്നോ പറഞ്ഞിട്ടില്ല. അവൾ സ്വയം പരീക്ഷിച്ചുനോക്കുകയായിരുന്നു.

അല്ലെങ്കിലും തൻെറ മനസ്സിലെ കാര്യങ്ങൾ തുറന്നാരോടും പറയാറുമില്ല. സമയം വരുമ്പോൾ ഒരു തീരുമാനത്തിലെത്താം. തരായുടെ കാര്യം ശരിയായാൽ തൻെറ കാര്യം പിന്നെ നോക്കുകയുംചെയ്യാം.

ഗുലച് വീട്ടിൽ വന്നപ്പോൾ അവിടെ കപാഹി ഉണ്ടായിരുന്നില്ല. സഫിയത് അവളെ വിളിപ്പിച്ചിരിക്കയായിരുന്നു. ഉച്ചയ്ക്കുശേഷമാണു പോയതു്. തിരിച്ചുവരാൻ താമസിച്ചേക്കാം. ഇപ്പോൾ ഭക്ഷണം കഴിച്ചാലേ തിരിച്ചയയ്ക്കാറുള്ള— വൃദ്ധനു് ഇപ്പോൾ സ്നേഹം കുറെ അധികമാണു്.

''ചേട്ടനല്ലേ?''

''നല്ല തണുപ്പാണല്ലോ തരാ. നീ ഒന്നു നന്നായി തീ കൂട്ടു. ചിററമ്മയില്ലേ ഇവിടെ?''

''സഫിയത്തിൻെറ വീട്ടിൽ പോയിരിക്കയാണു്. ഇപ്പോഴൊന്നും തിരിച്ചുവരില്ല. ഇനി വന്നാൽ വരട്ടെ, എന്തിനാ ഭയപ്പെടുന്നതു്? ഇന്നല്ലെങ്കിൽ നാളെ നാം ഒന്നിച്ചു കഴിയേണ്ടവരല്ലേ?''

''ഈ രാത്രിസമയത്തു് എന്തിനാ പോയതു്?'' തീയിൽ കൈ ചൂടാക്കിക്കൊണ്ടു് ഗുലച് ചോദിച്ചു.

''ഞാനന്നേ പറഞ്ഞില്ലേ, താമസിച്ചാൽ കുഴപ്പമാണെന്നു്.'' തരാ മറുപടി പറഞ്ഞു.

''നീ ഭയപ്പെടേണ്ട. ഇനി താമസിക്കുന്ന പ്രശ്നമില്ല. 'ബിഹു' അടുത്തെത്തിയല്ലോ. അതിൻെറ അടുത്ത വെള്ളിയാഴ്ചയാണല്ലോ പള്ളിയിൽ സദ്യ. ഇനി എത്ര ദിവസമാണു ബാക്കിയുള്ളതു്?''

''എന്തോ, എനിക്കു പേടിയാവുന്നു. ഇളയമ്മയും ഒന്നും തുറന്നു പറയുന്നില്ല. വെറുതെ കൊതിപ്പിക്കുകയാണു്. അവസാനം നിർബന്ധിച്ചു വല്ലതും ചെയ്യാലോ എന്നാണു് ഭയം.''

''ശരി, വല്ലതും ചെയ്യുവെന്നുതന്നെ വിചാരിക്കുക. നീ എന്തു ചെയ്യും?'' കളിയാക്കാനായി ഗുലച് ചോദിച്ചു.

അല്പം ചൊടിച്ചുകൊണ്ടു് തരാ പറഞ്ഞു: ''ഇതു പറയാൻ നിങ്ങൾക്കു നാണമില്ലേ? ഈ ആണുങ്ങൾക്കു് എന്താ? എന്തും പറയാമല്ലോ. ഞാൻ മററു പെൺകുട്ടികളെപ്പോലെയല്ല. നിങ്ങൾ കൂട്ടിക്കൊണ്ടു പോകുമെങ്കിൽ വരാം. മററാരുടെകൂടെയും പോവില്ല. ആരോടും സ്നേഹവുമില്ല. നിങ്ങൾ ഉപേക്ഷിച്ചാലും

മററാരാളുടെ കൂടെ പോവില്ല. എവിടെ കഴിയേണ്ടിവന്നാലും നിങ്ങളുടേതായി മാത്രം ജീവിക്കും.''

തരായെ പിടിച്ച് തൻെറ അടുത്തു നിർത്തിക്കൊണ്ടു് ഗുലാച് പറഞ്ഞു: ''നിന്നോടു ഞാൻ തമാശ പറഞ്ഞതല്ലേ? നീ എൻേറതല്ലാതെ പിന്നാരുടേതാ? എന്തെങ്കിലും കാരണത്താൽ നീ എൻേറതല്ലാതായാൽപോലും ഞാൻ നിന്നെ ഇഷ്ടപ്പെടും. ഞാൻ മററാരെയെങ്കിലും സ്നേഹിച്ചിട്ടുണ്ടോ?''

തരാ അവൻെറ കാൽമുട്ടുകളിൽ തലയും ചായ്ച്ചിരുന്നു. ഗുലാച് അവളുടെ ശിരസ്സിലും മുതുകിലും പ്രേമാവേശത്തോടെ തലോടി.

''നിങ്ങളെന്നെ ഉപേക്ഷിച്ചാൽ ഞാൻ ജീവിച്ചിരിക്കില്ല. അങ്ങനെയായാൽ എന്നെ ധനശിരിയുടെ അഗാധതയിൽ തിരഞ്ഞാൽ മതി.'' തരാ ദൃഢസ്വരത്തിൽ പറഞ്ഞു.

''നിനക്കു് ഒരിക്കലും എന്നെ വിട്ടുനില്ക്കാനാവില്ല. എന്തുതന്നെ സംഭവിച്ചാലും ഞാൻ നിന്നേയും ഉപേക്ഷിക്കില്ല.'' ഗുലാച് അവളെ തന്നോടു ചേർത്തുനിർത്താൻ മോഹിച്ചു.

പിടി വിടുവിച്ചുകൊണ്ടു് തരാ പറഞ്ഞു: ''അതൊന്നും ഇപ്പോഠം വേണ്ട. ഇളയമ്മ വന്നേക്കും. ശരീരത്തിൽനിന്നു കൈയെടുക്കു.''

''നിനക്കെന്നോടു വെറുപ്പാണോ?'' അവളുടെ കവിഠം തടങ്ങളിൽ തലോടിക്കൊണ്ടു് ഗുലാച് ചോദിച്ചു.

ഗുലാചിൻെറ കരവലയത്തിലമർന്നു കുറേ നേരം നിന്നപ്പോഠം തരാ ആത്മനിർവൃതികൊണ്ടു.

ഗുലാച് മന്ത്രിച്ചു: ''തരാ, ഞാൻ ഒരിക്കലും നിന്നെ എന്നിൽനിന്നകലാൻ അനുവദിക്കില്ല. നീ എന്നെ ഉപേക്ഷിച്ചു പോകുമോ?''

അവൻെറ ചോദ്യത്തിനുത്തരം പറയാതെ തരാ പ്രേമാവേശത്തോടെ ഗുലാചിനെ ഗാഢമായി പുണർന്നു.

വീടിനു മുകളിൽ ശാന്തമായി നിപതിക്കുന്ന മഴത്തുള്ളികളുടെ മന്ദ്രമധുരധ്വനി അപ്പോഴും മുഴങ്ങിക്കേട്ടുകൊണ്ടിരുന്നു. കുളിർകാററിൻെറ ശബ്ദം പുറത്തു്. എരിഞ്ഞുകൊണ്ടിരുന്ന തീക്കുണ്ഡത്തിൽനിന്നു് ഉയരുന്ന ചൂടു് അകത്തു്.

രണ്ടാത്മാക്കളുടെ സ്പന്ദനം അലിഞ്ഞുചേരുകയായിരുന്നു.

എവിടെനിന്നോ ഒരു കുറുക്കൻ 'ഹുവാ', 'ഹുവാ' എന്നു കൂവി ഓടിപ്പോയി. തരാ സാവധാനത്തിൽ ഗുലാചിനെ വിട്ടു

മാറിനിന്നു. അവൾ എരിയുന്ന തീയിൽ കുറെ വിറകുകൊള്ളികൾ എടുത്തിട്ടു. അവന്റെ മുമ്പിൽ അവൾ ലജ്ജാവനമ്രയായി തലയും കുനിച്ചിരുന്നു. അവളുടെ മുഖം ആകെ തുടുത്തു കാണപ്പെട്ടു.

പതിന്നാലു വയസ്സുകാരിയാണ് തരാ. പക്ഷേ, ആ പ്രായത്തിൽതന്നെ അവളിൽ പൂർണയൗവനം പ്രത്യക്ഷമായിരുന്നു. തടിച്ചു കൊഴുത്ത ശരീരം, മാംസളവും ആകർഷകവുമായ കൈകാലുകൾ, മാതളപുഷ്പത്തിനൊത്ത അധരങ്ങൾ, ശാന്തമോഹനങ്ങളായ കണ്ണിണകൾ. കണ്ടിട്ടും കണ്ടിട്ടും ഗുലചിനു തൃപ്തിയായില്ല. കപാഹിയും സുന്ദരിതന്നെ. പക്ഷേ, തരായെപ്പോലെയല്ല, അതു മറ്റെന്തോ തരത്തിലുള്ള സൗന്ദര്യമായിരുന്നു. കപാഹിയെ കണ്ടാൽ മോഹമുദിച്ചേക്കാം. എന്നാൽ, തരായെ മുമ്പിൽ കാണുമ്പോൾ പ്രേമിക്കാനുള്ള അന്തർപ്രേരണയാണു ലഭിക്കുന്നത്. മടിയിലെടുത്തുവെക്കാനുള്ള കൗതുകമാണുണ്ടാകുന്നത്. എന്തെങ്കിലും രണ്ടു വാക്ക് അവളോടു സംസാരിക്കാനുള്ള ആവേശം ഉദിക്കുന്നു. തരാ ഒരു കൊച്ചുസുന്ദരിതന്നെയാണ്.

''അപ്പോൾ ഞാൻ ഇറങ്ങട്ടെ തരാ?''

''ഊണു കഴിച്ചു പോകാം. ഇനി എവിടെനിന്ന് ഉണ്ണാനാ? എന്തൊരു തണുപ്പാണ്.''

''ചോറ് ആയെങ്കിൽ തന്നേക്കൂ.''

ഊണു കഴിച്ചുകൊണ്ട് ഗുലച് പറഞ്ഞു: ''പള്ളിയിലെ സദ്യയുടെ ദിവസം രാത്രി—മറക്കില്ലല്ലോ?''

''പറയുന്നാൾ മറന്നില്ലെങ്കിൽ ശരി....'' തരാ മറുപടി പറഞ്ഞു.

ഉണ്ടു തീരുന്നതിനുമുമ്പ് കപാഹി തിരിച്ചെത്തി. തലക്കുട പുറത്തു വെച്ച് കപാഹി അകത്തു കടന്നു: ''ഇന്നു വല്ലാത്ത തണുപ്പ്. ഓ, തരാ, ഒരുപാത്രം ചൂടുവെള്ളം തരൂ മോളേ!''

പെട്ടെന്ന് അവളുടെ ദൃഷ്ടി ഊണു കഴിച്ചുകൊണ്ടിരുന്ന ഗുലചിൽ പതിഞ്ഞു. അവൾ തെല്ലിട നിന്നു.

''ഞാൻ ഇവിടംവരെ വന്നതായിരുന്നു. ഊണു കഴിച്ചു പോകാമെന്ന് തരാ പറഞ്ഞു.'' ഗുലച് വിശദീകരിച്ചു.

''സഫിയത് കാക്ക വിളിപ്പിച്ചതാ. നന്നെ രാത്രിയായെന്നു തോന്നുന്നു.'' തീക്കുണ്ഡത്തിനു സമീപം ചെന്നിരുന്നുകൊണ്ട് കപാഹിയും പറഞ്ഞു.

''എന്തിനാ വിളിപ്പിച്ചതു്?''

ചോദ്യത്തിനു നേരിട്ടുത്തരം പറയാതെ കപാഹി തരായോടു പറഞ്ഞു: ''ഞാൻ അവിടെനിന്നു് ഊണു കഴിച്ചാണു വന്നതു്. തരാ, നീ ഊണു കഴിച്ചോ?'' അതിനുശേഷം അവൾ ഗുലചിനോടു പറഞ്ഞു: ''എന്തു പറയാൻ,ഒന്നും മനസ്സിലാകുന്നില്ല....''

''എന്തുണ്ടായി?''

''എന്തെങ്കിലും സംഭവിക്കാതിരിക്കില്ല. പക്ഷേ, എവിടെ? ഇവിടെ വല്ല വ്യവസ്ഥയും ആയോ?''

''എല്ലാം ആയിരിക്കുന്നു. ഈ ഭാഗത്തെല്ലാം ശരിതന്നെ. 'ബിഹു' ഏതായാലും അടുത്തെത്തി. ആദ്യം സാധനങ്ങളെല്ലാം എത്തിക്കാനേർപ്പാടുചെയ്യണം.'' കപാഹി അഭിപ്രായപ്പെട്ടു.

''വണ്ടി വരും.'' ഗുലച് സമാധാനിപ്പിച്ചു.

ഊണു കഴിഞ്ഞപ്പോൾ കപാഹി പറഞ്ഞു:

''അന്നു് ഗുലച് ഇങ്ങോട്ടു വരാതിരിക്കുന്നതാണു നല്ലതു്. ഞങ്ങൾ വണ്ടിയിൽ അങ്ങോട്ടു പുറപ്പെടാം. കടവിൽ ഞങ്ങളെ കൊണ്ടുപോകാൻ ആരെങ്കിലും വന്നാൽ മതി. അല്ലെങ്കിൽ രഹസ്യം എങ്ങനെയായാലും പുറത്തായേക്കുമെന്നാണു് ഭയം.''

സിദ്ദിക് മൗലവിയെ ചന്ദ്രന്റെ സഹായത്തോടെ എങ്ങനെ ശട്ടംകെട്ടിയിരിക്കുന്നുവെന്ന കാര്യം അവൻ വിസ്തരിച്ച് അവളെ ധരിപ്പിച്ചു. അകത്തു നിന്നു് തരാ ഇവരുടെ സംഭാഷണം ശ്രദ്ധിക്കുകയായിരുന്നു. അവൾ ഒന്നും പറഞ്ഞില്ല. എങ്കിലും, ഇളയമ്മ ഇതൊക്കെ രഹസ്യമായി എന്തിനു ചെയ്യുന്നുവെന്ന കാര്യം മാത്രം അവൾക്കു മനസ്സിലായില്ല. തരായ്ക്കു് ഇഷ്ടമല്ലെങ്കിൽ നിർബന്ധിച്ചവളെ 'പൊട്ടനു്' കെട്ടിച്ചുകൊടുക്കാൻ ആർക്കും സാദ്ധ്യമല്ല. ഇനി, അങ്ങനെ സംഭവിക്കുകയാണെങ്കിൽ അവൾ കഴുത്തിനു കയറിട്ടു് ആത്മഹത്യചെയ്യും. കപാഹി എന്തിനിങ്ങനെ ഭയപ്പെടുന്നു? എന്നിട്ടും അവൾ വിചാരിച്ചു: ഇളയമ്മ എനിക്കുവേണ്ടിത്തന്നെയാണല്ലൊ ഇതൊക്കെ ചെയ്യുന്നതു്. ഇളയമ്മയ്ക്കും ഗുലചിനോടു് സ്നേഹക്കുറവൊന്നുമില്ലല്ലൊ!

പോകുമ്പോൾ ഗുലച് തരായോടു് ഒന്നും പറഞ്ഞില്ല. മഴ കൂടുതലായതുകൊണ്ടു് കപാഹി അവനോടു കൂടെ എടുക്കാൻ

നിർബന്ധിച്ചു. ഗുലചിന്റെ കൈയിൽ നേപ്പാളി 'ഖുഖരി' ഉണ്ടു്. അവനു് ഭയം തീരെ ഇല്ല.

ഒററയ്ക്കു നടന്നുപോകുമ്പോഠം അവന്റെ മനസ്സിൽ നാനാതരം ചിന്തകഠം തലയുയർത്താൻ തുടങ്ങി:

തരാ ഇന്നും അവളുടെ അച്ഛന്റെകൂടെ ആയിരുന്നെങ്കിൽ അവളെ കിട്ടാൻ ഇത്രയും ബുദ്ധിമുട്ടേണ്ടിവരില്ലായിരുന്നു. നേരെ ചെന്നു ചോദിച്ചു് നാട്ടുനടപ്പുപ്രകാരം അവളെ വീട്ടിലേക്കു് കൂട്ടിക്കൊണ്ടുപോരാമായിരുന്നു. അവൻ ഇന്നു് ഏകനാണു്, ദരിദ്രനമാണു്. അതുകൊണ്ടാണല്ലോ ഒരു പെണ്ണിനു വേണ്ടി കള്ളനെപ്പോലെ ഇതൊക്കെ ചെയ്യേണ്ടിവരുന്നതു്. അവനു് അപമാനം തോന്നി.

അതേസമയം അവനു് സന്തോഷവും അഭിമാനവും തോന്നി. സ്വന്തക്കാരായിട്ടാരും ഇല്ലാതിരുന്നിട്ടും അവൻ ഒററയ്ക്കു് ഒരു വീടുണ്ടാക്കിയിരിക്കുന്നു. തരായെപ്പോലൊരു സുന്ദരിയെ നിക്കാഹുംകഴിക്കും. പരസഹായംകൂടാതെ അവൻ പന്ത്രണ്ടു—പതിമൂന്നു ബീഘയോളം നിലം കൃഷിയോഗ്യമാക്കിയിരിക്കുന്നു. ഇനിയും ഭൂമി തെളിയിച്ചെടുക്കും. ഈ ഭൂമിയെല്ലാം എന്റേതു മാത്രം—അവൻ അഭിമാനംകൊണ്ടു.

## പതിനഞ്ചു്

ഡാലിം ഗ്രാമത്തിലെ പള്ളിയിൽ വെള്ളിയാഴ്ച സദ്യയാണു്. അതിനു വലിയ പ്രാധാന്യമുണ്ടു്. കൊല്ലത്തിൽ വലിയ തോതിലുള്ള സദ്യ രണ്ടു പ്രാവശ്യമാണു്—ഒന്നു് മേടമദ്ധ്യത്തിൽ, അല്ലെങ്കിൽ ഇടവം ആരംഭത്തിൽ കൃഷിയുടെ തുടക്കത്തിൽ. രണ്ടാമത്തേതു് മകരത്തിൽ.കൊയ്ത്തു കഴിഞ്ഞു് വിളവെല്ലാം വീട്ടിലെത്തിയതിനുശേഷം. രണ്ടും വളരെ പരിശുദ്ധ നാളുകളാണു്. രോഗമുക്തിക്കോ, ആഗ്രഹനിവൃത്തിക്കോ വേണ്ടി ധാരാളം പേർ ഇതിലേക്കു് സംഭാവന നൽകുകയും നേർച്ച കൊടുക്കുകയുംചെയ്യുന്നു.

നേർച്ചദിവസം സമുദായാംഗങ്ങഠം മററു ജോലികളൊന്നും ചെയ്യില്ല. വീടു് തൂത്തുവാരി വൃത്തിയാക്കുകയും വസ്ത്രങ്ങഠം അലക്കി, കുളിച്ചു ചമയുകയുംചെയ്യും. അരിപ്പൊടിയുണ്ടാക്കി

പത്തിരി ചുടും. പള്ളിയിൽ വലിയ പാത്രങ്ങളിൽ മാംസം വേവിക്കും. സന്ധ്യയായാൽ ഗ്രാമീണരെല്ലാം കുട്ടികളെയും കൂട്ടി പള്ളിയിലെത്തും. പള്ളിമുററത്തും വരാന്തയിലും അവർ വരിവരിയായി ഇരിക്കും. കൂടെ വന്നവർക്ക് ഓരോ പത്തിരി വീതിച്ചതിനുശേഷം, ബാക്കി പള്ളിയിൽ ഏല്പിക്കും. വിളമ്പുകാർ ഓരോ ഇലയിലും കയിൽകൊണ്ട് ഇറച്ചി കോരി വിളമ്പും. ആളുകൾ അല്പം അവിടെ നിന്നു രുചിച്ചതിനുശേഷം പത്തിരിയും ഇറച്ചിയും കെട്ടി വീട്ടിലേക്കു പുറപ്പെടും. താന്താങ്ങളുടെ സംഭാവനയ്ക്കനുസരിച്ചാണ് വിഹിതം ലഭിക്കുക. വാസ്തവത്തിൽ, ഈ സാമൂഹ്യഭോജനത്തിലെ പ്രധാന ഇനം മാംസമാണ്. മൗലവിക്കും ഗ്രാമത്തലവനും സർദാർമാർക്കും കൂടിയ വിഹിതം ലഭിക്കും.

അരി ഇടിച്ചുപൊടിക്കുന്നതിനുവേണ്ടി തരായെ തലേന്നാൾതന്നെ സഫിയത് വന്നു വിളിച്ചുപോയിരുന്നു. കപാഹി പറയുകയുണ്ടായി: ''അവളെ ഞാൻ അയക്കുമല്ലോ. അതിനു നിങ്ങൾതന്നെ വരണമായിരുന്നോ? ആരെയെങ്കിലും അയച്ചാൽ പോരായിരുന്നോ?''

സഫിയത് തരായോടു പറഞ്ഞു: ''എടീ തരാ, നീ ഒന്നു വേഗം പുറപ്പെടണം. എട്ടുപത്തു സേർ അരി ഇടിച്ചുപൊടിക്കാനുണ്ട്. കൂടാതെ പത്തിരിയും നീതന്നെ ഉണ്ടാക്കണം.''

കപാഹി പറഞ്ഞു: ''പള്ളിയിൽ പോകാൻ ഞങ്ങൾക്കാരുമില്ലല്ലോ. എങ്കിലും സമുദായത്തിനു ഞങ്ങളുടെ പേരിലും മൂന്നുനാലു പത്തിരി കൊടുക്കണം. അതു ഞാൻതന്നെ ഉണ്ടാക്കി അയയ്ക്കാം. കാൽ സേർ അരി പൊടിച്ചു പത്തിരി ചുട്ടോളാം. തരാ ഏതായാലും അങ്ങോട്ടു പോന്നോട്ടെ.''

തരായ്ക്ക് എതിർക്കാനോ വിസമ്മതം പറയാനോ അവസരം കിട്ടിയില്ല.

പോകുമ്പോൾ സഫിയത് പറഞ്ഞു: ''തരാ അവിടെ നിന്നു ഭക്ഷണം കഴിച്ചേ വരൂ. അല്പം ഇരുട്ടിയാലും ഭയപ്പെടുകയൊന്നും വേണ്ട.''

''നിങ്ങളുടെ വീട്ടിലാകുമ്പോൾ ഞാനെന്തിനു ഭയപ്പെടണം?....'' കപാഹിയും പറഞ്ഞു.

തരായ്ക്കു തൊണ്ട വരളുന്നതുപോലെ തോന്നി. ഈ ഇളയമ്മ ഇവിടെനിന്നു പോകുന്ന കാര്യമേ മറന്നുപോയോ? താൻ സഫിയത് ബുഢായുടെ വീട്ടിൽത്തന്നെ ഇരുന്ന് ഇരുട്ടിയാൽ

ഗ്ലചച് വണ്ടിയും കൊണ്ടുവന്നു് എന്നെ കാണാതിരുന്നാൽ എന്തു വിചാരിക്കും? അയാൾക്കു വെറുപ്പു തോന്നില്ലേ?

ഇളയമ്മ മറെറന്തോ ചിന്തിക്കുകയാകുമോ?

തരാ ചിന്താകുലയും സംഭീതയുമായി. എങ്കിലും അവളൊരു തീരുമാനത്തിലെത്തി. അരി പൊടിച്ചു പത്തിരിയും ചുട്ടു് അവൾ തിരിച്ചുപോരും. എന്തു വന്നാലും തിരിച്ചുപോരും. ഇരുട്ടുന്നതിനു മുമ്പുതന്നെ തിരിച്ചെത്തും. അവളെ ആർക്കും തടുക്കാനാവില്ല. ഗ്ലചച് വണ്ടി കൊണ്ടുവന്നാലും ഇല്ലെങ്കിലും അവൾ ഈ വീട്ടിലേക്കില്ല. ഇളയമ്മയ്ക്കു് എന്തു സംഭവിച്ചാലും തരക്കേടില്ല. വേണ്ടിവന്നാൽ അവൾ സ്വയം ഒളിച്ചോടി ഗ്ലചിൻെറ വീട്ടിലെത്തും. സിപരിയാഗ്രാമത്തിൽ അവൾ ഇതിനുമുമ്പു് ഒന്നുരണ്ടു തവണ പോയിട്ടുണ്ടു്. അകലെനിന്നു് ഗ്ലചിൻെറ വീടും കളവും കണ്ടിട്ടുമുണ്ടു്.

അവൾ കപാഹിയോടു് ഒന്നും പറഞ്ഞില്ല. സഫിയതു് എന്തിനാണു് അവളെ വിളിച്ചതു്? ഇളയമ്മയെ വിളിച്ചിരുന്നെങ്കിൽ നന്നായേനെ. ഇളയമ്മ അവിടെനിന്നു് താമസിച്ചു് എത്തിയാലും ഒററയ്ക്കുതന്നെ ഗ്ലചിൻെറ വീട്ടിൽ വരുമായിരുന്നല്ലോ. പക്ഷേ, വിളിച്ചതു് തന്നെയാണല്ലോ!

കപാഹി കിടക്കാൻ പോയി. പക്ഷേ, തരാ തൻെറ സാധനങ്ങളെല്ലാം പെറുക്കിക്കെട്ടി. എല്ലാ സാധനങ്ങളും ഒരുക്കി ശരിയാക്കിവച്ചു പോകാം. വണ്ടി വരുമല്ലോ. പിന്നെ കുഴപ്പമൊന്നും ഉണ്ടാവില്ല.

സഫിയത്തിൻെറ വീട്ടിൽ നേർച്ചയ്ക്കുള്ള പത്തിരി ഉണ്ടാക്കാൻ അവസരം കിട്ടിയതിൽ അവൾ സന്തോഷിച്ചു. ആരെയെങ്കിലും വിളിച്ചു് ഇക്കാര്യം ഏല്പിക്കാറില്ല. ഇതു് പുണ്യകാര്യമാണല്ലോ. അവൾക്കു് ഒരുപക്ഷേ, പുണ്യം ലഭിച്ചേക്കാം.

തരായ്ക്കു് നിസ്കരിക്കാനറിയില്ല. പ്രാർത്ഥിക്കാനും വശമില്ല. എങ്കിലും കിടന്ന കിടപ്പിൽ അവൾ മൂകയായി പ്രാർത്ഥിച്ചു: ''നാളെ അവിചാരിതമായൊന്നും സംഭവിക്കല്ലേ! നാളെ ഞാൻ ഇവിടെനിന്നു് ഗ്ലചിൻെറ വീട്ടിലേക്കു പോകും. നാളെ എൻെറ വിവാഹം നടക്കും. എന്നെ സഫിയതു് ബൂഡായുടെ വീട്ടിൽനിന്നു് വേഗം തിരിച്ചെത്തിക്കണേ!''

അവൾ ഗ്ലചിൻെറ വാക്കുകൾ ഓർത്തു. നാളെമുതൽ ഒററയ്ക്കു കഴിയേണ്ടിവരില്ല. ഞാൻ അദ്ദേഹത്തിൻെറ കൂടെ ഉണ്ടാകും. അദ്ദേഹത്തിൻെറ മാറിൽ തലചായ്ച്ചു കിടക്കും.

അദ്ദേഹം രണ്ടു കൈകൊണ്ടും എന്നെ പുണരും. അദ്ദേഹത്തിനു വേണ്ടി ഞാൻ നേർച്ചയുടെ മൂന്നുനാലു പത്തിരിയും കൂട്ടാനും കൊണ്ടുപോകും. സിപരിയാഗ്രാമത്തിൽ ഇനിയും നേർച്ച കഴിഞ്ഞിട്ടില്ല. പൊതി ഒളിച്ചുവെച്ചുകൊണ്ടു പോകേണ്ടി വരും.

ഇളയമ്മയുടെ കഴുത്തിലെ കൊത്തുപണിയുള്ള 'ബിരി'യെക്കുറിച്ചവളോർത്തു. അതു് ഈയിടെയായി ഇളയമ്മ എന്നും കഴുത്തിലിടും. അതെനിക്കു തരില്ലേ? തന്നില്ലെങ്കിൽ പോട്ടെ, വേണ്ട. ഗുലാച് ഉണ്ടാക്കിച്ചുതരും ഇപ്പോഴല്ലെങ്കിൽ പിന്നീടു് ഉണ്ടാക്കിച്ചുതരും. നിലം മുഴുവനും വിതച്ചാൽ ഉരുളക്കിഴങ്ങും കടുകും നന്നായാൽ അതാതോല സ്വർണ്ണംകൊണ്ടു് ഒരു ജോഡി വളയുണ്ടാക്കണം. അതിനുമുമ്പു് ഒരു ജോഡി സ്റ്റഡും മോതിരവും വാങ്ങണം. ഒരുപക്ഷേ, ഗുലാച് ഇപ്പോഴുതന്നെ എനിക്കുവേണ്ടി മോതിരം ഉണ്ടാക്കിച്ചുകാണും....

അവൾക്കു ക്രമേണ ഉറക്കം വരികയായിരുന്നു.

## പതിനാറു്

പള്ളിയിൽ കൂടിയിരുന്നവരെല്ലാം ഭക്ഷണം കഴിഞ്ഞു തങ്ങളുടെ വീടുകളിലേക്കു തിരിച്ചു. മഗരിബ് ബാങ്കു കേട്ട—നേരം സന്ധ്യയായി. മകരത്തിലെ നീളം കുറഞ്ഞ പകൽ കാണക്കാണെ അവസാനിച്ചു. മകര ബിഹു കഴിഞ്ഞാണു് മഴ തോർന്നതു്. ഇന്നു് നവമിയോ ദശമിയോ ആണു്. മൂടൽമഞ്ഞുണ്ടായിട്ടും പ്രകാശം കുറവല്ല.

സഫിയത്തിന്റെ കുടുംബത്തിലെ പുരുഷന്മാരെല്ലാം പള്ളിയിൽ പോയിരുന്നു. പള്ളിയിലേക്കു പുറപ്പെടുമ്പോൾ സഫിയതു് തരായോടു പറഞ്ഞു: ''നീ ഇപ്പോൾ പോകണ്ട. ഊണു കഴിച്ചു പോയാൽ മതി. നിന്റെ ചേട്ടൻ നിന്നെ കൂട്ടിക്കൊണ്ടു വിടും.''

അവൾ മറുപടിയൊന്നും പറഞ്ഞില്ല.

പൊട്ടൻ മൂന്നുനാലു തവണ തരായെ ചുററിപ്പററി നടന്നു. എങ്കിലും അവളെ സമീപിക്കാനവനു് ധൈര്യംവന്നില്ല.

പള്ളിയിൽനിന്നു പത്തിരിയുംകൊണ്ടു് തിരിച്ചുവന്നതിനുശേഷവും അവളെ വീട്ടിൽ കൊണ്ടുവിടാൻ ആർക്കും ഭാവമില്ലെന്നു് അവൾ മനസ്സിലാക്കി. അവൾക്കു് തിന്നാൻ

പത്തിരി കൊടുത്തു. പക്ഷേ, അവൾക്കു തിന്നാനല്ല, വീട്ടി ലെത്താനായിരുന്നു മോഹം. ഗുലചിന്റെ വണ്ടി വന്നിരിക്കും. അവൾക്കുവേണ്ടി അയാൾ കാത്തിരിക്കുമോ?

സഫിയുടെ മകന്റെ ഭാര്യയെക്കണ്ടു് അവൾ സങ്കടം പറഞ്ഞു: ''ചേച്ചീ, എനിക്കു പോകണം. രാത്രി വളരെ വൈ കിയിരിക്കുന്നു. വീട്ടിൽ ഇളയമ്മ ഒറ്റയ്ക്കാണു്.''

ചേച്ചി പരിഹാസസ്വരത്തിൽ പറഞ്ഞു: ''അതും നിന്റെ വീടു്, ഇതും നിന്റെ വീടു്. അവിടെപ്പോയിട്ടെന്തു ചെയ്യാനാ? ഇവിടെത്തന്നെ നില്ലു്....''

അതു കേട്ടു് അവൾ പരിഭ്രമിച്ചു. ഇവരെല്ലാം വല്ല ഗൂഢാ ലോചനയും ചെയ്യുകയാണോ? ഇതെങ്ങനെ എന്റെ വീടാകും?

അവൾ കുറച്ചുകൂടി കാത്തിരുന്നു. പിന്നീടു് അവൾ സഫി യത്തിനെ അന്വേഷിച്ചു. വൃദ്ധനെ എങ്ങും കണ്ടില്ല. അവൾക്കു മടുപ്പു തോന്നി. ഇനി ആരാണവളെ കൊണ്ടുവിടുക? പൊട്ട ന്റെ കൂടെ ഒരിക്കലും പോവില്ല. വേണ്ടിവന്നാൽ ഒറ്റയ്ക്കു പോ കും. അവൾ ആ ഗ്രാമത്തിന്റെ മകളാണു്. അവിടെ ജനിച്ചു് വളർന്നവളാണവൾ. അതിന്റെ മുക്കും മൂലയും അവൾക്കറി യാം. ഇതുവരെ അവളെ നരി പിടിച്ചു തിന്നില്ലല്ലോ. ഇന്നും തിന്നുകയൊന്നുമില്ല.

അവൾ ഉദ്വിഗ്നതയോടെ അങ്ങോട്ടുമിങ്ങോട്ടും കുറെ ചാൽ നടന്നു. ആ വീട്ടിലാർക്കും അവളെ ശ്രദ്ധിക്കാൻ നേരമി ല്ലാത്തതുപോലെ അവൾക്കു തോന്നി.

പള്ളിയിൽ തീററ കഴിഞ്ഞു വന്നതാണു്. ഇവിടെ വീണ്ടും വല്ലാത്ത കോലാഹലമെന്തിനു്? ഏതോ ആശങ്കയാൽ അവൾ പരിഭ്രമവിവശയായി.

അവൾ മെല്ലെ അകത്തളത്തിലേക്കു പോയി നോക്കി. വാതിലിനു സമീപം എത്തിയപ്പോൾ തരാ പകച്ചുനിന്നുപോ യി. അവിടെ സഫിയത്തു് ഇരിക്കുകയായിരുന്നു. കൂടെ ഗ്രാമ ത്തിലെ മററു മൂന്നോ നാലോ പേർകൂടി ഉണ്ടായിരുന്നു. അവൾ അല്പം മാറി ചുമരിനു മറവിൽ നിന്നു.

''ഇനി വേഗമാവട്ടെ. മററാരെയെങ്കിലും കാത്തിരിക്ക ണോ? എത്തേണ്ടോൾ എത്തിയില്ലല്ലോ! അഹമ്മദു് മുൻഷി വന്നില്ലല്ലോ. നിക്കാഹ് പിന്നാരാ ചൊല്ലുക?''

തരായുടെ കാലുകൾ വിറയ്ക്കാൻ തുടങ്ങി. അവൾ ചുവ രിൽ പിടിച്ചു് ഒരുവിധം നിന്നു.

''പെണ്ണിന്റെ ഇളയമ്മയോട് പറഞ്ഞിട്ടുണ്ടല്ലോ?''

''ഒരു കണക്കിനെല്ലാം പറഞ്ഞിട്ടുണ്ട്. എതിർത്തു പറയാൻ അവൾക്കെന്താണുള്ളത്?''

കൂടുതൽ കേൾക്കാൻ തരാസ്സു് ശക്തിയോ ധൈര്യമോ ഉണ്ടായില്ല. അവൾക്ക തല കറങ്ങുന്നതുപോലെ തോന്നി. അവൾ പെട്ടെന്നു് അവിടെനിന്നു മാറി.

ഒരു നിസ്സഹായതാബോധത്തോടെ അവൾ നാലുപാടും കണ്ണോടിച്ചു. അവളുടെ മിഴികൾക്ക മുമ്പിൽ കമ്പിറാന്തൽ നൃത്തംവെക്കുകയാണെന്നവൾക്ക തോന്നി. കാലടികൾക്ക കീഴെ ഭൂമി കിടന്നു വിറയ്ക്കുകയായിരുന്നു.

കുറെ നേരം എന്തുചെയ്യണമെന്നറിയാതെ അവൾ നിന്നു. പെട്ടെന്നു് എന്തോ ആലോചിച്ചു: അവളുടെ ഹൃദയത്തിൽ ഒരു കൊള്ളിമീൻ മിന്നി. നിമിഷത്തിനകം അവൾ ഒരു തീരുമാനത്തിലെത്തി.

അവൾ ഒന്നുകൂടി നാലുപാടും നോക്കി. പുരുഷന്മാരെല്ലാം വീട്ടിനു മുൻവശം അകത്തളത്തിലാണു്. സ്ത്രീകൾ അടുക്കളയിലും. ഇനി ഒരു നിമിഷം പാഴാക്കാൻ പാടില്ല....

അടുത്ത നിമിഷം അവൾ അനക്കമില്ലാതെ പിൻവശത്തുള്ള വാതിലിലൂടെ സഫിയത്തിന്റെ വീട്ടിൽനിന്നു് ഇറങ്ങി ഓടി.

സഫിയത്തിന്റെ വീട്ടിനു പിറകിൽ വിശാലമായൊരു മൈതാനമാണു്. അതിനപ്പുറം വനപ്രദേശവും. അവൾ ഒന്നും ആലോചിക്കാതെ മൈതാനം മുറിച്ചോടി. ഇടുങ്ങിയ വനപ്രാന്തങ്ങളിലൂടെ തിരക്കിട്ടു മുന്നോട്ടു നടന്നു.

അവൾക്കു് നരി മുതലായ വന്യമൃഗങ്ങളെക്കുറിച്ചോ സർപ്പങ്ങളെക്കുറിച്ചോ ഭയം തോന്നിയില്ല; ഭയം തോന്നിയതു് മനുഷ്യരെക്കുറിച്ചായിരുന്നു—സഫിയെയും മകനെയും അവൾ ഭയപ്പെട്ടു. എങ്ങനെയെങ്കിലും ഓടി രക്ഷപ്പെടാൻ അവൾ കൊതിച്ചു. എവിടെ, എങ്ങോട്ടു്, എന്നൊന്നും ചിന്തിക്കാതെ അവൾ വനമദ്ധ്യത്തിലൂടെ തട്ടിയും തടഞ്ഞും ഓടിത്തുടങ്ങി. ഒരേ ഒരു വിചാരമേ അവൾക്കുണ്ടായുള്ളു. ഒന്നുകിൽ വീട്ടിലെത്തണം, അല്ലെങ്കിൽ ധനശിരിയുടെ കരയിലെത്തണം. ആരെങ്കിലും നിർബന്ധിക്കുകയാണെങ്കിൽ ധനശിരിയിൽ ചാടി മരിക്കാം; അല്ലെങ്കിൽ കത്തിക്കീറി ആത്മഹത്യ ചെയ്യാം.

ഗുലചിൻെറ വണ്ടി വഴിക്കെങ്ങാൻ കണ്ടിരുന്നെങ്കിൽ! ഭയത്തിൻെറയും ഉൽക്കണ്ഠയുടെയും മദ്ധ്യത്തിലും അവളുടെ ഹൃദയത്തിൽ ആനന്ദകല്ലോലങ്ങൾ അടിച്ചുയർന്നു. അപ്പോൾ 'ലോകത്തിലൊരു ശക്തിക്കും എന്നെ തടയാൻ കഴിയില്ല; ഞാൻ ഗുലചിൻെറകൂടെ പോകും.'

അരമണിക്കൂറോളം ഓടിക്കഴിഞ്ഞപ്പോൾ അവൾ കിതയ്ക്കാൻ തുടങ്ങി. അവൾ നിന്നു. മകരത്തിലെ തണുത്ത രാത്രിയിലും അവൾ വിയർക്കുകയായിരുന്നു. അവളുടെ നെററിത്തടത്തിൽനിന്നു് സ്വേദകണങ്ങൾ അടർന്നടർന്നുവീണു.

അവൾക്കല്പം ഭയം തോന്നി. ഈ അസമയത്തു് അവൾ എവിടെ ചെന്നുപെട്ടിരിക്കുന്നു? ഇതു് വഴിയല്ല, വനമാണു്. വഴി തെററിപ്പോയോ? ഈ വഴിക്കു പോയാൽ എവിടെ ചെന്നെത്തും? വീണ്ടും സഫിയുടെ വീട്ടിൽത്തന്നെ തിരിച്ചെത്തിയാലോ?

തരാ ദൃഷ്ടികളുയർത്തി ആകാശത്തിൽ ചന്ദ്രനെ നോക്കി. ചന്ദ്രനെ കണ്ടിട്ടും അവൾക്കു സ്ഥലകാലബോധമുണ്ടായില്ല. പിന്നീടു വഴിയെക്കുറിച്ചവൾ ശ്രദ്ധിച്ചു. അങ്ങകലെ, അവൾ മനുഷ്യൻെറ ക്ഷീണിച്ച ശബ്ദം കേട്ടു. പക്ഷേ, അതെത്ര അകലെനിന്നാണെന്നൂഹിക്കാൻ അവൾക്കു സാധിച്ചില്ല. ചിലപ്പോൾ വളരെ അടുത്തുനിന്നാണെന്നു തോന്നും, മററു ചിലപ്പോൾ വളരെ അകലെനിന്നാണെന്നു സംശയമാകും. അവൾ തൻെറ ഹൃദയത്തിൻെറ സ്പന്ദനം ശ്രദ്ധിച്ചു. അവളുടെ കൈ—കാലുകൾ തളരാൻ തുടങ്ങിയിരിക്കുന്നു.

ഒരു മരത്തെ പിടിച്ചു് അവൾ കുറെ നേരം നിന്നു. അതിനുശേഷം മറെറാന്നും ചിന്തിക്കാതെ വീണ്ടും നടക്കാൻ തുടങ്ങി, നിൽക്കാൻ നേരമില്ലായിരുന്നു.

രാത്രിയാണെങ്കിലും അവൾക്കു തീരെ ഭയം തോന്നിയില്ല. ഭയം മനുഷ്യനെ മാത്രമായിരുന്നു. അവൾക്കു ശരിയായി ഒന്നും കാണാൻ കഴിഞ്ഞില്ല. കാടു് അവസാനിച്ചിരിക്കുന്നു. വിശാലമായ പുൽപ്പാടങ്ങളായിരുന്നു ചുററുപാടും. മൂടൽമഞ്ഞു കലന്ന നിലാവിൽ എല്ലാം അവ്യക്തമായിരുന്നു. ആ പ്രദേശമാകെ അപരിചിതമായവൾക്കു തോന്നി. എങ്കിലും മൂടൽമഞ്ഞിലൂടെ അവൾ മുന്നോട്ടു നടന്നു. പെട്ടെന്നു്, അവളുടെ കാലടികൾ നനുത്ത മണ്ണിലാണെന്നു് അവൾക്കനുഭവപ്പെട്ടു. മണ്ണോ അതോ മണലോ? അവൾ നിന്നു. മുമ്പിലേക്കു സൂക്ഷിച്ചുനോക്കി—

ഇതു് ധനശിരിയാണല്ലോ! അലഞ്ഞുതിരിഞ്ഞു് അവസാനം അവൾ ധനശിരിയുടെ കരയിലെത്തിയിരിക്കുന്നു.

തരാസ്സു പെട്ടെന്നു് ധൈര്യം തോന്നി. ഇതു് ചിരപരിചിതയായ ധനശിരിതന്നെ. ലോകത്തിൽ ആരവളെ വഞ്ചിച്ചാലും ധനശിരി ഒരിക്കലും വഞ്ചിക്കില്ല. ധനശിരി നിരാശ്രയരുടെ ആശ്രയമാണു്; നിസ്സഹായരുടെ ആലംബമാണു്.

ശാന്തമായൊഴുകുന്ന നദിയിലേക്കു് അവൾ ദൃഷ്ടികളയച്ചു. മൂടൽമഞ്ഞു് നദീജലത്തിൽ ഇറങ്ങിവന്നിരിക്കുന്നു. അതിനു മേലെ നിലാവിന്റെ മങ്ങിയ പ്രകാശം പരന്നുകിടന്നു. നടക്കാൻ അവൾക്കു ശക്തി ക്ഷയിച്ചതുപോലെ തോന്നി. നദീതീരത്തിലെ മണൽത്തിട്ടയിൽ അവൾ ഇരുന്നു. നദിക്കരയിൽ തണുപ്പു കൂടുതലാണു്. മൂടൽമഞ്ഞിന്റെ മാറിടം പിളർന്നുകയറുകയായിരുന്നു കാററു്.

തരാ വീണ്ടും ചുററുപാടും നോക്കി. ആരെയും കാണുന്നില്ല; ഒന്നും ദൃശ്യമല്ല. അവൾക്കു ചുററും മൂടൽമഞ്ഞു പുതച്ചു നിൽക്കുന്ന മണൽപ്പരപ്പു മാത്രം. ഒരു പരിചിതമായ നദിയുടെ അപരിചിതമായ തീരപ്രദേശം, പരിചിതമായൊരു ഗ്രാമത്തിന്റെ അപരിചിതമായ കോണിൽ അവ്യക്തമായി പരന്നു നിൽക്കുന്ന നിലാവും—അജ്ഞേയമായ മൂടൽമഞ്ഞും മാത്രം.

നിലാവു് പൊതിഞ്ഞ നിഗൂഢമായൊരു ശബ്ദം—രാത്രി!

ഏകാകിനിയും ഭയാതുരയുമായൊരു പെൺകുട്ടി!

എങ്ങു നോക്കിയാലും അജ്ഞാതമായൊരു രാത്രിയുടെ ആവരണം മാത്രം.

ഒന്നും ആലോചിക്കാൻ വയ്യാത്ത സ്ഥിതിയിലായിരുന്നു തരാ. അവൾക്കു ചേതന നഷ്ടമായതുപോലെ തോന്നി.

കുറെനേരം അതേ നിലയിൽ അവൾ ഇരുന്നു. പിന്നീടു് ആലോചിച്ചുനോക്കി:

അവൾ പുറപ്പെട്ടിട്ടു് എത്ര മണിക്കൂറുകൾ കഴിഞ്ഞിരിക്കും? ഒരു മണിക്കൂറോ, രണ്ടു മണിക്കൂറോ, അല്ല, അതിലും കൂടുതലോ?

സഫി എന്നെ അന്വേഷിച്ചു വീട്ടിലേക്കു് ആളെ വിട്ടിരിക്കും. അവർ എന്നെ നാടെങ്ങും തിരഞ്ഞുനടക്കും. നേരെ വീട്ടിലേക്കു പോകാതെ ഇങ്ങോട്ടു വന്നതു് നന്നായെന്നവൾ വിചാരിച്ചു. 'അവർ എന്നെ പിടിച്ചുകൊണ്ടു പോയേനെ.'

പക്ഷേ, ഗുലചിൻെറ വണ്ടി വന്നു് എന്നെ കാണാതെ തിരിച്ചുപോയിട്ടുണ്ടെങ്കിൽ! ഗുലച് എന്തു വിചാരിക്കും? അയാാക്കു നല്ല ദേഷ്യംവന്നിരിക്കും. എന്നെ വെറുത്തേക്കാം. എല്ലാം തുറന്നുപറയുന്നതുവരെ അയാാ എന്നോടു സംസാരിക്ക പോലുമില്ലെന്നുവരാം.

എങ്കിലും ഗുലച് കാര്യം മനസ്സിലാക്കുമ്പോാ എന്നെ കൂടുതൽ സ്നേഹിക്കും. അയാാക്കുവേണ്ടിയല്ലാതെ പിന്നാക്കു വേണ്ടിയാണു് ഞാനിത്രയും യാതന സഹിക്കുന്നതു്?

രാത്രി കുറെ അധികമായെന്നു് അവാക്കു മനസ്സിലായി. ഈ മകരത്തണുപ്പിൽ നദീതീരത്തു് അസമയത്തു് ഒററയ്ക്കിരി ക്കുന്നതു ശരിയല്ല. നിലാവെളിച്ചമുണ്ടു്, അതു ഭാഗ്യം. പാതിരാത്രിയായിക്കാണും. ഇനിയും ഇരുന്നുകൂടാ. തരാ എഴു ന്നേററു. അവാ നാലുപാടും കണ്ണോടിച്ചു. വീട്ടിലെത്താൻ എങ്ങോട്ടു പോകണം? പുഴക്കരയിലൂടെ മുകളിലേക്കോ താഴോ ട്ടോ? എവിടെയെത്തും എന്നാർക്കറിയാം? എവിടെയെങ്കിലും എത്തട്ടെ. ഈ പാതിരാവിൽ പുഴക്കരയിൽ കുത്തിയിരിക്കു ന്നതിലും ഭേദം അതാണു്. നല്ല തണുപ്പുണ്ടു്. ഇതേവരെ ചൂടാണു തോന്നിയതു്. വീണ്ടും തണുപ്പു തോന്നിത്തുടങ്ങി. ഈ തണു പ്പിനു് ഇരുന്നാൽ ദീനംപിടിക്കും. ചുണ്ടു വരളുന്നു. കാലും കൈയും കുഴയുന്നു. കാലിൻെറ വിരലുകാ മരവിക്കാൻ തുടങ്ങി യിരിക്കുന്നു. അവാ വീണ്ടും നദിയിലേക്കു നോക്കി. അതിനു ശേഷം ഒന്നും ആലോചിക്കാതെ പുഴക്കരയിലൂടെ തെക്കോട്ടു നട ക്കാൻ തുടങ്ങി.

എങ്ങും നിശ്ശബ്ദത. പക്ഷികളുടെ കളകളശബ്ദം നിലച്ചി രിക്കുന്നു. കുറുക്കൻപോലും ശബ്ദിക്കുന്നില്ല. നരികളുടെ ഗർജ്ജ നമില്ല; പോത്തുകളെ നോക്കുന്നവരുടെ നീണ്ട കൂവലും കോ ക്കാനില്ല. മൂടൽമഞ്ഞിൻെറ നീരവതയാൽ ഗ്രസിക്കപ്പെട്ട ഭൂമി മാത്രം. തരായുടെ പാദസ്പർശനമേററ പൂഴി ഖസ്-ഖസ് എന്നു ശബ്ദിച്ചുകൊണ്ടിരുന്നു. അവളുടെ ശരീരത്തിൽ തൊട്ടു രുമ്മിയ ഓടപ്പുല്ലിൻെറയും മററു ചെടികളുടെയും ഇലകളിൽ നിന്നു് ഖരർ—ഖരർ എന്ന ശബ്ദമുയർന്നു. ഇലകളിലെ മഞ്ഞുനീർക്കണങ്ങാ അവളുടെ ശരീരത്തിൽ പതിഞ്ഞു കൊണ്ടിരുന്നു.

അപ്പോാ രാത്രി അധികമൊന്നുമായിരുന്നില്ല, എങ്കിലും

രാത്രി വളരെ ആയി എന്നവാംക്കു തോന്നി. അവളുടെ കാലു കാംക്കു വേഗത കുറഞ്ഞു.

വിശ്വസനീയമായ നദീതടം ഉപേക്ഷിച്ച് അകന്നുപോകാൻ അവാം ആഗ്രഹിച്ചില്ല. ഇന്നത്തെ പ്രഭാതംമുതലുള്ള സമയം അവാംക്കൊരു യുഗംപോലെ തോന്നി. പ്രഭാതത്തിൽ സഫിയത്തിന്റെ വീട്ടിൽ അരി ഇടിച്ചുപൊടിക്കാനുള്ള പോക്കു്, നേർച്ചയ്ക്കുള്ള പത്തിരിയുണ്ടാക്കൽ, പള്ളിയിലെ കോലാഹലം. അതിനുശേഷം——ഭീകരമായ സംഭവം. എല്ലാം ഓർക്കാൻ വയ്യാത്തതുപോലെ അവാംക്കു തോന്നി. ഒററ ദിവസത്തിൽ അനേകമനേകം സംഭവങ്ങാം, കുഴഞ്ഞുമറിഞ്ഞ സംഭവപരമ്പര. അതോർക്കുമ്പോാംതന്നെ അവാം നടുങ്ങി.

പെട്ടെന്നവാംക്കു് ആ പുഴക്കര ചിരപരിചിതംപോലെ അനുഭവപ്പെട്ടു. വഴി ഒട്ടും പിഴച്ചിട്ടില്ല. ഈ ആൽമരം, ഈ കടവു്, അവളുടെ വീട്ടിലേക്കുള്ള വഴി——എല്ലാം അതുതന്നെ. ധനശിരിയെ കൃതജ്ഞതയോടെ വീക്ഷിച്ചതിനുശേഷം തന്റെ വീട്ടിലേക്കുള്ള വഴിയിലേക്കു് അവാം കയറിപ്പോയി.

## പതിനേഴ്

ഗുലചും ചന്ദ്രനും കൂടി എല്ലാം ഏർപ്പാടുചെയ്തു. ഭീമനും തിഖറും അവരെ സഹായിച്ചു. വണ്ടി ഏർപ്പാടുചെയ്തതു് ചന്ദ്രനായിരുന്നു. കടവിൽ തോണി തയ്യാറായിരുന്നു——കടവു കടന്നു പോകാൻ ഇന്നൊരാളുണ്ടെന്നും അക്കാര്യം ആരോടും പറയരുതെന്നും ചന്ദ്രൻ ശട്ടംകെട്ടിയിരുന്നു. തോണിക്കാരൻ ഇതിനുമുമ്പും പല പെൺകുട്ടികളെ കടവുകടത്തി വിട്ടിട്ടുണ്ടു്. അവൻ ആശ്വസിപ്പിച്ചു.

മററൊരു പ്രശ്നമുണ്ടായി. പെണ്ണിനെക്കൂട്ടി വീട്ടിൽ പ്രവേശിക്കാനും ഒരു പെണ്ണു വേണം. ഗുലചിന്റെ അമ്മയെത്തന്നെ പറഞ്ഞു സമ്മതിപ്പിച്ചു കൊണ്ടുവന്നാലോ എന്നു് ഒരു വേള ചന്ദ്രൻ അഭിപ്രായപ്പെട്ടു. ഗുലചിനു് അതു സമ്മതമായില്ല. തിഖർ ഒരു മാർഗം നിർദേശിച്ചു: ''ഗുലചു് പറഞ്ഞാൽ മോലോക തന്റെ മകന്റെ ഭാര്യയെ തീർച്ചയായും അയക്കും.''

ഗുലചു് ആദ്യം അതിഷ്ടപ്പെട്ടില്ല. വീണ്ടും അക്കാര്യം

ചിന്തിച്ചപ്പോൾ അവനു ബോദ്ധ്യമായി, അതേതായാലും മോശമില്ല. ചേനിമായിയേക്കാൾ പരിചയമുള്ള മററാരാണ് അവനു് അവിടെയുള്ളതു്?

''തട്ടിക്കൊണ്ടുവരുന്ന പെണ്ണാണെങ്കിലും നമുക്കു ചെറിയ തോതിൽ ഒരു വിവാഹത്തിനുതന്നെ ഏർപ്പാടുചെയ്യണം.'' ചന്ദ്രൻ അഭിപ്രായപ്പെട്ടു. അവൻ തുടർന്നു: ''സമുദായത്തിൻെറ സമ്മതം കിട്ടിയാൽ പിന്നെ ഗുലചിൻെറയും തരായുടെയും ബന്ധത്തെ ആരും ചോദ്യംചെയ്യില്ല.''

മൗലവി കൃത്യസമയത്തിനെത്തിച്ചേർന്നു.

ഗുലച് കടവുവരെ പോയിരുന്നില്ല; തിഖറാണു പോയതു്. ചന്ദ്രനു മററു കാര്യങ്ങളിൽ ശ്രദ്ധിക്കേണ്ടിവന്നു. ചന്ദ്രൻെറ ഉപദേശപ്രകാരം കടവിനു് ഇക്കരയും ഒരു കാളവണ്ടി ഏർപ്പാടുചെയ്തിരുന്നു. അക്കരെവരെ പുതിയ പെണ്ണു വണ്ടിയിൽ വരും. അവിടംവരെ ഭീമൻ അവളെ അനുഗമിക്കും. വണ്ടി ഒരു നേപ്പാളിയുടേതായിരുന്നു. തോണിക്കാരൻ കടവു കടത്തും. ഇക്കരെ മറെറാരു വണ്ടിയിൽ തിഖർ അവളെ വീട്ടിലെത്തിക്കും. എത്തിയ ഉടനെ മൗലവി നിക്കാഹ് ചൊല്ലും. പെണ്ണിൻെറ കൂടെ ചേനിമായിയും ഉണ്ടാകും.

ചന്ദ്രൻ സമാധാനിപ്പിച്ചു: ''എവരിഥിംഗ് ആാം റൈററ്. എല്ലാം ശരിയാകും.''

മൗലവിയെ എല്ലാം മുമ്പുതന്നെ ധരിപ്പിച്ചിരുന്നു. ''നിക്കാഹ് കചിക്കായി നടത്തണം. ബാക്കി മന്ത്രവും തന്ത്രവും മററും മൗലവി വീട്ടിൽ പോയിരുന്നു സാവകാശത്തിൽ നടത്തിയാൽ മതി—മനസ്സിലായോ?''

ഇക്കാര്യത്തിൽ മൗലവിയും സമർത്ഥനായിരുന്നു. അയാളുടെ മീശയ്ക്കു കീഴെ ഒരു മന്ദഹാസം വിരിഞ്ഞു. എന്നിട്ടു് ഒന്നു തലകുലുക്കി, ''പെണ്ണും ചെറുക്കനും ഒത്തുകഴിഞ്ഞാൽ, അതു തന്നെ യഥാർത്ഥ നിക്കാഹ്; പിന്നെയെല്ലാം നമുക്കുവേണ്ടിയുള്ളതാണ്.''

ചന്ദ്രനും അതൊക്കെയറിയാം.

ഗ്രാമത്തിലെ ഒട്ടുമുക്കാലും ആളുകൾ പള്ളിയിൽ നേർച്ചയ്ക്കെത്തിയിരുന്നു. ആ സമയത്താണ് കപാഹിയുടെ വീട്ടു സാമാനങ്ങൾ കടവിൽ എത്തിച്ചതു്. എല്ലാംകൂടി ഒരു വണ്ടിയിൽ ഒതുങ്ങി.

രാത്രി ഏകദേശം എട്ടുമണിയായപ്പോൾ വണ്ടി വീണ്ടും

കപാഹിയുടെ വീട്ടിനു മുമ്പിൽ ചെന്നുനിന്നു. മുന്തിയ കാച്ചിയും പട്ടിന്റെ റൗക്കയും എമ്പതാം നമ്പ്ര് നൂലുകൊണ്ടു നെയ്ത തട്ടവും ധരിച്ചു കൈയിൽ ഒരു പൊതിക്കെട്ടുമായി കപാഹി വീട്ടിൽനിന്നും ഇറങ്ങിവന്നു—ഒററയ്ക്ക്. ഭീമൻ മുമ്പിൽ നടന്നു.

''മറെറാന്നും ഇല്ലല്ലോ?'' ഭീമൻ ചോദിച്ചു.

''ഇല്ല.'' കപാഹി ധൃതിയിൽ വണ്ടിയിൽ കയറി.

വണ്ടി നീങ്ങി. കാത്തുനിന്ന തോണിയിൽ അവർ പുഴ കടന്നു.

കടവിൽ തിഖർ അവളെ മറെറാരു വണ്ടിയിൽ കയററി. വണ്ടിയിൽ കയറിയതിനുശേഷം കപാഹി കുറച്ച് ഉച്ചത്തിൽ ഭീമനോടു വിളിച്ചുപറഞ്ഞു:

''ഭീമാ, നീ നിന്റെ വീട്ടിലേക്കു പോകുന്നതിനുമുമ്പ് എന്റെ വീട്ടിൽ ഒന്നു കയറിനോക്കണം.''

''അവിടെ എന്തു ചെയ്യാനാ?''

''തരാ സഫിയത്തിന്റെ വീട്ടിലേക്കു പോയിരിക്കയാണ്. ഒരുപക്ഷേ, അവൾ തിരിച്ചുവന്നേക്കാം. അവളെ അവിടെത്തന്നെ നിർത്താനാണ് ഏർപ്പാടുചെയ്തിട്ടുള്ളതു്. എങ്കിലും അവൾ തിരിച്ചുവന്നാൽ, നീ അവളെ കണ്ടാൽ, ഞാൻ ഇവിടെ വന്നുവെന്നു പറഞ്ഞേക്കണം....''

ഭീമൻ തോണിക്കാരന്റെ സമീപത്തിരുന്ന് അല്പം കഞ്ചാവു വലിച്ചു. പിന്നീട് കപാഹിയുടെ വീട്ടിലേക്കുതന്നെ തിരിച്ചുപോയി.

ഭീമൻ തന്നത്താൻ പറഞ്ഞു: ''ഇതൊന്നും ഏതായാലും നന്നായില്ല.''

അവന് അതൊന്നും പുത്തരിയായിരുന്നില്ല. ഡാലിമിലും സിപരിയായിലും വിവാഹങ്ങൾ വിരളമായേ നടക്കാറുള്ളു. മിക്കവാറും ഇങ്ങനെ തട്ടിക്കൊണ്ടുപോവുകതന്നെയാണു പതിവ്. അല്ലെങ്കിൽ ഒളിച്ചോട്ടം. അവസാനം സമുദായക്കാർക്ക് വെററില കൊണ്ടുകൊടുത്താൽ എല്ലാം ശരിയാവുകയും ചെയ്യും. വിവാഹമെല്ലാം നടത്താൻ എത്ര പേർക്കാണ് പിന്നെ കഴിവുള്ളതു്? എല്ലാം ദരിദ്രരാണല്ലോ.

ചന്ദ്രന്റെ നിർദ്ദേശങ്ങൾ മൗലവി അക്ഷരംപ്രതി നിറവേററി. ചേനിമായി പട്ട് ധരിച്ച കപാഹിയെ വണ്ടിയിൽ നിന്നിറക്കി അകത്തേക്കു കൂട്ടിക്കൊണ്ടുപോയി. കപാഹി എത്തുമ്പോഴേക്കും മൗലവിയും എത്തിച്ചേർന്നിരുന്നു. തിഖറും

വണ്ടിക്കാരനും നിക്കാഹിന് സാക്ഷിനിന്നു. മൗലവിതന്നെ വക്കീലായി. ഖുതബാ ചൊല്ലി—പെണ്ണിന്റെയും ചെറുക്കന്റെയും പേരെന്താണെന്നൊന്നും ചിന്തിച്ചു നില്ക്കാൻ നേരമുണ്ടായിരുന്നില്ല. കാശിന്റെ കാര്യവും മൗലവിതന്നെ തീരുമാനിച്ചു: ''അമ്പതു രൂപ.''

''സമ്മതമല്ലേ?''

''ഹും.''

തീർന്നു. ഇനി വിശേഷിച്ചൊന്നും വേണ്ട. സിൽഹട്ടുകാരൻ മൗലവി ഖുതബ ഓതി പ്രാർത്ഥിച്ചു. അതിനുശേഷം ചായ കഴിച്ച് ഗുലചിനോടും ചന്ദ്രനോടും സലാം പറഞ്ഞു പോകാൻ പുറപ്പെട്ടു.

ഒരു രൂപ കൈയിൽ വെച്ചുകൊടുത്ത് ചന്ദ്രൻ ചോദിച്ചു: ''നിക്കാഹ് ശരിക്കും ചൊല്ലിയില്ലേ?''

''പിന്നെപ്പിന്നെ, ശരിക്കും വായിപ്പിച്ചു.'' മൗലവി മറുപടി പറഞ്ഞു.

ചായ കഴിച്ച് എല്ലാവരും പിരിഞ്ഞുപോയി. ചേനിമായിയെയും തിഖറിനെയും ഗുലച് കുറെ ദൂരംവരെ അനുഗമിച്ചു യാത്രയാക്കി.

പോകാൻ പുറപ്പെട്ട ചന്ദ്രൻ ചോദിച്ചു: ''ഇതെന്താ പെണ്ണുങ്ങൾ ഒന്നല്ലെ വന്നുള്ളു?''

''ആരറിഞ്ഞു?'' ഗുലച് കൈമലർത്തി.

യാത്ര പറഞ്ഞു പിരിയുമ്പോൾ തന്റെ ഉടുപ്പിനടിയിൽ നിന്ന് കടലാസിൽ പൊതിഞ്ഞുവെച്ച ഒരു പൊതിയെടുത്ത് ഗുലചിനു നേരെ നീട്ടി.

''ഇതെന്താണ്?'' ഗുലച് ചോദിച്ചു.

''ഒരു ജോഡി ചെരുപ്പ്. ഞാൻ പണ്ടേ തരായോട് പറഞ്ഞതാണ്, വിവാഹത്തിന് ഒരു ജോഡി ചെരുപ്പ് വാങ്ങിത്തരാമെന്ന്.''

''ശരി, തന്നേക്കു.'' പൊതി വാങ്ങി ഗുലച് വീട്ടിനകത്തുവെച്ചു വന്നു.

''ഇനി നിങ്ങൾ വിശ്രമിക്കു. ഞാൻ പോണു.'' ചന്ദ്രൻ യാത്രയായി.

അപ്പോഴേക്കും രാത്രി കുറെ കഴിഞ്ഞിരുന്നു. നദീതീരത്തെ വിജനതയും മൂടൽമഞ്ഞും രാത്രിയുടെ ഭീകരത വളർത്തി. ഒരു വലിയ കാര്യം ചെയ്തുവെന്ന ഭാവത്തിലാണ് ചന്ദ്രൻ യാത്ര

പറഞ്ഞു പിരിഞ്ഞതു്. കുറച്ചുകഴിഞ്ഞെ എത്തിയതിനുശേഷം അവൻ ഉച്ചത്തിൽ വിളിച്ചുപറഞ്ഞു: ''ഗുലചു്! ഗുഡ് നൈററ്.''

ഗുലചു് കുറെ നേരം മുററത്തുതന്നെ നിന്നു. അവൻെറ ഹൃദയത്തിൽ ഒരുതരം പരിഭ്രമം ഉടലെടുത്തു. അവൻ ചുററും കണ്ണോടിച്ചു. എല്ലാവരും പോയിക്കഴിഞ്ഞിരിക്കുന്നു. ഒരത്ഭുതപൂർവമായ ആനന്ദത്തോടെ അവൻ വിളക്കും കൈയിലെടുത്തു അകത്തെ മുറിയിൽ പ്രവേശിച്ചു.

കപാഹി വസ്ത്രത്തലപ്പു് തലയിൽനിന്നു മാററി വിടർന്ന മിഴികളാൽ ഗുലചിനെ കടാക്ഷിച്ചു. ഗുലചിനു ബോധക്ഷയം വരുന്നതുപോലെ തോന്നി. അവൻ കപാഹിയെ തിരിച്ചറിയാൻ വിഷമിക്കുന്നതുപോലെ.

''എന്താ നോക്കുന്നതു്? എന്നെ മനസ്സിലാവുന്നില്ലേ? ഞാൻ തന്നെ....''

''നീയോ!....''

''അതെ, ഞാൻതന്നെ. ഞാനല്ലാതെ പിന്നാരെന്നാ കരുതിയതു്?'' കപാഹി ഇരുന്നേടത്തുനിന്നു് എഴുന്നേററു വന്നു് ഗുലചിനഭിമുഖയായി നിന്നു. അവൾ അവൻെറ കൈ പിടിച്ചു.

''തരാ എവിടെപ്പോയി?''

''എവിടെ പോകാൻ? വരും. ഇന്നു സഫിബൂഢാ വന്നു വിളിച്ചുകൊണ്ടു പോയതാ. തിരിച്ചയച്ചിരിക്കില്ല.'' ഒന്നും സംഭവിക്കാത്തമട്ടിൽ അവൾ പറഞ്ഞു. ഗുലചു് പൊടുന്നനെ തൻെറ കൈ കപാഹിയുടെ പിടിയിൽനിന്നും വിടുവിച്ചു.

''എന്താ ഉണ്ടായതു്?'' കപാഹി അല്പം വിസ്മയഭാവത്തിൽ ചോദിച്ചു.

തലയും കുനിച്ചു് ഗുലചു് മെല്ലെ മെല്ലെ പുറത്തേക്കു പോയി. മുററത്തു ചെന്നു നിന്നു് അവൻ ധനശിരിയെ നോക്കി. ധനശിരി ഏകാകിനിയായി മൂടൽമഞ്ഞിലേക്കു് ഒഴുകുകയാണു്. ശാന്തമായിട്ടോ? വ്യക്തമായി കാണുന്നില്ല. കപാഹിയും സാവധാനത്തിൽ ഇറങ്ങിവന്നു് അല്പം ഭയവിഹ്വലതയോടെ അവൻെറ സമീപം ചെന്നുനിന്നു.

അല്പസമയം നിശ്ശബ്ദയായി നിന്നതിനുശേഷം അവൾ ചോദിച്ചു: ''അങ്ങോട്ടു് എന്താണു നോക്കുന്നതു്?''

കപാഹിയുടെ ചോദ്യത്തിൽ പുതുമയുണ്ടായിരുന്നു. ആ

ശബ്ദവും അപരിചിതമാണെന്നു് അവനു് തോന്നി. അവൻ അലസമായി പറഞ്ഞു:

''ആ കാണുന്നതു് നമ്മുടെ കൃഷിഭൂമിയാണു്.''

കപാഹി കുറച്ചുകൂടി സമീപത്തേക്കു മാറിനിന്നു് അവന്റെ കരങ്ങൾ ഗ്രഹിച്ചു.

''അപ്പോൾ വളരെ അടുത്താണോ?'' അവൾ ചോദിച്ചു.

''അതെ, അതിന്റെ അടുത്തുതന്നെയാണു് നദി.'' ഇരുവരും മൂടൽമഞ്ഞണിഞ്ഞുനില്ക്കുന്ന പുതിയ ഭൂമിയെത്തന്നെ നോക്കിനിന്നു. കുറച്ചു കഴിഞ്ഞു് ഗുലചു് പറഞ്ഞു:

''അകത്തേക്കു പോകാം. ഇവിടെ തണുപ്പു കൂടുതലാണു്.''

''രാത്രിയും കുറെയായിരിക്കുന്നു.'' കപാഹിയും പറഞ്ഞു. അകത്തു പോയതിനുശേഷം അവൾ തുടന്നു:

''ഞാൻ ഇങ്ങോട്ടു വരുന്ന കാര്യം അവിടെ ആർക്കും അറിയുമായിരുന്നില്ല.'

''ഹ്മ്....'' അവൻ മൂളുകമാത്രംചെയ്തു.

കുറെനേരം മൂകരെപ്പോലെ ഒന്നും പറയാതെ തൊട്ടുരുമ്മി അവർ ഇരുന്നു.

ഗുലചു് എന്തോ ചിന്തിക്കുകയായിരുന്നു. ഇടയ്ക്കിടെ കപാഹിയെ നോക്കുകയും പിന്നെ തല കുനിച്ചിരിക്കുകയും ചെയ്തുകൊണ്ടിരുന്നു. അല്പം ഭയത്തോടും കുറഞ്ഞൊരു ആശങ്കയോടും കപാഹി അവനെയും നോക്കുന്നുണ്ടായിരുന്നു.

കുറച്ചകലെ മണ്ണെണ്ണവിളക്കു് എരിഞ്ഞുകൊണ്ടിരുന്നു. എങ്ങും തികഞ്ഞ നിശ്ശബ്ദത.

കുറച്ചു കഴിഞ്ഞു് കപാഹി മൊഴിഞ്ഞു: ''തരായെ ഒററയ്ക്കാക്കി എന്നെ നാഹറിന്റെകൂടെ വീണ്ടും അയക്കാൻ സഫിയതു് ഗൂഢാലോചന നടത്തുകയായിരുന്നു.''

''നാഹറിന്റെ കൂടെയോ?''

''അതെ. അയാളിതുവരെ വേറെ പെണ്ണു കെട്ടിയിട്ടില്ലല്ലോ. ഞാൻ ഇന്നു് ഓടിപ്പോന്നില്ലായിരുന്നെങ്കിൽ അയാൾ എന്തെങ്കിലുമൊക്കെ ചെയ്യുമായിരുന്നു.''

ഗുലചു് അവളുടെ മുഖത്തേക്കു തുറിച്ചുനോക്കി. ഇവൾക്കു് ഇപ്പോഴും അയാളോടു സ്നേഹമാണോ? തന്റെ പുരുഷൻ ജീവിച്ചിരിക്കെ അയാളെ വിട്ടു മററൊരാളുടെകൂടെ ഓടിപ്പോന്നിരിക്കയാണുതാനും.

കുറെക്കഴിഞ്ഞു് അവൻ ചോദിച്ചു: ''താരായെ എന്തുകൊണ്ടു് കൂടെക്കൂട്ടി വന്നില്ല?''

''വരും. അവൾ ഇവിടെയല്ലാതെ എവിടെ പോകാനാ? ആ പൊട്ടനെ കെട്ടാൻ അവൾ ഒരിക്കലും സമ്മതിക്കില്ല. എങ്കിലും കൂടെ എങ്ങനെയാണു കൊണ്ടുവരിക?''

ഗുലച് മറുപടി ഒന്നും പറഞ്ഞില്ല. അവനാകെ വല്ലായ്മ തോന്നി. കരയണമെന്നു മോഹമുണ്ടായി. പക്ഷേ, ഒരു നിസ്സംഗനെപ്പോലെ ചിരിക്കുകയാണുചെയ്തതു്.

ഗുലചിന്റെ സമീപം ചെന്നു് കപാഹി രണ്ടു കൈകളും അവന്റെ ചുമലിൽവെച്ചു പറഞ്ഞു: ''രാത്രി വളരെ വൈകിയിരിക്കുന്നു. ഉറങ്ങുന്നില്ലേ?''

കപാഹിയെ തന്റെ മാറോടണച്ചു് ആശ്ലേഷിച്ചപ്പോൾ ഗുലചിനു തോന്നി, കപാഹി തികച്ചും ഒരു നവവധുതന്നെ. അവളുടെ ശരീരത്തിൽ ഒരു നവാംഗനയുടെ മാദകമായ ലഹരിയുണ്ടു്. അവൾ അവനെക്കാൾ പ്രായം കുറഞ്ഞ ഒരു കൊച്ചു സുന്ദരിയാണു്.

## പതിനെട്ടു്

കടവിൽനിന്നു തിരിച്ചുവന്ന ഭീമൻ വീണ്ടും കപാഹിയുടെ വീട്ടിലെത്തി. അവിടെ മൂകത തളംകെട്ടി നിൽക്കുന്നു. അല്പ സമയത്തിനകംതന്നെ കപാഹിയുടെ ഭവനം താറുമാറായിരിക്കുന്നതുപോലെ. ഭീമനു നീരസം തോന്നി. തകേന്ന വീട്ടിലേക്കു കയറിവന്നതുതന്നെ ശരിയായില്ല.

അപ്പോൾ സമയം പാതിരാവോടടുക്കുകയായിരുന്നു.

ഭീമൻ ചുററുപാടും കണ്ണോടിച്ചു. കപാഹി കുറഞ്ഞ തന്റേടക്കാരിയൊന്നുമല്ല. ഗ്രാമത്തിലെ ഈ ഒഴിഞ്ഞമൂലയിൽ ഇളയമ്മയും മകളും എങ്ങനെയാണു് കഴിഞ്ഞുകൂടിയതു്? ഭയവും ശങ്കയും തീണ്ടാത്ത വർഗം. ഇന്നുതന്നെ വീടും കുടിയും വിട്ടോടാൻ എന്തൊരു ധൈര്യമാണു് അവൾ കാണിച്ചതു്?

ഭീമൻ വീട്ടിനകത്തുകയറി. കൂരിരുട്ടുതന്നെ. ഒന്നും ദൃശ്യമല്ല. കാണാനവിടെ എന്തിരിക്കുന്നു? കുറേനേരം അങ്ങനെ അവിടെ നിന്നപ്പോൾ അവനു് ആശ്വാസം തോന്നി. വീട്ടിനകത്തു പുറ

ത്തെക്കാരം ചൂടുണ്ട്. എങ്കിലും കുറച്ചു കഴിഞ്ഞു് അവൻ പുറത്തേക്കുതന്നെ ചെന്നു. അകത്തൊന്നുമില്ല; വീട്ടിൽ സാധനങ്ങരം ഉപേക്ഷിച്ചുപോകുന്ന പെണ്ണല്ലല്ലോ കുപാഹി.

പെട്ടെന്നു് മൂടൽമഞ്ഞിൽ ആരോ ഇഴഞ്ഞുനീങ്ങി വീട്ടിലേക്കു വരുന്നതു് അവൻ കണ്ടു. ആദ്യം അല്പം ഭയം തോന്നി. അരയിൽ തൂക്കിയിട്ട ഖുഖറി (കത്തി) കൈയിൽ ഉറപ്പിൽ പിടിച്ചു് അവൻ ഉച്ചത്തിൽ ചോദിച്ചു: ''ആരാ അതു്?''

തരാ ഭയപ്പെട്ടുപോയി. അവളും പ്രതിധ്വനിപോലെ ചോദിച്ചു: ''അതു് ആരാ?''

ഭീമൻ അടുത്തേക്കു ചെന്നു. അവനു് തരായെ മനസ്സിലായി.

''ഞാൻ ഭീമനാണു്. നീ തരായല്ലേ?''

''അതെ. തരാതന്നെ.''

''ഈ രാത്രി നീ ഒററയ്ക്കു് എവിടെനിന്നു വരുന്നു?''

''നീ ഇവിടെ എന്തു ചെയ്യുന്നു?'' തരാ കുറച്ചു മുമ്പോട്ടു നീങ്ങിനിന്നു.

''ഇളയമ്മ എവിടെ പോയി?''

''നിൻെറ ഇളയമ്മ പോയില്ലേ? കുറെ നേരമായി ഞാൻ കടവു കടത്തിവിട്ടിട്ടു്. വീട്ടിൽ വല്ലതും ഒഴിഞ്ഞുപോയോ എന്നു നോക്കാൻ നിൻെറ ഇളയമ്മതന്നെയാണു പറഞ്ഞതു്. അതുകൊണ്ടു് ഒന്നുകൂടി നോക്കാൻ ഞാൻ പോന്നതാ.''

തരാ അല്പനേരത്തേക്കു ഭയചകിതയായി. പിന്നീടു് വ്യാകുലചിത്തയായി ചോദിച്ചു: ''അപ്പോരം ഇളയമ്മ പോയോ?''

ഭീമൻ പറഞ്ഞു: ''വല്ലാത്ത തണുപ്പുണ്ടു്. നീ വീട്ടിനകത്തേക്കു കയറിവാ തരാ. ഞാൻ തീ കൂട്ടാം. എൻെറ കൈയിൽ തീപ്പെട്ടിയുണ്ടു്.''

തരാ ഭീമൻെറ സമീപമെത്തി.

''ഭീമേട്ടാ!''

''എന്താ തരാ?''

''ഞാനും അക്കരെയ്ക്കു പോകുന്നു.''

''ശരി, പോകാതെ പിന്നെ ഇവിടെ ആരുടെകൂടെയാണു നീ താമസിക്കുക. പക്ഷേ, ഇപ്പോരം വളരെ രാത്രിയായിരിക്കുന്നു.''

''ആയിക്കോട്ടെ. ഞാൻ ഇവിടെ നിൽക്കില്ല. എനിക്കു് ഇപ്പോഠംത്തന്നെ പോകണം. നിനക്കെന്നെ അക്കരെ കൊണ്ടു വിടാമോ?''

'ഈ പാതിരാത്രു് ധനശിരി കടക്കുന്നതു നന്നല്ല. പുലരു മല്ലോ. അതുവരെ ഇവിടെ നില്ക്കു്.'

തരാ വീട്ടിനകത്തു കയറി. ഭീമൻെറ കൈയിൽനിന്നു തീപ്പെട്ടി വാങ്ങി മുക്കിൽവെച്ച റാന്തൽ എടുത്തു കത്തിച്ചു. പി ന്നീടവാം തൻെറ തുണിക്കെട്ടു് എവിടെ എന്നു നോക്കി. ഇളയമ്മ അതുംകൂടെ കൊണ്ടുപോയിരിക്കുന്നു.

അവളുടെ പൂച്ച എവിടെയോ ഒററയ്ക്കിരിക്കുകയായിരുന്നു അവളെ കണ്ടു് അതു് ഇറങ്ങിവന്നു. 'മ്യാഉ', 'മ്യാഉ' എന്നു കരഞ്ഞുകൊണ്ടു് അവളുടെ കാലുകളിൽ ഒട്ടിനിന്നു. തരാ അതി നെ ഒന്നു നോക്കി. ഒരു നിമിഷനേരത്തേക്കു് അവളെല്ലാം മറന്നുപോയി. അവാം അതിനെ വാരിയെടുത്തു. അതിൻെറ ചൂടു് അവാംക്കു് സുഖം നല്കി. എങ്കിലും അവാം പെട്ടെന്നു് അതിനെ താഴെ ഇറക്കി. എന്നിട്ടു് അകത്തു നിൽക്കാതെ പുറ ത്തേക്കു് ഇറങ്ങിവന്നു:

''ഭീമേട്ടാ, ഞാൻ പോകുന്നു.''

''ഇപ്പോഠംത്തന്നെ പോണോ?''

''പോണം. വാ, എന്നെ കൊണ്ടുവിടു. പുഴ കടത്തി വിട്ടാൽ മതി. അക്കരെ എത്തിയാൽ ഞാൻ പൊയ്ക്കോളാം.''

തരാ ഇറങ്ങി നടന്നു. അവളെ പിന്തുടന്നു് ഭീമനും ഇറങ്ങി. വഴിക്കുവെച്ചു് ഭീമൻ ചോദിച്ചു: ''നിൻെറ ഇളയമ്മ നിന്നെ എന്തുകൊണ്ടാണു് കൂടെ കൊണ്ടുപോകാതിരുന്നതു്?''

തരാ ഒന്നും പറഞ്ഞില്ല. മൗനംപൂണ്ടതേയുള്ളു.

ഇതുപോലൊരു കാളരാത്രി അവളുടെ ജീവിതത്തിൽ എന്നെങ്കിലും ഉണ്ടാകുമെന്നു് അവാം സ്വപ്നത്തിൽപ്പോലും വിചാരിച്ചിരുന്നില്ല. അവാം കുറെ നാളായി തനിച്ചു് ഇങ്ങനെ അലയുകയായിരുന്നെന്നു് അവാംക്കു തോന്നി. എവിടെ നോ ക്കിയാലുംകൂരിരുട്ടും മൂടൽമഞ്ഞും മാത്രം. പ്രഭാതമാകുന്നതു് എപ്പോഴായിരിക്കും.

മഞ്ഞും രാത്രിയിലെ തണുത്ത കാററും ഏററു് തരായുടെ ചുണ്ടുകാം വരണ്ടുകീറി. അവളുടെ മരവിച്ച കൈകാലുകാം വേദനിക്കാൻ തുടങ്ങി. എങ്കിലും ഏതോ ഉദ്വിഗ്നതകൊണ്ടു

ന്നപോലെ ശരീരം അപ്പോഴും ഊഷ്മളമായിരുന്നു. അവാംക്ക ഭ്രാന്തുപിടിച്ചതുപോലെ.

പുഴക്കടവു് നിതാന്തശ്ശൂന്യമായിരുന്നു. മൂടൽമഞ്ഞു ഘനീഭവിച്ച പുഴയെ പുതപ്പിച്ചുറക്കിയിരിക്കയാണു്. ചന്ദ്രൻ വിളറിയിരിക്കുന്നു. നിശ്ശബ്ദതയിലാണ്ട ഗ്രാമം ചേതനയററു കിടന്നു.

തരായും ഭീമനും ഒന്നും സംസാരിക്കാതെ നടക്കുകയായിരുന്നു. എന്തെങ്കിലും ചോദിക്കാൻ ഭീമനു് തീരെ താല്പര്യം തോന്നിയില്ല. എല്ലാം അറിഞ്ഞിട്ടും അവനു് ഒന്നും മനസ്സിലായില്ല. കപാഹി എന്തുകൊണ്ടു് തരായെ കൂടെകൊണ്ടുപോയില്ല? ഗുലച് വാസ്തവത്തിൽ കപാഹിയെയാണോ നിക്കാഹ് കഴിക്കാൻ ആഗ്രഹിച്ചതു്? തരായെ അല്ലേ? തരാശ്ക്കു വയസ്സു കുറവുതന്നെ. പതിന്നാലു വയസ്സുകാരി—എങ്കിലും വളർച്ചയില്ലാത്തവളല്ല. ഇവാംക്ക പ്രായപൂർത്തിയായിരിക്കുന്നു. പിന്നെ കപാഹി—അവളും യൗവനയുക്തതന്നെ. ഗുലചിനെക്കാാം അവാംക്ക രണ്ടോ നാലോ വയസ്സു കൂടുതലായിരിക്കാം. അതിലെന്താ? അവളുടെ യുവത്വം ഇന്നും നിലനില്ക്കുന്നു. അവരുടെ ദാമ്പത്യം സഫലമാവട്ടെ—ആവുകതന്നെ വേണം. തരാശ്ക്കും ഉചിതമായൊരു ബന്ധം അവർ കണ്ടുപിടിച്ചുകൊള്ളും.

അവർ കടവിലെത്തി. തോണി ഒരു കുററിയിൽ കെട്ടി നിർത്തിയിട്ടുണ്ടു്. തുഴയില്ല.

'ഭീമൻ പറഞ്ഞു: ''തരാ, നടക്കേണ്ടതൊക്കെ നടന്നു. ഗുലചും കപാഹിയും എവിടെയും ഓടിപ്പോവുകയൊന്നുമില്ല. ഇപ്പോാം അവിടെപ്പോയി അവർക്കു് ഉറക്കമില്ലാതാക്കുന്നതും രാവിലെ അവിടെ എത്തുന്നതും എല്ലാം കണക്കുതന്നെ. നമുക്കു കടവിലെ ഈ കൂരയിൽ കുറച്ചു് ഇരിക്കാം. തണുപ്പുകൊണ്ടു് കൈയും കാലും മരവിച്ചിരിക്കുന്നു.''

തരാ എതിരൊന്നും പറഞ്ഞില്ല. അവാംക്കും നല്ല തണുപ്പു തോന്നിയിരുന്നു. അവളുടെ കൈകാലുകാം തണുത്തു വിറയ്ക്കുകയായിരുന്നു. ഭീമൻ നല്ലൊരു തീ കൂട്ടി. കടത്തുകാരൻ ശേഖരിച്ചുവെച്ച വിറകു് എടുത്തു തീയിലിട്ടു. തരായും ഭീമനും അതിനു മുമ്പിൽ ചെന്നിരുന്നു. ആരും ഒന്നും സംസാരിച്ചില്ല. കൈയിനും കാലിനും ചൂടേററപ്പോാം അവർക്കു ചേതന വീണ്ടുകിട്ടിയതുപോലെ തോന്നി.

''കുറച്ചു കഴിഞ്ഞാൽ നേരം വെളുക്കും. നിങ്ങാംക്കുവേണ്ടി

ഇന്നു് എന്റെ ഉറക്കം പോയി. ഇന്നു നീ ഗുലചിന്റെ കൂടെ പോവാൻ ആഗ്രഹിച്ചതായിരുന്നെങ്കിൽ മറെറാരിടത്തു പോകാനേ പാടില്ലായിരുന്നു.''

തരാ മൗനംപൂണ്ടിരുന്നതേയുള്ളു.

അങ്ങകലെ എവിടെയോനിന്നു് മൂന്നുനാലു പൂവൻകോഴികൾ കൂവിക്കൊണ്ടിരുന്നു. രാത്രി പെട്ടെന്നവസാനിച്ചതുപോലെ തോന്നി. ശരീരവും മനസ്സും തളർന്നതുപോലെ. അപ്പോഴും ആകാശവും ഭൂമിയും മൂടൽമഞ്ഞിൽനിന്നു മോചിക്കപ്പെട്ടിരുന്നില്ല.

തരാ പെട്ടെന്നു് എഴുന്നേററു:

''എന്നെ നദി കടത്തിവിടൂ.''

''ശരി. പുലരാറായിരിക്കുന്നു. അക്കരെയുള്ള വഴി നിനക്കെങ്ങനെ അറിയും?''

''നീ കുറച്ചു ദൂരംവരെ വന്നാൽ മതി. പിന്നെ ഞാൻ പൊയ്ക്കോളാം.''

ഭീമനും എഴുന്നേററു.

കടത്തുകാരൻ ചാപ്പയിൽ വെച്ച ഒരു ചെറിയ തുഴ അവൻ കണ്ടെടുത്തു കൊണ്ടുവന്നു് കടവിലേക്കിറങ്ങി.

മങ്ങിയ പ്രകാശം പരക്കാൻ തുടങ്ങിയിരുന്നു. ഭീമനെ അനുഗമിച്ചു് തരാ ഗുലചിന്റെ വീട്ടിലേക്കു നടന്നു. നനഞ്ഞ മണ്ണു്. ഉണങ്ങിയ പുൽപ്പാടം മഞ്ഞിൽ കുളിച്ചുനിൽക്കുന്നു.

കുപാഹി ഉറങ്ങി എഴുന്നേററു വാതിൽ തുറന്നു പുറത്തുവന്നു. മുമ്പിൽ തരായെ കണ്ടു പകച്ചു നിന്നുപോയി. എങ്കിലും ആശ്ചര്യം പ്രകടിപ്പിക്കാതെ പറഞ്ഞു, ''നീ വന്നോ? അകത്തേക്കു പോ. നിന്റെ ഇളയച്ഛൻ എഴുന്നേററിട്ടില്ല. ഞാൻ പുഴയിൽ പോയി കുളിച്ചുവരാം.''

തരാ കുറെ നേരം മുററത്തുതന്നെ നിന്നു. അവളുടെ കണ്ണുകൾക്കു മുമ്പിൽ ഇരുട്ടു വ്യാപിച്ചതുപോലെ. അവൾ അവിടെത്തന്നെ ഇരുന്നുപോയി. ഗുലചു് ഇന്നവൾക്കു് ഇളയച്ഛൻ. തരായുടെ സ്വപ്നം തകർന്നടിഞ്ഞിരിക്കുന്നു. അവൾ പൂർവദിക്കിലേക്കൊന്നു നോക്കി. ആ ആകാശം അവൾക്കു് അപരിചിതമായിരുന്നു.

## പത്തൊമ്പത്

ഈ വാർത്ത അടുത്ത ദിവസംതന്നെ ഡാലി ഗ്രാമത്തിലെത്തി. സഫിയതിന്റെ വീട്ടിൽ തരായെ കാണാതായപ്പോൾ, ആളുകൾ കുറേനേരം അവളെ അന്വേഷിച്ചു. എങ്കിലും വിശേഷിച്ചു കോലാഹലമോ ബഹളമോ കൂട്ടിയില്ല. സഫിയത് അഭിപ്രായപ്പെട്ടു: ''ഇവയൊക്കെ വരുതിക്ക നിൽക്കാത്ത വഹയാ. പോയതു നന്നായി. തേടിപ്പിടിക്കേണ്ടുന്ന ആവശ്യമേ ഇല്ല.''

എങ്കിലും പിറേറദിവസം സഫിയത് തരായുടെ വീട്ടിൽ ആളെ അയച്ചു, അവൾ അവിടെ എത്തിയോ എന്നറിയാൻ. അപ്പോഴാണ് രഹസ്യങ്ങളെല്ലാം പുറത്തായതു്.

ചിലർ പറഞ്ഞു: 'ഗുലച് തരായെ കല്യാണം കഴിച്ചു.'

മററു ചിലർ പറഞ്ഞു: 'തരായെ അല്ല,കപാഹിയെ.'

എന്നാൽ ഗുലച് തരായെയല്ല, കപാഹിയെയാണ് കല്യാണം കഴിച്ചതെന്നു് ഒന്നുരണ്ടു ദിവസത്തിനകം എല്ലാവരും വ്യക്തമായി മനസ്സിലാക്കി.

ആളുകൾ പലതരത്തിലുള്ള അഭിപ്രായങ്ങൾ പറഞ്ഞു. അനുകൂലമായും പ്രതികൂലമായും.

തരായെ കാണിച്ച് ഗുലചിനെ കബളിപ്പിച്ചു: അവസാനം അവൾതന്നെ അവന്റെക്കൂടെപ്പോയി. ഈ പെണ്ണുങ്ങളെ വിശ്വസിക്കാൻ പററില്ല.

അവൻ കപാഹിയുമായി പണ്ടേ അടുപ്പത്തിലായിരുന്നു. അതിപ്പോൾ ഉറപ്പിച്ചുവെന്നു മാത്രം.

തരായെയും ആശിപ്പിച്ചിരുന്നത്രെ, കല്യാണം കഴിക്കാമെന്നു്.

തരാ അവനെ പൂർണമായും വിശ്വസിച്ചിരുന്നു. പക്ഷേ, അവൻ അവസാനം വഞ്ചിച്ചു.

ആരു് ആരെ വഞ്ചിച്ചു എന്നെല്ലാം ആർക്കറിയാം. തലയിലെഴുത്തു് ആർക്ക മാററാൻ കഴിയും?

തരാക്കു കല്യാണപ്രായം എന്താ കഴിഞ്ഞുപോയോ? അവൾക്കത്രെയല്ലേ പ്രായമുള്ളൂ. ഗുലച് കപാഹിയെ നിക്കാഹ് കഴിച്ചതു നന്നായി.

ചന്ദ്രൻ ഒരു ദിവസം ഗുലചിനെ കണ്ടുമുട്ടി.

'നീ ഈ കാണിച്ചതെന്താ ഗുലച്? ഞാൻ വിചാരിച്ചതു് നിൻെറ ചാട്ടം തരായുടെ നേരെയാണു് എന്നല്ലേ? ഓപ്പൊസിററ്!''

അപരാധിയെപ്പോലെ ഗുലച് തലകുനിച്ചു: ''നീ വിചാരിച്ചതു നേരായിരുന്നു. ഞാനും ഇങ്ങനെയൊന്നും വിചാരിച്ചില്ല. എവിടെയോ തകരാറു പററിപ്പോയി.''

''തരായെയാണു നിനക്കു മോഹമെങ്കിൽ, നീ കപാഹിയെ എന്തിനാ നിക്കാഹ് കഴിച്ചതു്?''

''എനിക്കൊന്നും മനസ്സിലായില്ല. മൗലവി എന്തു പറയുന്നു എന്നൊന്നും ഞാൻ ശ്രദ്ധിച്ചില്ല. തരായുടെ സ്ഥാനത്തു് അവളുടെ ഇളയമ്മയാണു് വരികയെന്നു് ഞാനെങ്ങനറിഞ്ഞു?''

''ശരിയാണു്. ഞാനും അപ്പോഠ ശ്രദ്ധിച്ചില്ല. പർദ്ദ ധരിച്ചു് തരായാണു വന്നതെന്നാണു് ഞാനും വിചാരിച്ചതു്. ശരി, നടന്നതു നടന്നു. ഇനി നേരെ നടന്നേക്കണം. തരായെ സ്നേഹിക്കണം.''

''തീർച്ചയായും. ഞാൻ അവളെ സ്നേഹിക്കുന്നു. പക്ഷേ, ഇവിടെ വന്നതിനുശേഷം അവഠ വല്ലാതെ നിരാശപ്പെട്ടിരിക്കുന്നു.''

''കുറെനാഠ അവഠക്കു സങ്കടം ഉണ്ടാകാം. ഷീ മസ്ററ് സോറി. നിങ്ങഠ രണ്ടുപേരും അവളെ സ്നേഹിക്കണം. അവഠ കൊച്ചല്ലെ. നോട്ട് ഓഠഡ് ഗേഠ.''

ഗുലച് പറഞ്ഞു: ''ശരി, കഴിഞ്ഞതു കഴിഞ്ഞു. കാണക്കാണെ കൊയ്ത്തുകാലവും വന്നു. ഞാൻ വെട്ടിത്തെളിയിച്ച കൃഷിഭൂമിക്കു് നീ പട്ടയം വാങ്ങിത്തരണം.''

''ശരി, അതു ഞാൻ വാങ്ങിക്കാം. നീ വേവലാതിപ്പെടേണ്ട. ഇത്തവണ കൃഷി നന്നാക്കണം. പരിപ്പിനും ജീരകത്തിനും എല്ലാം വില കയറിയിരിക്കുന്നു. നെല്ലിനും അരിക്കും വില കയറും. ഇപ്പോഠ നീ ഒററയ്ക്കല്ല. യു ത്രീ മേൻ. ശരിക്കു അദ്ധ്വാനിച്ചില്ലെങ്കിൽ പട്ടിണി കിടന്നു മരിക്കും.''

ഗുലചിനു് അക്കാര്യം അറിയാം. അവനു് കൂടുതൽ ജോലി ചെയ്യേണ്ടിവരും. കൊല്ലം മുഴുവനും വേണ്ടുന്ന ധാന്യം ശേഖരിച്ചില്ലെങ്കിൽ ബുദ്ധിമുട്ടേണ്ടിവരും. പിന്നെ കപാഹി എന്താണു തിന്നുക? തരാ എന്താണു തിന്നുക?

കപാഹിയും വെറുതെ ഇരിക്കുന്നവളായിരുന്നില്ല. അടുത്ത ആഴ്ചതന്നെ അവഠ ഗുലചിനോടു് പറഞ്ഞു് രണ്ടു തറികഠ

ഉറപ്പിച്ചു. കൈയിലുള്ള രൂപകൊണ്ടു് നൂൽ വാങ്ങിച്ചു. രണ്ടു തറിയിലും പ്രത്യേകം പ്രത്യേകം തുണികൾ നെയ്യാൻ തുടങ്ങി. വെറുതെ ഇരുന്നാൽ വായിൽ പോകുമോ? തറിക്കു വേണ്ടുന്ന യന്ത്രസാമഗ്രികൾ അവൾ കൂടെ കൊണ്ടുവന്നിരുന്നു.

ഗുലചിനു് തരായുടെ മുഖത്തു നോക്കാൻ ഭയമായിരുന്നു. തരായെ കാണുമ്പോഴേക്കും അവന്റെ ഹൃദയം തകരുന്നു. ആകെ ഒരു കുററബോധം. അവൻ മൗനമവലംബിച്ചു.

തരായുടെ ജീവിതത്തിലും മാററം വന്നിരിക്കുന്നു. ശോകമൂകമായ ആ കുടുംബത്തിൽ അവൾ അതിലേറെ ശോകമൂകമായി. അവൾ സംസാരിക്കാറേ ഇല്ല. തലയും കുനിച്ചു് മൗനമായി ജോലി ചെയ്തുതീർക്കും. രാവിലെ ഇളയമ്മയും ഗുലചും എഴുന്നേൽക്കുന്നതിനുമുമ്പു് അവൾ എഴുന്നേൽക്കും. വീടും മുററവും തുത്തുവാരും, പുഴക്കരയിൽനിന്നു വെള്ളം കൊണ്ടുവരും, പശുക്കൾക്കു് തീററ കൊടുക്കും, നെല്ലു കുത്തും, വീടും മുററവും മെഴുകും. ഗുലചും ഇളയമ്മയും ഭക്ഷണം കഴിച്ചാൽ വീട്ടിലെ ജോലിയെല്ലാം തീർത്തു് കിടന്നുറങ്ങും. ഈ ജോലികളിൽ സദാ വ്യാപൃതയായിരുന്നാലും അവളുടെ വായിൽനിന്നു് ഒരു ശബ്ദവും പുറപ്പെട്ടില്ല; ഈ ലോകത്തിൽ മററാരുമില്ല. അവൾ ഏകയാണെന്ന മട്ടാണവൾക്കു്.

ഗുലചിനു് അവളുടെ മനസ്സറിയാം. എങ്കിലും പോംവഴി കാണാനാവാതെ അവൻ അവളിൽനിന്നു് അകന്നുനിന്നു. ഓടക്കുഴലുമെടുത്തു് പുഴക്കരയിൽ മണിക്കൂറുകളോളം ചെന്നിരിക്കും. കന്നുകാലികളെ മേയ്ക്കാൻ പോയാൽ ഇരുട്ടിയാലേ വീട്ടിൽ തിരിച്ചെത്തുകയുള്ളു. കപാഹി മാത്രം സംസാരിച്ചുകൊണ്ടിരുന്നു. ഒന്നും വിശേഷിച്ചു സംഭവിച്ചിട്ടില്ലെന്നും അവളും ഗുലചും പണ്ടുപണ്ടേ ഇതുപോലെതന്നെ കഴിഞ്ഞവരായിരുന്നെന്നും, തരായും ഇതുപോലെ അവരുടെകൂടെ കഴിഞ്ഞുവരികയായിരുന്നു എന്നും ഉള്ള ഭാവമായിരുന്നു അവൾക്കു്.

കുംഭം മൂടുപടം വലിച്ചുമാററി. മീനം പോയി. മേടം പിറന്നു. ധനശിരിയിൽ പുതുമഴയുടെ വെള്ളം ഒഴുകാൻ തുടങ്ങി. ഗുലചിന്റെ മുററത്തു് തൃണാങ്കുരങ്ങൾ തലയുയർത്തി. കുതിർന്ന മണ്ണു് വിതയ്ക്കൊരുങ്ങിനിന്നു.

കപാഹി താറാവുമുട്ട വിരിയിച്ചു കുഞ്ഞുങ്ങളെ ഇറക്കി. അവയെ പെട്ടിയിലിട്ടു വളർത്തി. തരായും താറാവുകുഞ്ഞുങ്ങളെ

കാക്കയിൽനിന്നും പരുന്തിൽനിന്നും രക്ഷിക്കാൻ പരിശ്രമിച്ചു.

അതിനിടയിൽ ഒരു തവണ ഗ്ഗലചു് ഡാലിമിലേക്കു പോയി. ഗ്രാമത്തിലെ ഒരു ബന്ധുവീട്ടിൽ അമ്മയെ വിളിച്ചുവരുത്തി അപേക്ഷിച്ചു: ''അമ്മേ, ഞാൻ നിങ്ങളെ കൂട്ടിക്കൊണ്ടുപോവാൻ വന്നതാണു്. എൻെറ കൂടെ വരൂ.''

അവൻെറ അമ്മ കോപാകുലയായി പിറുപിറുത്തു: ''നിൻെറ വീട്ടിലോ? എന്തിനു്? ആ വെപ്പാട്ടിയുടെ കൈകൊണ്ടു വെച്ചുവിളമ്പി തിന്നാനാണോ നിൻെറ വീട്ടിൽ വരേണ്ടതു്? എൻെറ സ്ഥിതി എത്ര മോശമായാലും അവളോടൊപ്പം ഒരു വീട്ടിൽ കഴിയാൻ ഞാൻ വരില്ല.''

തലയും കുനിച്ചുനിന്നു് ഗ്ഗലചു് പറഞ്ഞു: ''തരായും ഉണ്ടല്ലോ കൂടെ.''

''അവളുണ്ടായതുകൊണ്ടെന്താ? അമ്മയുടെതന്നെയല്ലേ മകളും. ഒരു ദിവസം അവളും പറന്നുപോകും. ആ വെപ്പാട്ടിയെക്കൊണ്ടു് കൂടെ താമസിപ്പിച്ചതു് കേമായില്ലേ? ഇനി നീ തന്നെ സുഖമായി കഴിഞ്ഞോ, എന്നെക്കുറിച്ചൊന്നും ചിന്തിക്കണ്ട.''

അവനും ദേഷ്യംവന്നു. അവൻ കയർത്തു: ''വരുന്നില്ലെങ്കിൽ വരേണ്ട. മകൻെറ ഭാര്യയുടെ കൈകൊണ്ടു വെച്ചുവിളമ്പിത്തിന്നാൻ നിങ്ങാംക്കു വിധിയില്ല.''

''അവളുടെ കൈകൊണ്ടു വാങ്ങി തിന്നാൻമാത്രം എന്തു ഗതികേടാണെനിക്കു വന്നിട്ടുള്ളതു്?'' അമ്മയും വിട്ടില്ല.

ആരു് ആരെ വിവാഹംചെയ്തു, ആരു് ആരുടെകൂടെ ഓടിപ്പോയി——ഈ കാര്യങ്ങളൊന്നും എന്നും ചിന്തിച്ചിരിക്കാൻ ഡാലിംഗ്രാമത്തിലെ ജനങ്ങാംക്കു നേരമില്ല. വിവാഹം നടക്കുക മാത്രമാണു് യഥാർത്ഥ പ്രശ്നം. ആരു് ആരെ വിവാഹം ചെയ്തു എന്നു ചിന്തിച്ചിട്ടെന്താ കാര്യം? ഗ്ഗലചിനു് ഈ വിവാഹംകൊണ്ടു് ഒരുതരത്തിലും അലോസരമുണ്ടായില്ല. നല്ലതോ ചീത്തയോ? അതൊന്നും ചിന്തിക്കേണ്ടുന്ന ആവശ്യം നേരിട്ടില്ല. ഒരു പെണ്ണു് വീട്ടിൽ വേണം——കപാഹിതന്നെയോ ഇനി മററാരെങ്കിലുമോ ആവട്ടെ, അതുകൊണ്ടെന്താ അവളെ രാജാവായി വാഴിക്കുന്നവളായിട്ടു് ആരാ ഉള്ളതു്?

സ്വന്തം വീട്ടിൽ മാത്രം അവനു് അല്പം സങ്കോചം അനു

ഭവപ്പെട്ടു. എങ്കിലും എല്ലാ കാര്യത്തിനും അവൻ തരായെ ത്തന്നെ വിളിക്കുമായിരുന്നു.

''നോക്കൂ തരാ, ഒരു പാത്രം വെള്ളം കൊണ്ടുവാ.''

''തരാ, എൻെറ ഷർട്ടു് അലക്കി ഇടണം....''

''തരാ, ഈ മീനൊന്നു് മുറിച്ചു വെക്കൂ....''

''തരാ, കന്നുകാലികൾക്കു വെള്ളം കാട്ടാൻ മറക്കല്ലെ.''

എന്നിട്ടും തരായുമായുള്ള തൻെറ ബന്ധം സാധാരണഗതി യിലാക്കാൻ അവനു സാധിച്ചില്ല. തരായുടെ മൗനത്തിൽ ഒരു അവ്യക്തമായ പരാതി കിടന്നു പിടയുന്നതായവനു് അനുഭവ പ്പെട്ടു. അവനു വളരെ വളരെ സങ്കോചമുണ്ടു്, വ്യാകുലതയു ണ്ടു്. അതിൽനിന്നു രക്ഷപ്പെടാൻ അവൻ കൂടെക്കൂടെ തരായെ വെറുതെ വിളിച്ചുപോവുകയാണു്.

കപാഹി ഒററ ദിവസംകൊണ്ടു് ഗുലചുമായുള്ള ബന്ധ ത്തിൽ മാററംവരുത്തി. ഇന്നലെവരെ 'നീ' എന്നു വിളിച്ചി രുന്ന ഗുലചിനെ ഇന്നു 'നിങ്ങൾ' എന്നു വിളിക്കാൻ അവൾ ക്കു് ഒരു വിഷമവും തോന്നിയില്ല. അതുപോലെ ഗുലചിനും കപാഹിയെ ചേച്ചി എന്നു വിളിച്ചിടത്തു് പേർ ചൊല്ലി വിളിക്കാൻ ലവലേശം സങ്കോചമുണ്ടായില്ല.

എന്നാൽ, തരായ്ക്കുമാത്രം അതു സാധിച്ചില്ല. ഇതേവരെ ഏട്ടാ എന്നു വിളിച്ച ആളെ 'ഇളയച്ഛാ' എന്നു വിളിക്കാൻ അവൾക്കു കഴിഞ്ഞില്ല. ഏതായാലും അവൾ ഗുലചിനെ പ്രത്യേകമായി സംബോധനചെയ്തില്ല. നിങ്ങളെന്നും വിളി ച്ചില്ല. താങ്കളെന്നും പറഞ്ഞില്ല. ഏട്ടാ എന്നും വിളിച്ചില്ല. എന്തൊക്കെയോ പറഞ്ഞൊപ്പിക്കുന്നു. ഒഴിവാക്കാനാവാ ത്തൊരു സങ്കോചം അവളെ വിലക്കുകയായിരുന്നു.

ഇത്രയൊക്കെയായാലും ഗുലചിനോടുള്ള അവളുടെ ബഹു മാനം കുറഞ്ഞില്ല. ദിവസം ചെല്ലുന്തോറും അതു് കൂടുതൽ ദൃഢ മായിവന്നു. വ്യക്തമായി ഒന്നും പറഞ്ഞില്ലെങ്കിലും ഗുലചി ൻെറ സൗകര്യങ്ങളെക്കുറിച്ചു് അവൾ തികച്ചും ശ്രദ്ധിച്ചു. അവൻെറ മുണ്ടും ഷർട്ടും അലക്കിവെക്കും, കീറിയ തുണി തുന്നി ക്കൊടുക്കും, അവൻെറ രുചിക്കൊത്ത ഭക്ഷണം പാകംചെയ്യും, അവൻെറ എല്ലാ കാര്യത്തിലും സഹായത്തിനെത്തും.

ഗുലചിനു തൃപ്തിതോന്നും. അവൻ കൃതജ്ഞനുമാണു്. എങ്കിലും വ്യക്തമായി ഒന്നും പറഞ്ഞില്ല, പറയാൻ സാധിച്ചതു മില്ല.

കന്നുകാലികളെ മേയ്ക്കാൻ മൈതാനത്തിലേക്കു പോയാൽ പെട്ടെന്നു മഴവന്നെങ്കിൽ അവളാണ്' ഓടിപ്പോയി കുടകൊടുത്തു വരിക. കാലിനു മുള്ളു തറച്ചാൽ അവളാണ്' ചമ്രംപടഞ്ഞിരുന്ന്' അതു്' എടുത്തു കൊടുക്കുക. എന്തെങ്കിലും ജോലിചെയ്തു കൊണ്ടിരിക്കെ കത്തികൊണ്ടു്' കൈ മുറിഞ്ഞാൽ അവളാണ്' ഉപ്പും മഞ്ഞളും വെച്ചുകെട്ടുക. വേനൽക്കാലത്തു്' പുറത്തെവിടെയെങ്കിലും പോയിവന്നാൽ അവളായിരിക്കും അടുത്തിരുന്നു വീശിക്കൊടുക്കുക. അവൻെറ സുഖത്തിനുവേണ്ടി അവൾ നിഴൽ പോലെ അവനെ പിന്തുടന്നു.

എങ്കിലും വാക്കുകളിൽ ഒന്നും വ്യക്തമാക്കിയില്ല. അവൾക്കു വാക്കുകളില്ലായിരുന്നു. അതും ഇതും ചെയ്യണമെന്നു പറഞ്ഞോ ഏതെങ്കിലും ജോലികാര്യം നിർദേശിച്ചോ അവളുമായി വല്ലതും സംസാരിക്കാൻ ഗുലച്' പരിശ്രമിക്കും. പക്ഷേ, അവൾ അത്യാവശ്യം മറുപടിമാത്രമേ പറയൂ. ചിരിക്കാൻ അവൾ എന്നോ മറന്നുപോയിരിക്കുന്നു. ഗുലച്' അവിടെ തോററുപോകും. കപാഹി ഇതൊന്നും ശ്രദ്ധിക്കില്ല. ആരു്' ചിരിച്ചു, ആരു്' സംസാരിച്ചു ഇതൊന്നും നോക്കാൻ അവൾക്കു നേരമില്ല. അവൾ പുതിയ കുടുംബം പടുത്തുയർത്തുകയാണ്'. ഒററയ്ക്കൊരു മനുഷ്യൻ എന്തൊക്കെ ചെയ്യും, എത്ര ചെയ്യും? എല്ലാവരുംകൂടി വല്ലതുമൊക്കെ ചെയ്താൽ കുറെ നടക്കും.

തരായുടെ മുമ്പിൽ അപരാധിയാണെങ്കിലും ഗുലച്' സന്തുഷ്ടനായിരുന്നു. അവന്' ഇഷ്ടമുള്ള ഭക്ഷണവും സ്വാഗതമോതാൻ കുടുംബവുമായിരിക്കുന്നു. തൻെറ സുഖദുഃഖങ്ങളെ പങ്കിടാൻ ഒരു കൂട്ടുകാരിയെ കിട്ടിയിരിക്കുന്നു. എല്ലാററിനും പുറമെ ഈ പുതിയ ലോകത്തിൻെറ സൃഷ്ടികർത്താവാണവൻ. സംരക്ഷകനും. അവനു മീതെ കല്പിക്കാൻ ആരുമില്ല.

ഇന്നവന്' ഇഷ്ടമുള്ളത്ര വയലിൽ ജോലി ചെയ്താൽ മതി. വെറുതെ ഇരുന്നു സമയം കളഞ്ഞാലും ചോദിക്കാനാളില്ല. ധനശിരിയുടെ തീരത്തു്' എത്രനേരം വേണമെങ്കിലും അവന്' ആകാശത്തിൽ നോക്കിയിരിക്കാം. പുൽമൈതാനത്തിലൂടെ ഉലാത്താം.

രാത്രി നിലാവിൽ കപാഹിയും അവനും മുററത്തു പായ വിരിച്ചിരിക്കും. തരാ അകത്തു ഭക്ഷണം തയ്യാറാക്കും. അവർ തങ്ങളുടെ പല ഇല്ലായ്മകളെക്കുറിച്ചും ചിന്തിക്കും. ഭാവിയെക്കുറിച്ചു സ്വപ്നം കാണും.

ഒരു കിണർ കുത്തിക്കണം.

കൃഷിക്കുവേണ്ടി സാധിച്ചാൽ ഒരു പോത്തിനെ വാങ്ങണം. ആ ഭാഗത്തു് സേമർവൃക്ഷത്തിന്റെ താഴെയുള്ള നിലത്തു വാഴയ്ക്കു പകരം നെല്ലാണു നല്ലതു്. സുവാഗമണിനെല്ലിന്റെ വിത്തു കുറച്ചുകൂടി ശേഖരിക്കണം.

ഇടയ്ക്കൊക്കെ ഉച്ചത്തിലും ചിലപ്പോൾ മെല്ലെമെല്ലെയും പ്രേമസല്ലാപങ്ങൾ നടത്തും. ജീവിതത്തിൽ സംഭവിച്ച അവിചാരിതസംഭവങ്ങളെക്കുറിച്ചോർത്തു രോമാഞ്ചകഞ്ചുകിതരാകും. അവർക്കു പൂനിലാവു് പ്രിയങ്കരമായി. അക്കരെയിൽ നിന്നു വന്ന കുളിർകാററിനോടു് മമത തോന്നി.

മിക്കവാറും തരാ അവരുടെ സംഭാഷണം ചെവിയോർത്തു കേൾക്കും. പക്ഷേ, അവൾ അതിൽ പങ്കുചേരാറില്ല. അവൾ തന്റെ ഹൃദയത്തിലെ മോഹങ്ങൾക്കു സ്വയം രൂപം നൽകും. അവൾ പറയുന്നതു് കാററു ശ്രദ്ധിക്കും. രാത്രിക്കും കേൾക്കാം. പക്ഷേ, ലോകത്തിൽ മററാരും അതു കേൾക്കാനുണ്ടാവില്ല.

ചെറിയ കുടുംബം, ശാന്തമോഹനമായ ജീവിതം. സുഖലോലുപതയുടെ കൊച്ചുസ്വപ്നം—വലിയ മോഹം. സന്നാഹങ്ങൾ കുറവും.

''ഇവിടെ മുററത്തു രണ്ടു പൂച്ചെടികൾ നട്ടുപിടിപ്പിക്കണം.'' നിലം ചൂണ്ടിക്കാട്ടി കപാഹിയോടു് അവൻ പറഞ്ഞു.

''ശരിയാണു്.'' കപാഹി സംക്ഷിപ്തമായി മറുപടി പറഞ്ഞു. അവൾ അപ്പോൾ പൂക്കളെക്കുറിച്ചു ചിന്തിക്കുകയായിരുന്നില്ല.

തരാ എല്ലാം കേൾക്കുന്നുണ്ടു്. പൂച്ചെടി നട്ടാൽ ദിവസേന വെള്ളം ഒഴിക്കുമെന്നു് അവൾ നിശ്ചയിച്ചു.

താറാവു്, പ്രാവു്, പശു, ആടു്, നായ, പൂച്ച എന്നിവയോടെല്ലാം അവൾക്കു സ്നേഹമാണു്. അവയെ എടുത്തു് അവൾ കളിപ്പിക്കും. അവയോടു സംസാരിക്കും.

കപാഹി മുമ്പത്തെക്കാൾ തടിച്ചിരിക്കുന്നു. കാണാൻ സുന്ദരിയായിരിക്കുന്നു. മുഖത്തു പ്രസാദവും പ്രസരിപ്പും ഉണ്ടു്. അവളുടെ ചുറുചുറുക്കും വർദ്ധിച്ചിരിക്കുന്നു. ആ ചുണ്ടുകളിൽ നിന്നു ചിരി മായാറേയില്ല. അവളെ നോക്കി നോക്കി ഗുലച്ചം സന്തോഷിക്കും. തരാ ഇല്ലാത്ത നേരം അവൻ പറയും: ''സുന്ദരിയായിരിക്കുന്നല്ലോ? നീ എന്താണു തേച്ചിരിക്കുന്നതു്?''

കപാഹിയുടെ മുഖം നാണംകൊണ്ടു ചുവന്നുപോവും. കണ്ണുകളിൽ സന്തോഷാശ്രുക്കൾ പൊഴിയും.

തരായും പണ്ടത്തെക്കാൾ തടിച്ച് സുന്ദരിയായിട്ടുണ്ട്. കൈകാലുകൾ തടിച്ചുരുണ്ടിരിക്കുന്നു. കവിളിണകൾ പനിനീർപ്പൂപോലെ തുടുത്തിരിക്കുന്നു, അധരങ്ങൾ ചുവന്നിട്ടുമുണ്ട്.

ഗുലചിന് ഏറെനേരം അവളെ നോക്കിനിൽക്കാനാവില്ല. അവൻ പെട്ടെന്നു മുഖം തിരിച്ചുകളയും. തരായും അക്കാര്യം മനസ്സിലാക്കിയതുപോലെ ലജ്ജാവനമ്രയാകും.

ധനശിരിയുടെ തീരത്തു ജീവിതത്തിൻെറ ഉറവുകൾ മുന്നേറി. ഗുലചിൻെറ കുടുംബജീവിതവും സമ്പന്നതയിലേക്കു കുതിച്ചു.

## ഇരുപത്

അങ്ങകലെ വിശാലമായ മൈതാനത്തിൻെറ മധ്യത്തിലായി കളപ്പുര. അതു ക്രമേണ സ്ഥിരമായൊരു ഭവനമായി മാറുകയാണ്. വെറുതെ കുഴിച്ചിട്ടുന്ന വാഴയും കമുങ്ങും തഴച്ചുവളരുന്നു. കളപ്പുര വെറുമൊരു കളപ്പുരയായി നിന്നില്ല. ക്രമേണ മലയോരത്തെ ഏകാന്തത ഗാർഹികാന്തരീക്ഷത്തിൽ ചൈതന്യവത്തായി മാറി. പുതുതായി വെട്ടിത്തെളിയിച്ച നിലം പുതുജീവിതംകൊണ്ടും ഫലഭൂയിഷ്ഠമായിത്തീർന്നു.

തിഖർ ഇടയ്ക്കൊക്കെ ഗുലചിൻെറ വീട്ടിൽ പോകും. കുശലപ്രശ്നങ്ങളുംചെയ്ത് കുറച്ചിട അവിടെ ഇരിക്കും. തരാ അധികമൊന്നും തിഖറിൻെറ മുമ്പാകെ വരാറില്ല. അവൻ അവിവാഹിതനാണെന്നവൾക്കറിയാം. അങ്ങനെയുള്ളവരുമായി അടുത്തു പെരുമാറരുതല്ലോ! കപാഹി അവനെ സ്വന്തക്കാരനെപ്പോലെ കരുതി. അവൾക്ക് അവനോടൊരു കടപ്പാടുണ്ടല്ലോ? അവനാണല്ലോ അംഗരക്ഷകനായി അവളെ കടവിൽനിന്ന് ഗുലചിൻെറ വീട്ടിലെത്തിച്ചത്. തിഖർ പൊതുവെ ശാന്തപ്രകൃതിക്കാരനാണ്, സുന്ദരനാണ്. യുവാവാണെങ്കിലും ചാപല്യമൊന്നുമില്ലാത്തവനാണ്. നല്ല തൻേറടമുള്ളവൻ. അതുകൊണ്ട് ഗുലചിനും അവനെ ഇഷ്ടമാണ്. ഗുലച് സ്വയം ഗൗരവപ്രകൃതക്കാരനാണല്ലോ. അധികം സംസാരിക്കാറില്ല. പുരുഷന്മാർ അല്പം ഗൗരവസ്വഭാവക്കാരായിരിക്കണം.

ചിലപ്പോൾ ചന്ദ്രൻ വരും. തരായെയും കപാഹിയെയും കുറിച്ചു് അന്വേഷിക്കും. ചില കാര്യങ്ങളിൽ ഉപദേശവും നിർദേശവും നൽകി തിരിച്ചുപോവും.

ഇടയ്ക്കൊക്കെ ഭീമനും വരാറുണ്ടു്. അവൻ കന്നുകാലികളെ ക്കുറിച്ചു സംസാരിച്ചുപോകും. ഗ്ലചിന്റെ കന്നുകാലികളെ പോററുന്നതു് അവനായിരുന്നു. തൈരോ നെയ്യോ എന്തെ ങ്കിലും കുറെ കൊണ്ടുവരും. തരായെ അവനു പ്രിയമാണു്. അതു കൊണ്ടു് അവളെക്കുറിച്ചും അന്വേഷിക്കും.

ചിലപ്പോൾ അവിചാരിതമായി രാവിലെയോ ഉച്ചയ്ക്കു ശേഷമോ ചേനിമായി കയറിവരും. അവൾ ഗ്ലചിനോടു് അധികം സംസാരിക്കാറില്ല. കപാഹിയോടും തരായോടും സംസാരിക്കും. തരായ്ക്കു് അവളെ വളരെ ഇഷ്ടമാണു്.

ചേനിമായി ആകെ മാറിയിരിക്കുന്നു. അവൾ യുവതി യാണെങ്കിലും മദ്ധ്യവയസ്കയെപ്പോലെ തോന്നിച്ചു. നിർദ്ധന കുടുംബം, രോഗിയായൊരു ഭർത്താവു്. രോഗമാണെങ്കിൽ നാൾ കഴിയുന്തോറും വർദ്ധിക്കുകയാണു്. നല്ല രീതിയിൽ ചികിത്സിക്കാൻ പണമില്ല. മികച്ച ചികിത്സ നാട്ടുമ്പുറത്തു ലഭ്യവുമല്ല. അയാളെ നഗരത്തിലെ ആസ്പത്രിയിൽ കൊണ്ടു പോവാൻ പലരും ഉപദേശിച്ചു. എന്നാൽ, അതെല്ലാം പണ ത്തെ ആശ്രയിച്ചാണല്ലോ നിൽക്കുന്നതു്. സ്വയം പറഞ്ഞില്ലെ ങ്കിലും അവളുടെ മുഖം കണ്ടാൽ ദുഃഖിതയാണവളെന്നു് ആർക്കും അനുമാനിക്കാൻ സാധിക്കും.അവളുടെ മന്ദഹാസം ശുഷ്കമാണു്. വിഷാദകലുഷിതമാണു്.

ഗ്ലചിനു് അവളെ ഓർത്തു ദുഃഖമുണ്ടു്.അവളോടു സ്നേഹ വും തോന്നാറുണ്ടു്. എന്നാലും ഒന്നും പറയാറില്ല. അവന്റെ കൃഷി ഇത്തവണ നന്നായാൽ ചില്ലറ കാശു് കൈയിൽ വരും. അപ്പോൾ സ്വകാര്യമായി അവൻ ചേനിമായിയെ സഹായി ക്കും. അതവന്റെ കർത്തവ്യമാണു്. അവൻ സ്വയം മനസ്സിൽ കരുതും.

കപാഹിയും ചിലപ്പോഴെല്ലാം ചേനിമായിയുടെ വീട്ടിൽ പോകും. എന്നാൽ, തരാ പോകാറില്ല. തന്റെ വീട്ടിൽനിന്നു് അവൾ എങ്ങും പോകാറില്ല—പറഞ്ഞാലും പോവില്ല. ചേനിമായി വിളിച്ചാൽ, അവൾ വിരസമായൊന്നു ചിരി ച്ചു് ഒഴിഞ്ഞുമാറും.

എന്നിട്ടും ഗുലചിന്റെ കുടുംബക്കാർ സിപരിയാ ഗ്രാമത്തിനാകെ വേണ്ടപ്പെട്ടവരായി മാറി.

ഗുലച് നിസ്കരിക്കാൻ പഠിച്ചിട്ടില്ല. പഠിക്കാൻ കഴിഞ്ഞില്ലല്ലോ എന്നോർത്തു് അവനു ഖേദവുമില്ല. ഗ്രാമത്തിൽ എത്ര പേർക്കാണ് നിസ്കരിക്കാനറിയുന്നതു്? അവൻ വെള്ളിയാഴ്ചയും പള്ളിയിൽ പോകാറില്ല. ആകെ ഈദിനും ബക്രീദിനും പള്ളിയിൽ പോകും. അറിയില്ലെങ്കിലും മററുള്ളവരെ നോക്കി ഇരിക്കുകയും എഴുന്നേൽക്കുകയുംചെയ്യും—അത്രമാത്രം.

വെള്ളിയാഴ്ചതോറും പള്ളിയിൽ പോകാൻ കപാഹി അവനെ ഓർമിപ്പിക്കും. പണ്ടു് ചെയ്തിട്ടില്ലെങ്കിൽ പോട്ടെ, ഇപ്പോൾ ഒരു വീടും കുടുംബവുമൊക്കെയായി. അല്ലാഹ് റസൂലിന്റെ തിരുനാമം ഉച്ചരിക്കണം. അല്ലെങ്കിൽ മററു ഗ്രാമീണർ എന്തു വിചാരിക്കും!

അവൻ ഒന്നും പറയില്ല. അവനു് നിസ്കാരത്തെക്കുറിച്ചൊന്നും അറിയില്ലെന്നും പഠിക്കാനൊട്ടു് സമയമില്ലെന്നും അവൻ കപാഹിയോടു പറഞ്ഞില്ല.

പള്ളിയിൽ പോകാത്തതിനു് അവളും കാര്യമായി പരാതി ഒന്നും പറയാറില്ല. ഗ്രാമത്തിൽ എത്ര പേരാണു് പള്ളിയിൽ പോകാറുള്ളതു്? ചെറുപ്പക്കാരനല്ലേ, പ്രായമാകുമ്പോൾ എല്ലാം നേരെയാകും. മാത്രമല്ല, പള്ളി വളരെ അകലെയാണുതാനും. പോയാൽ അരദിവസം പോയതുതന്നെ.

ചിലപ്പോൾ ഗുലച് ചേനിമായിയുടെ വീടുവരെ പോകും; വെറുതെ കുശലപ്രശ്നം നടത്തി തിരിച്ചുവരും. കൊടുത്താൽ ഒരു കവിൾ ചായ കുടിക്കും. കേലായിക്കെങ്ങനെയുണ്ടു്? അയാൾക്കു് എന്തു ചികിത്സയാണു വേണ്ടതു്? അക്കാര്യം ചോദിച്ചുവരും. വീട്ടിൽ വന്നാൽ ചേനിയും അവനോടു് രണ്ടു വാക്കു സംസാരിക്കും. വെറും വീട്ടുകാര്യം. അവർ പരസ്പരം അകന്നുനിൽക്കാൻ ആഗ്രഹിച്ചു. അവരുടെ ജീവിതം ഇന്നു് വ്യത്യസ്ത വഴികളിൽ ഒഴുകുകയാണു്. ദുർലംഘ്യമായ ആ ദൂരം സ്വീകരിക്കാനുള്ള വാശിയൊന്നും അവരുടെ മനസ്സിലില്ലതാനും.

മറെറാന്നു്—അവർക്കു് പരസ്പരം ആവലാതിയുമില്ല. അവരുടെ ബന്ധം ഇന്നു സാധാരണരീതിയിലായിക്കഴിഞ്ഞി

രിക്കുന്നു. അവരുടെ പൂർവബന്ധത്തെക്കുറിച്ച് മോലോകയും കേലായിയും തികറും അജ്ഞരുമാണ്.

മിഥുനമാസക്കാലം.

കൃഷിപ്പണി തകൃതിയായി തുടങ്ങിയിരിക്കുന്നു. കുറച്ചു നിലത്തു് ഈ പ്രദേശത്തുകാർ മിഥുനാരംഭത്തിൽത്തന്നെ ഞാറു നടും. എന്നാൽ, ചില ഭാഗങ്ങളിൽ കന്നിവരെ കൃഷിയിറക്കും. അതു് നദിയിൽനിന്നു് ചെളി വന്നുവീണ താഴ്ന്ന നിലമാണ്.

കപാഹിയും തരായും നടാനുള്ള ഞാറു് പറിക്കാൻ പോയിരിക്കയാണ്. നല്ല വെയിൽ. സൂര്യൻ പടിഞ്ഞാറോട്ടു് അല്പം ചാഞ്ഞുകഴിഞ്ഞിരിക്കുന്നു.

ഗുലച് മുററത്തു് ഒരു വശത്തിരുന്നു മൂരികളെ തെളിക്കാനുള്ള ചാട്ട കെട്ടുകയായിരുന്നു.

ചന്ദ്രനോടൊപ്പം ഒരാാം അവൻെറ മുററത്തു കയറി വന്നു:

''എന്താ ഗുലച്, സുഖംതന്നെയല്ലേ?'' ചന്ദ്രൻ ചോദിച്ചു.

''ഒരുവിധം. വാ, ഇരിക്കു്. നിൻെറകൂടെയുള്ള ഇയാാം ആരാണ്?''

ചന്ദ്രനും അതിഥിയും രണ്ടു പീഠത്തിൽ ഇരുന്നു.

''നിനക്കു് ഇയാളെ മനസ്സിലായില്ല, അല്ലേ? ശരി, അറിയാൻ തരമില്ല. കുറെക്കാലത്തിനുശേഷം ഗ്രാമത്തിലേക്കു വന്നതാണ്. ഇതാണു് നമ്മുടെ ബസിറത്ചാച്ച.''

ഗുലച് അയാളുടെ മുഖത്തേക്കു സൂക്ഷിച്ചുനോക്കി. 33–34 വയസ്സു തോന്നിക്കുന്ന ഒരു ആജാനുബാഹു. ഇരുണ്ട നിറം. അല്പം താടി വളർത്തിയിട്ടുണ്ട്. ഒരു പുതിയ കപ്പായവും ലുങ്കിയും ധരിച്ചിരിക്കുന്നു.

''എന്താ പറഞ്ഞതു് ഇയാളെക്കുറിച്ച്?'' ഗുലച് ചോദിച്ചു.

അവനു് ആളെ മനസ്സിലായില്ല. അതിനുമുമ്പു് കണ്ടിട്ടുണ്ടെന്നുപോലും ഓർമിക്കാൻ കഴിഞ്ഞില്ല.

ഇത്തവണ അപരിചിതൻ സ്വയം സംസാരിച്ചു:
''എന്നെ നിങ്ങാക്കു മനസ്സിലാവില്ല.ഞാനും നിങ്ങളെ ഇന്നാദ്യം കാണുകയാണ്. ഞാൻ ഈ നാട്ടുകാരനല്ല. കുറെക്കാലങ്ങാക്കുമുമ്പു് ഇവിടെ രണ്ടു വർഷത്തോളം താമസിച്ചിട്ടുണ്ട്.

ഇപ്പോഠം ഇടയ്ക്കിടയ്ക്ക് വരുന്നെന്നു മാത്രം. കച്ചവടക്കാർക്ക് കുറേക്കാലം ഒരേ സ്ഥലത്ത് തുടർച്ചയായി തങ്ങാൻ കഴിയില്ലല്ലോ.''

ചന്ദ്രൻ പറഞ്ഞു: ''ഇയാഠം ബിസിനസ്സുകാരനാണ്. നല്ല ബിസിനസ്സാണുതാനും. നമ്മുടെ ആസ്സാമിലെ ആഠംക്കാർ ബിസിനസ് ചെയ്യാറില്ല. ചെയ്താലും പ്രൊഫിററ് ഉണ്ടാക്കാനറിയില്ല. പക്ഷേ, ഇദ്ദേഹത്തിൻെറ കാര്യം ഡിഫറൻറാ. അതായത് ബിഗ് ബിസിനസ്, ബിഗ് പ്രൊഫിററ്.''

മുറുക്കാൻചെല്ലത്തിൽ ഗുലച് അവരുടെ മുമ്പിൽ മുറുക്കാൻ കൊണ്ടുവെച്ചു.

''ഇവിടെ എന്തു കച്ചവടമാ ചെയ്യുക?''

അതു കേട്ട് ബസിറത് അല്പം ഗൗരവത്തോടെ പറഞ്ഞു: ''റാബി ആയാലും ഖാരിഫായാലും കൃഷി ചെയ്യണമെങ്കിൽ ധാരാളം സാധനസാമഗ്രികഠം ആവശ്യമില്ലേ? ഉദാഹരണത്തിനു്—നല്ല വിത്ത്, കാള, പോത്ത്, പണി ആയുധങ്ങഠം—അങ്ങനെ എന്തൊക്കെ വേണം. പണം ഉണ്ടായാലേ ഇതൊക്കെ ലഭിക്കൂ. എന്നാൽ, നമ്മുടെ കൃഷിക്കാരൻെറ കൈയിൽ എവിടെയാ പണം?''

ബസിറത് പറഞ്ഞു നിർത്തിയപ്പോഠം ചന്ദ്രൻ പറഞ്ഞു: ''എന്താവശ്യമായാലും ബസിറത് മുൻകൂർ സംഖ്യ തരും. വിത്തിനു വേണ്ട ഏർപ്പാടുചെയ്യും. കാളകളെയും പോത്തിനെയും വാങ്ങിക്കാനും മുൻകൂർ തുക തരും. അതിനൊന്നും പലിശ വാങ്ങിക്കില്ല. അൽപം ലാഭം കിട്ടും. അതു് ഇപ്പോഠം ചോദിക്കുന്നുമില്ല. വിള കൊയ്ത് വീട്ടിലെത്തിയതിനുശേഷം മാത്രം. പണമായിട്ടുമാവാം, അല്ലെങ്കിൽ പരിപ്പ്, കടുക്, ഉരുളക്കിഴങ്ങ് എന്നിവയായാലും മതി. ചുരുക്കത്തിൽ, ഇക്കാലമത്രയും മാർവാഡികളും ബിഹാറികളും കച്ചവടം ചെയ്ത് മലയോരത്തിലെ കൃഷിക്കാരെ തോല്പിച്ചു തിന്നതിനു പകരം, നമ്മുടെതന്നെ ഒരാളായ ബസിറത് കൃഷിക്കാരെ സഹായിക്കും.'' കൂട്ടത്തിൽ ചന്ദ്രൻ ഒന്നുകൂടെ വ്യക്തമാക്കി: ''പണം ബസിറത്തിൻേറതല്ല, ബസിറത്തിൻെറ മുതലാളിയുടേതാണ്. പക്ഷേ, ബസിറത്തും മുതലാളിയും തമ്മിൽ വലിയ അടുപ്പമാണ്. ബസിറത് പറയുന്നതു് മുതലാളി കേഠംക്കും, വിശ്വസിക്കും. കഴിഞ്ഞ 17–18 വർഷങ്ങളായി

മുതലാളിയോടൊപ്പം ഇയാറം ഈ തൊഴിലിൽ ഏർപ്പെട്ടിരി ക്കുന്നു.''

ഗുലച്ച് പറഞ്ഞു. ''എനിക്ക് മറ്റൊന്നും വേണ്ട. ഒരു പോത്തിനെ വാങ്ങണമെന്നുണ്ട്. നിങ്ങറം എവിടെയാണ് താമസിക്കുന്നത്?''

''ഇവിടെ അടുത്തുതന്നെ. ധനശിരിയുടെ ഒരററംമുതൽ തുടങ്ങിയതാണ് യാത്ര. ആലിൻെറ അടുത്ത് പഴയ ഡാലി മിൻെറ കടവിൽ തോണി കെട്ടി താമസിക്കുന്നു. കുറെ നാറം ഇവിടെ തങ്ങിയതിനുശേഷം ഇവിടെനിന്ന് കുറച്ചുകൂടി മുകളി ലോട്ടു പോകും.''

അപ്പോഴേക്കും കപാഹിയും തരായും വയലിൽനിന്നു വന്നു. വെയിലത്തിരുന്ന് ഞാറു പറിച്ചു വരുന്നതുകൊണ്ട് രണ്ടുപേരു ടെയും മുഖം ചുവന്നുതുടുത്തിരുന്നു. തലയിൽനിന്ന് വിയർപ്പ് ഒഴുകുകയായിരുന്നു. വയലിൽ വെള്ളമുള്ളതുകൊണ്ട് ചെളിയും വെള്ളവുംകൊണ്ട് നനഞ്ഞ വസ്ത്രം അവരുടെ ശരീരത്തിൽ ഒട്ടി പ്പിടിച്ചുകിടന്നു.

മുററത്ത് ആളുകളെക്കണ്ട് ഇരുവരും വീട്ടിൻെറ പിറകി ലേക്കു വലിഞ്ഞു. ആളുകളെ ശരിക്കും കണ്ടില്ല. എങ്കിലും ബസിറത് അവരെ കാണുകതന്നെചെയ്തു.

''ശരി, ഞാൻ വീട്ടുകാരുമായി ആലോചിച്ച് ആവശ്യമാ ണെങ്കിൽ ചന്ദ്രനോടു വിവരം പറയാം.'' ഗുലച്ച് മറുപടി പറഞ്ഞു.

''മതി മതി.'' ബസിറത് പറഞ്ഞു: ''ഞങ്ങറം ഇപ്പോറം ഇറങ്ങാം.''

അവർ ഇറങ്ങി നടന്നു.

കുളിക്കാൻ വസ്ത്രങ്ങറം എടുക്കാൻവേണ്ടി കപാഹി അക ത്തു പോയി. ചുമരിൻെറ ദ്വാരത്തിലൂടെ അവറം ബസിറതിനെ കണ്ടു. അല്പനേരം നോക്കിനിന്ന് ഉടനെ അവറം അവിടെ നിന്നു മാറിക്കളഞ്ഞു.

തരാ ആരെയും നോക്കാതെ കുളിക്കാൻ പോയി. ഈയി ടെയായി കുളിക്കാൻ കടവിലേക്കു പോകേണ്ട. വീടിൻെറ തറയ്ക്കുവേണ്ടി മണ്ണെടുത്ത കുഴി അല്പം ശരിയാക്കി കുളംപോലെ ഒപ്പിച്ചിട്ടുണ്ട്. മഴ വന്നപ്പോറം അതിൽ വെള്ളം നിറഞ്ഞിരി ക്കയാണ്.

രാത്രി ഭക്ഷണം കഴിക്കുമ്പോറം കപാഹി ചോദിച്ചു:

''ചന്ദ്രന്റെകൂടെ ആരാ നേരത്തെ വന്നതു്?''

''എവിടെയോ ഉള്ളൊരു ബസിറത്താണത്രെ. കച്ചവട ക്കാരനാണു്. കൃഷിക്കാർക്കാവശ്യമായ പണം, വിത്തു് മുത ലായതെല്ലാം മുൻകൂർ നൽകുമത്രെ. ഞാൻ ഒരു പോത്തിനെ വാങ്ങിക്കാനാഗ്രഹിക്കുന്നു.''

''വെറുതെ തരുമോ?''

''വെറുതെയങ്ങു് ആരാ തരിക? കൊയ്ത്തു കഴിഞ്ഞാൽ രൂപ തിരിച്ചുകൊടുക്കണം. അല്പം കൂടുതൽ കൊടുക്കേണ്ടി വരും.''

''അങ്ങനെ കടംവാങ്ങേണ്ടുന്ന ആവശ്യമൊന്നുമില്ല. മററു ള്ളവരെല്ലാം വാങ്ങട്ടെ. നമുക്കു വേണമെങ്കിൽ പിന്നീടു വാങ്ങാ മല്ലോ.''

''ശരി.'' ഗുലചു് സമ്മതിച്ചു.

അതിനുശേഷം ഏതു നിലത്തു് ഏതു വിത്തിട്ടാലാണു് നല്ല വിളവുണ്ടാവുക, എവിടെയാണു് ആദ്യം നടേണ്ടതു്, എവിടെയൊക്കെ എത്രവട്ടം ഉഴുതുമറിക്കണം എന്നീ നൂറുകൂട്ടം അത്യാവശ്യകാര്യങ്ങളെക്കുറിച്ചു് വളരെ രാത്രിവരെ അവർ സംസാരിച്ചുകൊണ്ടിരുന്നു.

കുറെ നാളുകൾക്കുശേഷം ബസിറത് വീണ്ടും വന്നു. അപ്പോൾ വീട്ടിൽ ഗുലചു് ഉണ്ടായിരുന്നില്ല. കപാഹിയും തരായും മാത്രമേ ഉണ്ടായിരുന്നുള്ളു.

ആദ്യം വിളിച്ചപ്പോൾ ആരും മറുപടി ഒന്നും പറഞ്ഞില്ല. പിന്നീടു് അല്പം സങ്കോചത്തോടെയെങ്കിലും കപാഹി വെളി യിലേക്കിറങ്ങിവന്നു.

''ഗുലചു് ഇവിടെ ഇല്ലേ? എവിടെ പോയിരിക്കുന്നു? ഇപ്പോൾ തിരിച്ചുവരുമോ?''

''അറിയില്ല.''

''പോത്തിനെ വാങ്ങേണ്ടുന്ന കാര്യത്തെക്കുറിച്ചു് സംസാ രിക്കാനായിരുന്നു.''

''ഇപ്പോൾ ആവശ്യമില്ല. ഒരു ജോഡി കാളയുണ്ടു്.''

''ഒരു ജോഡി കാളയുണ്ടായാൽ പുതുതായി കൃഷിയിറ ക്കുന്ന സ്ഥലത്തു് നെല്ലു് കൃഷിചെയ്യാൻ പററുമോ?''

കപാഹി ഉത്തരം പറഞ്ഞില്ല.

''കാളകളെക്കൊണ്ടു് വൈക്കോൽക്കുററികൾ നിറഞ്ഞ പുതിയ പ്രദേശത്തു് വിത്തിറക്കാൻ സാധിക്കുമോ? പോത്തി

നെ പൂട്ടി ഒരു പ്രാവശ്യം നിലം മയക്കി എടുത്താൽ കാളകളെ പൂട്ടി ഉഴുതുമറിക്കാൻ സാധിച്ചേക്കും.''

''പണം ഉടനെ വേണമെന്നില്ല. കൊയ്ത്തു കഴിഞ്ഞു തന്നാലും മതി. ഇനി ഈ വർഷം സാധ്യമാകാതെ പോയാൽ, അടുത്തവർഷം കിട്ടിയാലും വിഷമമില്ല. ആരും പെട്ടെന്നങ്ങ് ഓടിപ്പോകുന്നവരല്ലല്ലൊ.''

കപാഹി അകത്തു പോയി വെററിലത്തട്ടിൽ രണ്ടു ബീഡി എടുത്തുവെച്ച് ബസിറതിൻെറ മുമ്പിൽ വെച്ചുകൊടുത്തു.

ബസിറത് അവളെ വ്യക്തമായൊന്നു നോക്കി. കപാഹിയും ഒരു തവണ നോക്കി മുഖം കുനിച്ചുകളഞ്ഞു. പോകാനിറങ്ങിയപ്പോൾ ബസിറത് പറഞ്ഞു: ''ഞാൻ പണം കൊടുത്തു പോകാം. ഒരു പോത്തിനെ വാങ്ങിക്കു.''

കപാഹി സാവധാനം പറഞ്ഞു: ''ശരി, ഞാൻ പറയാം.'

എഴുത്തോ കടലാസോ ഒന്നുമില്ലാതെ ബസിറത് 60 രൂപ ഗുലചിനു് കൊടുത്തു. 58 രൂപ കൊടുത്തു് ഗുലച് ഒരു പോത്തിനെ വാങ്ങിച്ചു. തടിച്ചു കൊഴുത്ത സുന്ദരനായൊരു പോത്ത്. അതിൻെറ രണ്ടു കൊമ്പുകളും ലക്ഷണമൊത്തതു്. ഭാഗ്യമുണ്ടെങ്കിൽ അതു് എട്ടുപത്തു കൊല്ലം ജോലി എടുക്കും— ഇപ്പോൾ അതിനു് നന്നെ ചെറുപ്പമാണു്.

പോത്തിനെ കൊണ്ടുവന്നപ്പോൾ എല്ലാവരും സന്തോഷിച്ചു. ഇന്നു് ഗുലച് ഒരു പോത്തിൻെറ ഉടമയാണു്. വർഷാവസാനം പോത്തിൻെറ വിലയും പുറമേ പതിനഞ്ചു രൂപയും കൊടുക്കണം. വിള നന്നായാൽ അതൊരു പ്രശ്നമേ അല്ല.

ഇക്കൊല്ലം കന്നിമാസത്തിനുശേഷം കുറച്ചുകൂടി ഭൂമി കൊത്തിതെളിയിക്കാൻ സാധിച്ചാൽ 'റാബി'കൃഷി കുറച്ചധികം ചെയ്യാം. പെരുങ്കടുക്, മൊട്ടക്കൂസ്, മുള്ളങ്കി എന്നിവയെല്ലാം കൃഷിചെയ്യാൻ സാധിക്കും.

ഗുലചിൻെറ കൺമുമ്പിൽ ഹരിതവിപ്ലവത്തിൻെറ മധുരസ്വപ്നങ്ങൾ നിരന്നുനിന്നു.

കപാഹിയുടെയും തരായുടെയുംകൂടെ ഗുലചിൻെറ വീട്ടിൽ മഹാലക്ഷ്മിയും കയറിവന്നിരിക്കുന്നു. കലപ്പ കാണാത്ത വളക്കൂറുള്ള മണ്ണ്. പുറമെ, കൊല്ലംതോറും നദീതടങ്ങളിൽ വന്നുവീഴുന്ന ചെളി അതിനെ ഫലഭൂയിഷ്ഠമാക്കി മാററി. കൈകൊണ്ടു മണ്ണു നീക്കി എവിടെയെങ്കിലും ഒരു വിത്തു കുത്തിയിട്ടാൽ മതി, പെട്ടെന്നു് കുരുന്നിലകൾ പൊട്ടിവിടരുന്നതു കാണാം.

കസ്സു*വിന്റെ തൈകഠം മീനത്തിൽത്തന്നെ കായ്ച്ചിരിക്കുന്നു. പഴം തിന്നു മടുത്തുപോയി. രണ്ടു കണ്ടത്തിൽ ഇഞ്ചി നട്ടിരുന്നു. കാണേണ്ടതുതന്നെയാണു്. ഒരു വെററിലക്കൊടി പിടിപ്പിച്ചിട്ടുണ്ടു്. കപ്പമുളകിന്റെ ഒരു തൈ മുററത്തുതന്നെ നട്ടിരുന്നു. ദിവസേന കൈ നിറയെ പറിച്ചാലും അതിലൊരു കുറവും കാണില്ല.

ഇന്നു് ഗുലചിന്റെ വീടു കണ്ടാൽ അതു് ഇന്നോ ഇന്നലെയോ കെട്ടിയതല്ല, എത്രയോ മുമ്പു് പണികഴിപ്പിച്ചു താമസിച്ചു വരുന്നതാണെന്നേ തോന്നൂ.

ദൂരെനിന്നു നോക്കിക്കാണുമ്പോഠംതന്നെ ഗുലചിന്റെ മനം കുളിർക്കും. കപാഹിയോ തരായോ ആരും വെറുതെ ഇരിക്കില്ല. വീട്ടിനകത്തു ജോലിയില്ലെങ്കിൽ തോട്ടത്തിലെത്തി എന്തെങ്കിലും ചെയ്തുകൊണ്ടിരിക്കും. വീട്ടിനു് നാലു ഭാഗത്തുമുള്ള പറമ്പിൽ കൃഷിയല്ലാതെ ഒന്നുമില്ല. മാവു്, പേര, ഞാറ അങ്ങനെ പല മരങ്ങളും തേടിപ്പിടിച്ചു് മൂന്നുപേരും കൊണ്ടുനട്ടു. നിരന്തരം കേഠക്കുന്ന ഏത്തത്തിന്റെ മനോഹരനാദം ഗുലചിന്റെ ഹൃദയത്തിൽ ആനന്ദം പകരും. രാത്രിയുടെ അന്തിമയാമത്തിൽ കോഴികളുടെ കൂവൽ അവനു മധുരമോഹനമായിത്തോന്നും. അല്പസമയത്തിനുള്ളിൽ അവൻ എഴുന്നേൽക്കും.

കൃഷിയിൽനിന്നു് ഒഴിവു കിട്ടിയാൽ ഉടനെ രണ്ടുപേരും നെയ്യാൻ തുടങ്ങും. കപാഹി പുതപ്പു നെയ്യും. തരാ തോത്തുമുണ്ടും. തരാ തുണിയിൽ പക്ഷികളുടെ നഖംപോലെ പൂ തുന്നിപ്പിടിപ്പിക്കുന്നതു കണ്ടാൽ ആരും അസൂയപ്പെടും. ഡാലിമിൽ താമസിക്കുമ്പോഠംതന്നെ അവളെ 'ചിലന്തിവല നെയ്ത്തുകാരി' എന്നു വിളിച്ചു കളിയാക്കുമായിരുന്നു. വളരെ സൂക്ഷ്മതയോടെ മാത്രമേ അവഠം ജോലി ചെയ്യൂ. എവിടെയും കുററമോ കുറവോ കാണില്ല.

തറിയിൽ തുണി നെയ്യുന്ന ശബ്ദം കേട്ടാൽ ഗുലചിന്റെ ഹൃദയം നൃത്തംവെക്കും. ചേതനയുള്ളൊരു കുടുംബം. ജീവചൈതന്യം മുററിനിൽക്കുന്ന, പരിസരം. എങ്ങു നോക്കിയാലും ഐശ്വര്യപൂർണമായ ജീവിതത്തിന്റെ തുടിപ്പുകഠം മാത്രം.

ഇതൊക്കെയായാലും ആ കുടുംബത്തിൽ വലിയൊരു കുറവുണ്ടു്—തരായുടെ മന്ദഹാസം. തരായുടെ ശബ്ദം, ഇവ കാണാനില്ല. തരാ ഇപ്പോഴും മൂകയായിക്കഴിയുന്നു. അകത്തും പുറത്തു

* ഒരുതരം കായ്.

മുള്ള സകല ജോലിയും അവഠം ചെയ്തുതീർക്കും. വിശ്രമമെന്തെന്നറിയാതെ, ആലസ്യം തോന്നാതെ. പക്ഷേ, അവളുടെ ശബ്ദം പുറത്തു വരില്ല. ഹൃദയം വിഷാദമൂകമായിരിക്കും. കപാഹിയും ഗ്ലചും എപ്പോഴും പരസ്പരം സംസാരിക്കുന്നു, ചിരിക്കുന്നു. അവഠംക്കു സംസാരമില്ല. അവളാരോടും ഒന്നും പറയില്ല, ചോദിക്കില്ല. താൻ ആരുമല്ല എന്ന ഭാവം. കുടുംബത്തിൽ അവളുടെ ജീവിതത്തിനർത്ഥമില്ല എന്ന തോന്നൽ. ജീവിതസുഖത്തിനാവശ്യമായ എല്ലാം സുഖമാണെങ്കിലും അവഠംക്കു സന്തോഷമില്ല. ഏതായാലും അവളുടെ മനസ്സിനു മുമ്പത്തേതിലും അല്പം പ്രസാദമുണ്ടു്. പക്ഷേ, അവളുടെ ജീവിതത്തിന്റെ പ്രഫുല്ലത എങ്ങോ നഷ്ടപ്പെട്ടിരിക്കുന്നതുപോലെ. ബാഹ്യലോകത്തെ ഉപേക്ഷിച്ചു് അവഠം തന്റെ ആത്മാവിന്റെ രഹസ്യമറിയാൻ ഒരുപക്ഷേ, തപസ്സുചെയ്യുകയാവാം.

## ഇരുപത്തിയൊന്നു്

പോത്തിന്റെ പുറത്തു കയറിയിരുന്നു കൃഷിയെല്ലാം നോക്കി ഗ്ലചു് പുഴക്കരയിലേക്കു പോവുകയായിരുന്നു. തുലാമാസം പകുതിയായിക്കാണും. നെൽവയലിൽ കതിർ വിരിയാൻ തുടങ്ങിയിരിക്കുന്നു. വയലിൽനിന്നു പുന്നെല്ലിന്റെ ഗന്ധം പരന്നു. അപ്പോഴും മഞ്ഞു പൂർണമായി നീങ്ങിയിട്ടില്ല.

നെല്ലരിഞ്ഞു് പോത്തിനെ തീറേറണ്ടിവരാറില്ല. ധനശിരിയുടെ തീരങ്ങളിൽ പുല്ലിനു പഞ്ഞമില്ലായിരുന്നു. മുട്ടുവരെ നീണ്ടുവളർന്നുനിൽക്കുന്ന പുല്ലു് മൈതാനത്തിലും ചെളിയിലും പരന്നുനിൽക്കുന്നു.

സിപരിയാ ഗ്രാമത്തിന്റെ തെക്കുഭാഗത്തു് നദീതീരത്തു് ഒരു കാടുണ്ടു്. എങ്കിലും ഡാലിംഗ്രാമത്തിന്റെ പടിഞ്ഞാറു ഭാഗത്തുള്ള കാടുപോലെ വലുതോ അപകടകാരിയോ അല്ല. ഈ ഭാഗത്തു് ആന ഇറങ്ങാറില്ല. എങ്കിലും മാനും നരിയുമുണ്ടു താനും. ഇടയ്ക്കൊക്കെ മാനുകഠം വയലിൽ ഇറങ്ങി നെല്ലു തിന്നു നശിപ്പിക്കും. എന്നാൽ, ഗ്ലചിന്റെ കൃഷിഭൂമിയിൽനിന്നു കാടു് കുറച്ചകലെയാണു്.

പോത്തിനെ ചെളിപ്രദേശത്തു് വിട്ടു് ഗ്ലചു് കാട്ടിലേ

ക്ക പോയി. മഞ്ഞുനീർക്കണങ്ങളണിഞ്ഞുനിന്ന പുല്ലുകഠം അവനെ ആകർഷിച്ചു. അവൻെറ ആത്മാവിൻെറ ഏതോ അജ്ഞാതമായൊരു കോണിൽ വനപ്രകൃതിയോട്ട് അഭേദ്യമായൊരു ബന്ധംകൂടി ഒളിഞ്ഞിരുന്നു. കാട്ടിലെ കുളിർവായു അതിനെ ഉത്തേജിപ്പിച്ചു. അവാച്യമായൊരാനന്ദംകൊണ്ടു് വഴി വിട്ടു് എങ്ങോട്ടോ അവൻ നടന്നു. ഇരുവശങ്ങളിലും വളന്നുനിന്ന പുല്ലിൻതലപ്പുകഠം മഞ്ഞുനീർക്കണങ്ങളുടെ ഭാരംകൊണ്ടു് കുനിഞ്ഞുനിന്നു.

മൂടൽമഞ്ഞിൻെറ മറ നീക്കി ഇളവെയിൽ പരക്കുകയായിരുന്നു. ലോകം മുഴവൻ ഉടനെ വെയിലേററു പ്രശോഭിതമാകും. വൃക്ഷലതാദികളും സചേതനങ്ങളാകും.

കുറെ നടന്നപ്പോഠം അവനു് ഒരു ചെറിയ വഴി കിട്ടി. പുഴക്കരയിലൂടെ പുൽമൈതാനത്തിൻെറ ഹൃദയം ഭേദിച്ചുകൊണ്ടു് സിപരിയാഗ്രാമത്തിലേക്കു നീണ്ടുകിടക്കുന്ന, ഇടുങ്ങിയ ഒരു വഴി—ഒന്നരണ്ടു മുഴം വീതിയുള്ള വഴി. കന്നുകാലികഠം ചവുട്ടിമെതിച്ചു് നടന്നതുകൊണ്ടു പുല്ലും ചെടികളും അല്പം വാടിപ്പോയിരിക്കുന്നു.

പടിഞ്ഞാറോട്ടു തിരിഞ്ഞു് കുടുസ്സായ വഴിയിലൂടെ മൂന്നു നാലടി നദിക്കഭിമുഖമായി ഗുലച് നടന്നു. തനിക്കഭിമുഖമായി ആരോ ആ വഴി വരുന്നതായി അവനു തോന്നി. ഗുലച് വീണ്ടും നടന്നു.

അതു് ചേനിമായി ആയിരുന്നു. അവനെ പെട്ടെന്നു് ആ വഴിക്കു കണ്ടു് ചേനിയും പകച്ചുനിന്നുപോയി. ഇരുവരും പരസ്പരം നോക്കി; ഇരുവരും അല്പം പരിഭ്രമിക്കുകയുംചെയ്തു. നീണ്ടുനില്ക്കുന്ന കാട്ടുപുല്ലുകഠംക്കിടയിൽ കുടുസ്സായവഴി, വിജനപ്രദേശം.

''നീയോ? നീ ഇവിടെ എങ്ങനെ വന്നു ചേനി?'' ഗുലച് ചോദിച്ചു.

''സർബാ ഗാവ്ബൂഡായുടെ വീട്ടിലോളം പോയതാ.''

''ഗാവ്ബൂഡായുടെ വീട്ടിലേക്കോ? എന്തിനു്? ഇത്ര രാവിലെതന്നെ പോയിട്ടു് എന്തായിരുന്നു കാര്യം?''

''അഞ്ചു രൂപയ്ക്കു നെല്ലു വാങ്ങിയിരുന്നു, അതു പാററി വരികയാണു്. തിഖർ പിന്നീടു് പോയി എടുത്തുകൊണ്ടു വരും.''

''നിങ്ങളുടെ പത്തായത്തിൽ നെല്ലുതീർന്നോ?''

''ഇന്നേക്ക പത്തിരുപതു നാഠം മുമ്പേ അതൊക്കെ തീൻ.''

അല്പനേരം ഇരുവരുമൊന്നും പറഞ്ഞില്ല.

''നിങ്ങഠം ഇവിടെ എങ്ങോട്ടു പോകുന്നു?'' ചേനി ചോദിച്ചു.

''എങ്ങോട്ടുമില്ല. പോത്തിനെയും തെളിച്ചു് ഇവിടം വരെ വന്നു, അത്രതന്നെ.''

''ഞാൻ പോണു, ആരെങ്കിലും ഇങ്ങോട്ടു വന്നേക്കും.'' അവഠം നടന്നു.

''ചേനീ, ഇതു കേഠംക്കു.''

''എന്തു്?''

''എല്ലാം തകിടം മറിഞ്ഞുപോയി. നീ എന്താ ചെയ്യു?'' അവഠം ഒന്നും പറയാതെ അധോമുഖിയായി നിന്നു.

''നിന്നെക്കുറിച്ചു് എനിക്കു് എന്നും ചിന്തയാണു്.''

''എന്തിനു്? കപാഹിക്കു് നിങ്ങളോടു സ്നേഹമല്ലേ?''

''സ്നേഹമൊക്കെത്തന്നെ, എന്നാലും നിന്നെക്കുറിച്ചുള്ള വിചാരമാണു്; വിശേഷിച്ചു് കേലായിയാണല്ലോ നിന്നെ കല്യാണംകഴിച്ചതു്.''

''അതെക്കുറിച്ചു് ഒന്നും ഇനി പറയരുതു്. തലയിലെഴുത്തു പോലെ സംഭവിച്ചു. നിങ്ങളുടെയൊക്കെ സൗഭാഗ്യംതന്നെ എന്റെയും സൗഭാഗ്യം.''

പിന്നെയൊന്നും പറയാതെ ചേനിമായി നടന്നു. പലതും പറയാൻ വിചാരിച്ചിട്ടും അവനു പറയാൻ കഴിഞ്ഞില്ല. അവൻ അവളെത്തന്നെ നോക്കിനിന്നു. എന്നാൽ, കുറച്ചു ദൂരം ചെന്നു് ചേനി തിരിഞ്ഞുനിന്നു് ഗുലചിനോടു പറഞ്ഞു: ''ഇതാ ഒന്നു പറഞ്ഞോട്ടെ.'' ഗുലച് സമീപത്തു ചെന്നു.

''എന്താ ചേനി?''

അല്പം വികാരാവേശത്തോടെയാണു് അവഠം സംസാരിച്ചതു്:

''എന്റെ അപ്പനും മുത്തപ്പനുംകൂടി എനിക്കിങ്ങനെയൊരു ഗതി വരുത്തി. ഈ ശവത്തിനു് എന്നെ കെട്ടിക്കൊടുത്തു. അവനെ കല്യാണംകഴിച്ചതും കഴിക്കാത്തതും ഒരുപോലെയാണു്. എന്നാണു് ആ മനുഷ്യൻ കണ്ണടയ്ക്കുക എന്നൊരു പിടിയുമില്ല. ഞാൻ വെറുതെ വന്നുപെട്ടു. ആ മനുഷ്യനെ ശുശ്രൂഷിക്കണം, വീട്ടുകാര്യങ്ങഠം നോക്കണം, ഇപ്പോഴാണെങ്കിൽ കുട്ടയും മുറവുമെടുത്തു് നാടു മുഴുവനും നെല്ലന്വേഷിച്ചു നടക്കണം.

എനിക്കിങ്ങനെ ഇതു കൊണ്ടുനടക്കാൻ വയ്യ. സന്ദർഭം നോക്കി ഇരിക്കയാണു്. ധനശിരിയിലേക്കുള്ള വഴി മനസ്സിലാക്കി വെച്ചിട്ടുണ്ടു്. ഇന്ന പെണ്ണു് നദിയിലേക്കു് എടുത്തുചാടി എന്നു് ഒരു ദിവസം കേൾക്കാം. ഞാൻ ഇപ്പഴേ പറഞ്ഞേക്കാം.''

അവളുടെ വാക്കു കേട്ടു് ഗുലച് ഭയപ്പെട്ടു. താൻ ആത്മഹത്യചെയ്യുമെന്ന കാര്യം അവൾ വെറുതെ പറയുകയാണോ? പക്ഷേ, ഇപ്പോൾ അവനെന്തു ചെയ്യാൻ കഴിയും?

ഗുലച് ഒരു വിധം പറഞ്ഞൊപ്പിച്ചു: 'കോപാവേശം കൊണ്ടു് എന്താണു പ്രയോജനം? ഞാനടുത്തുതന്നെ ഉണ്ടല്ലോ. നിനക്കു വിരോധമില്ലെങ്കിൽ ഞാൻ തീർച്ചയായും നിന്റെ കാര്യങ്ങൾ ശ്രദ്ധിക്കാം.''

ചേനി മുഖമുയർത്തി ഗുലചിനെ നോക്കി.

''നിനക്കെന്തേ സ്വന്തമായൊരു കുടുംബമില്ലേ?''

''അതുകൊണ്ടു്, എനിക്കു നിന്നെക്കുറിച്ചു് അന്വേഷിച്ചൂടേ? പക്ഷേ, മററുള്ളവർ ഒന്നും അന്യഥാ ചിന്തിക്കാതിരുന്നാൽ മതി.''

''ആരെന്തു വിചാരിച്ചാലെന്താ? എന്നോടങ്ങനെ സ്നേഹമുണ്ടെങ്കിൽ, ഇടയ്ക്കൊക്കെ വീട്ടിൽ വരൂ. അല്ലെങ്കിൽ എനിക്കിങ്ങനെ അധികനാൾ ജീവിക്കാനാവില്ല.''

''ശരി, നീ വിഷമിക്കണ്ട. പോകൂ.''

ചേനി നടന്നകന്നു. അവൾക്കു വലിയ ആശ്വാസവും വിശ്വാസവും തോന്നി. ഗുലചിനു് ഇന്നുമവളോടു സ്നേഹമാണു്!

ഗുലച്, ചേനി പോയ വഴിയും നോക്കി കുറേ നേരം അവിടെത്തന്നെ നിന്നു. ചേനി ഇപ്പോഴും പഴയപോലെ തന്നെയുണ്ടു്. വിവാഹം പേരിനു കഴിഞ്ഞുവെന്നു മാത്രം. ഭർത്താവൊരു നിത്യരോഗി. ചേനിയെ ഓർത്തു് അവനു സങ്കടം തോന്നി. അവൻ കുടുസ്സായ വഴി വിട്ടു് പുല്ലുകൾക്കിടയിലൂടെ വീട്ടിനു നേരെ നടന്നു.

അപ്പോഴേക്കും വെളുത്തു് മനോഹരമായ ഇളംവെയിൽ പുല്ലിൻതലപ്പിൽ പരക്കാൻ തുടങ്ങിയിരുന്നു. നദീജലസ്പർശമേററുകൊണ്ടു് തെന്നൽ ഒഴുകിവന്നു. മന്ദമാരുതസ്പർശമേററ മാത്രയിൽ അവൻ ചേനിയുടെ കാര്യംതന്നെ വിസ്മരിച്ചു പോയി. ആകാശത്തിലേക്കു് അല്പസമയം നോക്കിനിന്നു. മനോഹരമായ നീലാകാശം. ഒരു മേഘശകലംപോലും എങ്ങും

ദൃശ്യമല്ല. നീലാകാശം അങ്ങകലെ താഴെ ഇറങ്ങിവന്നു് ഭൂമിയെ സ്പർശിച്ചുനില്ക്കുന്നു.

മന്ദമാരുതനേററു് കമ്പിതകായരായ പുൽച്ചെടികൾ, വെയിലിൽ ''സർസർസർ'' ശബ്ദമുതിർത്തു സജീവങ്ങളായി മാറി. അവൻെറ മുമ്പിൽ പ്രത്യേകമൊരു വഴിയേ ഇല്ലായി രുന്നു. സ്വയം വഴി ഉണ്ടാക്കിക്കൊണ്ടു് അവൻ മുമ്പോട്ടു നീങ്ങി.

പെട്ടെന്നു് അവൻ വളർന്നുനിന്ന കാട്ടുപുൽച്ചെടികൾക്കിട യിൽ എന്തോ കണ്ടു ഭയപ്പെട്ടവനെപ്പോലെ നിന്നുപോയി.

''തരാ!''

അവൾ നിന്നു.

തരാ ഇവിടെ എങ്ങോട്ടു പോകുന്നു? അവളെവിടെനിന്നു വരുന്നു? ഇവിടെ വഴിപോലുമില്ലല്ലോ.

തരാ അവൻെറ മുന്നിലെത്തി.

''തരാ....''

തരാ അവൻെറ മുമ്പിൽ നമ്രശിരസ്കയായി നിന്നു.

''നീ ഇങ്ങോട്ടു് എവിടെ പോകുന്നു തരാ?''

''ചന്ദ്രൻ വന്നിട്ടുണ്ടു്, വിളിക്കുന്നുണ്ടു്.''

''ഞാനിവിടെയുണ്ടെന്നു് നിനക്കെങ്ങനെ മനസ്സിലാ യി?''

തരാ മറുപടിയൊന്നും പറഞ്ഞില്ല. മൗനമവലംബിച്ചു നിന്നതേയുള്ളു.

''തരാ, നീ എന്നോടു പണ്ടത്തെപ്പോലെ സംസാരിക്കാ ത്തതെന്താണു്?''

അവൾ അല്പം ഇടറിയ സ്വരത്തിൽ പറഞ്ഞു:

''നിങ്ങൾ....നിങ്ങളെന്നെ എന്തിനു വഞ്ചിച്ചു?''

ഗുലചു് മിഴിച്ചുനിന്നു. മറുപടി പറയാൻ ആഗ്രഹമുണ്ടെ ങ്കിലും അവനു പറയാൻ സാധിച്ചില്ല. അവനു് തരായെ വഞ്ചി ക്കാനാവില്ല. എന്നാൽ, ഇതൊക്കെ എങ്ങനെ സംഭവിച്ചു എന്നു് അവളെ പറഞ്ഞു മനസ്സിലാക്കാൻ അവനു സാദ്ധ്യമല്ല. അവനുതന്നെ ഇതുവരെ ശരിക്കു ഒന്നും മനസ്സിലായിട്ടില്ല. അതുകൊണ്ടു് തരായുടെ ചോദ്യത്തിനു് മറുപടി പറയാൻ ഒത്തില്ല.

അല്പം കഴിഞ്ഞു് ഗുലചു് ചോദിച്ചു: ''വീട്ടിൽ നിൻെറ ഇളയമ്മ ഉണ്ടോ?''

''ഇല്ല. സിപരിയാ ഗ്രാമത്തിൽ പോയിരിക്കയാണ്. ഏതോ വീട്ടിൽ കോഴിയുണ്ടത്രേ, അതന്വേഷിച്ചു പോയതാ.''

പച്ചപ്പുല്ലുകളെ കാലുകളെക്കൊണ്ടു ചവുട്ടിയൊതുക്കി അവൻ ഇരിക്കാൻ സ്ഥലമുണ്ടാക്കി. അതിനുശേഷം പറഞ്ഞു: ''വരൂ, അല്പസമയം ഇവിടെ ഇരിക്കാം.''

''വേണ്ടാ, ആരെങ്കിലും വരും.''

''ആരു വരാൻ? ഇതെന്താ വഴിയാണോ? ഈ വിശാലമായ പുൽമൈതാനത്തിൽ നാമുള്ളതു് ആരറിയാനാ?''

നിരപ്പാക്കിയ പുൽത്തകിടിയിൽ ഇരുവരുമിരുന്നു.

ഗുലച് പറഞ്ഞു: ''വീട്ടിൽ നീ ആരോടും സംസാരിക്കാതെ വിഷാദമൂകയായി കഴിയുന്നു. എനിക്കു വളരെ കഷ്ടം തോന്നുന്നു.''

''നിങ്ങൾ രണ്ടുപേരും ചിരിച്ചു സന്തോഷിച്ചു ജീവിക്കുന്നുണ്ടല്ലോ. ഞാനെന്തു സുഖം കണ്ടിട്ടാണ് അങ്ങനെ ചെയ്യേണ്ടതു്?''

''നീ ദുഃഖിക്കുമ്പോൾ ഞാനാകെ തളരുന്നു. വീട്ടിനകത്തു് ഒരു നിമിഷം ഇരിക്കണമെന്നു തോന്നാറില്ല. നിന്റെ വിചാരമെന്താണെന്ന് എനിക്കറിയില്ല.'' ഗുലച് അവളുടെ കരങ്ങളെ ഗ്രഹിച്ചുകൊണ്ടു തുടർന്നു: ''മുമ്പത്തേതിലും നീ കുറച്ചു തടിച്ചിരിക്കുന്നു.''

തരാ ഒന്നും പറയാതെ എന്തോ ചിന്തിക്കുകയായിരുന്നു. ഗുലച് തുടർന്നു: ''നിനക്കെന്നോടുള്ള സ്നേഹം അവസാനിച്ചെന്നോ?''

''സ്നേഹമില്ലായിരുന്നെങ്കിൽ ഞാൻ നിങ്ങളുടെ വീട്ടിൽ കാലുകുത്തുമായിരുന്നില്ല. നിങ്ങൾ എന്റെ സ്നേഹം മറന്നുപോയി. അതിന്റെ അർത്ഥം ഞാനും മറന്നുപോകുമെന്നാണോ?''

ഗുലച് അവളെ ഇരുകരങ്ങളെക്കൊണ്ടും ഗാഢമായി ആശ്ലേഷിച്ചു. തരായും അവനെ മുറുകെ പുണർന്നു.

അല്പം കഴിഞ്ഞു് ഇരുവരുമെഴുന്നേററു. ഗുലച് പറഞ്ഞു: ''നീ ഇപ്പോൾ പോ. ഞാൻ പോത്തിനെയും തെളിച്ചുവരാം.''

തരാ ഒരിക്കൽക്കൂടി അവന്റെ കരവലയത്തിൽ ആബദ്ധയായി. അതിനുശേഷം വന്ന വഴിയേതന്നെ തിരിച്ചുപോയി.

പോത്തിനെയും തേടി ഗുലച് പുഴക്കരയിലേക്കു നടന്നു. അല്പസമയത്തിനുള്ളിൽ പോത്തിന്റെ മൂക്കുകയറും പിടിച്ചു് അവൻ വീട്ടിലേക്കു മടങ്ങി.

തുലാമാസത്തെ സൂര്യൻ തലയ്ക്കു മുകളിൽ എത്തിയിരിക്കുന്നു. തെളിഞ്ഞ വെയിൽ ആകാശത്തിൽനിന്നും ഭൂമിയിലേക്കു് ഇറങ്ങിവന്നിരിക്കുന്നു.

തന്റെ വയലിന്റെ ഒരററത്തു നിന്നുകൊണ്ടു് ഏകാന്തതയിൽ കാറേററു് ഇളകിയാടുന്ന നെൽച്ചെടികളെ അവൻ കൺകുളർക്കെ നോക്കി. ചെടികൾ വളർന്നു പന്തലിച്ചിരിക്കുന്നു. കതിരുകൾ കനംവെച്ചിട്ടില്ല, ഇപ്പോൾ പാലുറച്ചിരിക്കില്ല. അവന്റെ ഹൃദയം തന്റെ വിജയത്തിൽ ആഹ്ലാദപൂരിതമായി. പുഴക്കരയോളം നീണ്ടുകിടന്ന നിലത്തിന്റെ ഉടമയാണവൻ—അവൻ മാത്രം. അടുത്ത വർഷം ഒരാറു ബീഘാ നിലംകൂടി കൃഷിയോഗ്യമാക്കാൻ സാധിച്ചാൽ ഒരു വേവലാതിക്കും വഴിയില്ല. ഇക്കൊല്ലം അവന്റെ കാളകൾക്കു ജോലിയൊന്നുമുണ്ടായില്ല. ഒററയ്ക്കൊരാൾക്കു പോത്തിനെയും കാളകളെയും ഒന്നിച്ചു പൂട്ടി ഉഴുകാനാവില്ലല്ലോ. കൂട്ടിനൊരാൾ ഉണ്ടായിരുന്നെങ്കിൽ!

അങ്ങനെ നിരവധി കാര്യങ്ങൾ ചിന്തിച്ചു ചിന്തിച്ചു് ആനന്ദലഹരിയിൽ ആമഗ്നനായി അവൻ മെല്ലെമെല്ലെ നടന്നു വീട്ടിലെത്തി. അപ്പോഴേക്കു് കപാഹിയും തിരിച്ചെത്തിയിരുന്നു.

## ഇരുപത്തിരണ്ടു്

ധനശിരിയുടെ മാറിലൂടെ മറെറാരു പ്രളയംകൂടി കടന്നുപോയി. വലിയ വെള്ളപ്പൊക്കമൊന്നുമായിരുന്നില്ല ഇക്കൊല്ലം. ഗുലചു് വേറെ രണ്ടു ബീഘ നിലംകൂടി കൃഷിയോഗ്യമാക്കിയെടുത്തിരുന്നു. ആദ്യത്തെ നിലങ്ങൾക്കുള്ള പട്ടയം ചന്ദ്രന്റെ സഹായത്തോടെ ശരിപ്പെടുത്തി. കൂട്ടിൽ മുമ്പത്തേതിലും താറാവുകളും കോഴികളും വർദ്ധിച്ചിരിക്കുന്നു. പുത്തൻ ആവേശത്തോടും ഉത്സാഹത്തോടും അവൻ ജോലിചെയ്തു. ഇതാണു് യഥാർത്ഥ സമയം. യുവത്വത്തിന്റെ കാലം. ഇരുപത്താറു വയസ്സു പ്രായം. ഇപ്പോൾ വല്ലതും ചെയ്തുവെച്ചില്ലെങ്കിൽ പിന്നെ, എപ്പോഴാണു് ചെയ്യാൻ സാധിക്കുക?

കപാഹിയും തരായും ഒരിക്കലും വെറുതെ ഇരുന്നില്ല. ഒരാൾ എഴുന്നേററാൽ മറെറാരാളിരുന്നു തുണി നെയ്യും. അതു

വില്ക്കും. പച്ചക്കറി നട്ടുവളർത്തി അതും അങ്ങാടിയിൽ കൊണ്ടു വില്ക്കും. അങ്ങനെ കഴിയുന്നത്ര വേല ചെയ്തു രണ്ടോ നാലോ രൂപ സമ്പാദിക്കാതിരുന്നില്ല.

തരാ മുമ്പത്തെപ്പോലെ ഉദാസീന തന്നെ. വീട്ടിലുള്ളപ്പോൾ അവൾ സംസാരിക്കാറേ ഇല്ല. ചിരിക്കാറുമില്ല, തമാശ പറയാറുമില്ല. ചിലപ്പോൾ കപാഹി പുറത്തെവിടെയെങ്കിലും പോയാൽ അവളും ഗുലചും തനിച്ചാവും. അപ്പോഴും അവൾ ചിരിക്കുകയോ സംസാരിക്കുകയോ ചെയ്തില്ല. ഗുലച് സ്നേഹഭാവത്തോടെ അടുത്തു വരുമ്പോൾ അവൾ ഒഴിഞ്ഞുമാറും. അവൾ പറയും: ''ഇങ്ങനെ സ്നേഹിച്ചാൽ മതി, മറ്റൊന്നും ചെയ്യരുത്.''

ഗുലച് ഇന്നേവരെ വീട്ടിനുള്ളിൽ പാടില്ലാത്തതൊന്നും ചെയ്തില്ല. വിഷാദമൂകയായ തരായുടെ കൈയിലും മുഖത്തും തലോടി സമാശ്വസിപ്പിക്കുകല്ലാതെ, അവനു മറ്റെന്തു ചെയ്യാൻ സാധിക്കും? തന്റെ പ്രേമം വാക്കുകളിലൂടെ വ്യക്തമാക്കാൻ അവൻ അശക്തനായിരുന്നു.

ഗുലച് പലപ്പോഴും ചിന്താധീനനായി കാണപ്പെട്ടു. തരായെ ഒരു തരത്തിലും മനസ്സിലാക്കാൻ അവനു സാധിച്ചില്ല. അവൾ സദാ നിശ്ശബ്ദയായി കഴിയുന്നു. എന്തു ചിന്തിക്കുന്നുവെന്നോ എന്തു പറയുന്നുവെന്നോ മനസ്സിലാക്കാൻ പററുന്നില്ല. തരായുടെ മനസ്സിനു നോവേല്പിക്കാതിരിക്കാൻ അവൻ കഴിവതും ശ്രദ്ധിച്ചു.

തിഖർ മിക്ക ദിവസവും ഗുലചിന്റെ വീട്ടിലെത്തും. തരാ അവനുമായി അധികം സംസാരിക്കാറില്ല. ആവശ്യമായാൽ ഒന്നോ രണ്ടോ വാക്കുമാത്രം. കപാഹിയുമായി കുറെ സംസാരിച്ചു് തിഖർ തിരിച്ചുപോകും. തിഖറിന്റെ വരവും പോക്കും സംസാരത്തിന്റെ രീതിയും എല്ലാംകൊണ്ടു് അവന്റെ മനസ്സു് തരായെക്കുറിച്ചു് മോഹമുണ്ടു് എന്നു് കപാഹി മനസ്സിലാക്കി. കപാഹിയുടെ വീട്ടിൽ വരുമ്പോൾ ഈയിടെയായി അല്പം സുന്ദരനായിട്ടാണു് വരവു്. മുടി ഭംഗിയായി ചീകിവെക്കും, ഷർട്ടു ധരിക്കും, തന്റെ നിറമുള്ള ടവ്വാല ഒരു തലപ്പു് പുറത്തു കാണത്തക്കവണ്ണം മടക്കി കീശയിൽ ഇടും. അവൻ ഇതേവരെ തന്റെ മനോഗതം ആരോടും പറഞ്ഞിട്ടില്ല. കപാഹിയോടു് പ്രത്യേകിച്ചും. തന്റെ കൃഷിയെക്കുറിച്ചും കന്നുകാലികളെക്കുറിച്ചും മാത്രമേ സംസാരിച്ചിട്ടുള്ളു.

അവൻ തന്റെ മനസ്സിൽ ഒരു കാര്യം ചിന്തിച്ചുറച്ചിരിക്കയായിരുന്നു. അവരുടെ വീട്ടിൽ ചിലപ്പോഴെല്ലാം ഗുലചച് വരാറുണ്ട്. ചേനിയുമായി സംസാരിക്കാറുമുണ്ട്. കേലായിയോടും സംസാരിക്കും. ചേനിയും കൂടെക്കൂടെ കപാഹിയുടെ വീട്ടിൽ പോകുമായിരുന്നു. അവൻ തന്റെ കാര്യം ഏട്ടത്തിയമ്മയോടു പറയും. ചേനി പോയി കപാഹിയുടെയും ഗുലചിന്റെയും ഭാവം മനസ്സിലാക്കും. സാധിച്ചാൽ തരായുടെ ഭാവവും അറിയും. എങ്കിലും ഇന്നേവരെ ചേനിമായിയോട് വായ തുറന്നു പറയാനുള്ള ധൈര്യം അവനു കിട്ടിയില്ല. ചേട്ടത്തി പിന്നെ എന്തു കാട്ടുമെന്നാരറിഞ്ഞു? മാത്രമല്ല, ചേനിമായി കേലായിയുടെക്കൂടെ സന്തുഷ്ടയല്ലെന്നും മററുപോംവഴിയില്ലാഞ്ഞിട്ടാണ് അവരം ഈ വീട്ടിൽ കഴിയുന്നതെന്നും അവനു് അറിയാം. അതുകൊണ്ട് ചേനി അവനുവേണ്ടി വല്ലതും ചെയ്യും എന്ന പ്രതീക്ഷയും കുറവായിരുന്നു. തിഖർ എത്ര കാലം കാത്തിരിക്കാനും തയ്യാറായിരുന്നു. അവനുമായി തരായുടെ വിവാഹം നടക്കാതിരിക്കാൻ ഒരു കാരണവും അവൻ കണ്ടില്ല. അവളുമായി സംസാരിക്കാൻ അവസരം കിട്ടിയിരുന്നുവെങ്കിൽ അവളെ ക്കൂടെക്കൂട്ടി പോരാമായിരുന്നു. പക്ഷേ, അതിനും ഇതേവരെ അവസരം കിട്ടിയില്ല.

കഴിഞ്ഞ മീനത്തിൽ ബസീറത് ഗുലചിന്റെ കൃഷിക്കാര്യങ്ങരം അന്വേഷിക്കാൻ വന്നു. ബസീറത് ആഗ്രഹിച്ചില്ലെങ്കിലും ഗുലചച് അയാംക്കു പത്തു രൂപ കൊടുത്തു. പോത്തിന്റെ വില അടുത്ത വർഷം തന്നുതീർക്കാമെന്ന് അവൻ വിനയാന്വിതനായി പറയുകയുംചെയ്തു. പോത്തുകളെ വാങ്ങാൻ സമയത്തിനു കൊടുത്ത സഹായത്തിനു് അവൻ കൃതജ്ഞത പറഞ്ഞു.

സാമാന്യമായി മൂന്നാലു കാര്യങ്ങളെക്കുറിച്ചു സംസാരിച്ച് ബസീറത് പിരിഞ്ഞു. ധനശിരിയുടെ തീരത്ത് ഒരു വീടുണ്ടാക്കി. പക്ഷേ, അദ്ദേഹത്തിനായി ആരുമില്ലായിരുന്നു. ഹുണ്ടികവ്യാപാരികളുടെ കൂടെ നിന്നു സ്വന്തം വ്യാപാരംചെയ്ത് കുറച്ചു സമ്പാദിച്ചിരുന്നു. പ്രായം മുപ്പത്തഞ്ചു കഴിഞ്ഞെങ്കിലും ഇന്നും അവിവാഹിതനാണ്.

''വിവാഹംകഴിക്കേണ്ടിയിരുന്നു.'' ഗുലചച് അഭിപ്രായപ്പെട്ടു. ഒന്നും പറയാതെ ബസീറത് ചിരിച്ചതേയുള്ളു. ഗുലചിനു് അതിന്റെ പൊരുരം മനസ്സിലായതുമില്ല. മനസ്സി

ലാക്കാൻ അവനൊട്ടു ശ്രമിച്ചതുമില്ല. ചിലർ വിവാഹമേ കഴിക്കാറില്ലല്ലോ.

ഒരു ദിവസം ചന്ദ്രൻ വന്നു. ഗുലചിൻെറ അച്ഛനു തീരെ സുഖമില്ലെന്നു് ഗുലചിനോടു പറഞ്ഞു. രക്ഷപ്പെടുമെന്നു തോന്നുന്നില്ല. വളരെ സീരിയസ്സാണു്. നീ പോയി നോക്കി വരൂ എന്നു് ഉപദേശിച്ചു.

കപാഹിയുമായി ഗുലച് ഇതിനെക്കുറിച്ചു സംസാരിച്ചു. കുറെ അരിയും ഉഴുന്നും പരിപ്പും അല്പം മധുരക്കിഴങ്ങും കെട്ടിവെച്ചു് കപാഹി പറഞ്ഞു: ''ഈ മനുഷ്യനു് അച്ഛനിലും വലുതു് തൻെറ അഹങ്കാരമാണു്. ജീവിച്ചിരിക്കുമ്പോൾതന്നെ പോയില്ലെങ്കിൽ, പിന്നെ തന്തയ്ക്കു വല്ലതും സംഭവിച്ചാൽ....ഏട്ടൻ സ്വത്തിൽ വല്ല വീതവും തരുമോ? പോകാത്തതെന്താ?''

കെട്ടു് ചുമലിൽ എടുത്തുവെച്ചു് ലജ്ജയോടും സങ്കോചത്തോടുംകൂടി ഗുലച് ഡാലിമിനെ ലക്ഷ്യമാക്കി നടന്നു.

അച്ഛനു് അപ്പോൾ സംസാരിക്കാൻതന്നെ ശക്തിയില്ലായിരുന്നു. എങ്കിലും ചെറിയ മകനെ കണ്ടപ്പോൾ വൃദ്ധൻെറ ഹൃദയം ആനന്ദതുന്ദിലമായി.

അച്ഛൻ മരിച്ചപ്പോൾ ഇരുസഹോദരന്മാരും കരഞ്ഞു. അവരുടെ അമ്മയും കരഞ്ഞു.

മൂന്നാം ദിവസം സഞ്ചയനത്തിനുശേഷം ഗ്രാമത്തിലെ ആളുകൾ ഉപദേശിച്ചു: ''തൽക്കാലം തന്തയുടെ സ്വത്തു് ഒന്നിച്ചുതന്നെ നിൽക്കട്ടെ. ഗുലചിനാണെങ്കിൽ മലയോരത്തു് കൃഷിക്കായി സ്വന്തം നിലമുണ്ടല്ലൊ. അതുകൊണ്ടു് പെട്ടെന്നു് നിലം ഭാഗംവെച്ചു വാങ്ങേണ്ടതില്ല. വൃദ്ധൻെറ രോഗത്തിനു് മൂത്ത മകനു കുറേ ചിലവായതാണു്. പിന്നീടു് ഇരു സഹോദരന്മാർക്കും നിലം വീതിച്ചെടുക്കാം.''

ഗുലച് ശാന്തനായിരുന്നു കേട്ടു. അച്ഛനുവേണ്ടി ഒന്നും ചെയ്യാൻ സാധിക്കാത്തതിൽ അവനു ഖേദം തോന്നി. അതുകൊണ്ടു് അച്ഛൻെറ ശേഷക്രിയകൾക്കുള്ള ചിലവിനു് പതിനഞ്ചു രൂപ അവൻ കൊടുത്തു. ഗുലച് പണ്ടത്തെ ഗുലചല്ലെന്നു ഗ്രാമീണർക്കു മനസ്സിലായി. അവനിനു നാലോ അഞ്ചോ രൂപ എടുക്കാനുള്ള കഴിവുണ്ടു്. അവൻെറ മുഖം കണ്ടാൽത്തന്നെ അക്കാര്യം അറിയാം. ഇന്നവൻ സന്തുഷ്ടനാണു്.

അടിയന്തിരാദികൾക്കുശേഷം പ്രായംചെന്ന ചില ഗ്രാമീണർകൂടി വൃദ്ധൻെറ റൊക്കം സമ്പാദ്യം കണക്കാക്കി. റൊക്കം

നൂററി അറുപതോളം രൂപയുണ്ടായിരുന്നു. വൃദ്ധൻ ഇത്രയും തുക എന്തിനു സമ്പാദിച്ചുവെച്ചിരിക്കുന്നുവെന്നു് ജനങ്ങൾക്കു് ആശ്ചര്യമായിരുന്നു. എല്ലാവരുടെയും അഭിപ്രായപ്രകാരം അതിൽനിന്നു നൂറു രൂപ തള്ളയ്ക്കു കൊടുത്തു. അവരുടെ അവസാനകാലം അവരെ ശുശ്രൂഷിക്കുന്നവനു് ആ രൂപ ലഭിക്കും. തള്ള ഏതായാലും പണങ്ങൾ തീർക്കാനൊന്നും പോകുന്നില്ലല്ലോ. ശേഷിച്ച രൂപയിൽനിന്നു് 20 രൂപ ഗുലചിനു നൽകപ്പെട്ടു. മൂത്ത മകനും കിട്ടി 20 രൂപ. 13 രൂപ മൂത്ത മകന്റെ ഭാര്യക്കും നൽകി—അവൾ വൃദ്ധനെ ധാരാളം ശുശ്രൂഷിച്ചതാണല്ലോ.

അമ്മ അഭിപ്രായപ്പെട്ടു: ''നാട്ടുകാരുടെ മുമ്പിൽ ഞാനും ചിലതു പറയാൻ ആഗ്രഹിക്കുന്നു. എന്റെ ഒടയോൻ പോയി. ഞാനുമിനി എത്ര നാൾ ജീവിക്കും? മൂത്തവന്റെ പെണ്ണിനെ ഞാൻ അറിഞ്ഞു നോക്കിക്കൊണ്ടുവന്നതാണു്. ഇവനു് ഒന്നും ചെയ്യാനെനിക്കു് ഒത്തില്ല. ഇവന്റെ പെണ്ണിനെ ഇന്നേവരെ കണ്ടിട്ടുമില്ല. എനിക്കു് അണിഞ്ഞൊരുങ്ങി നടക്കാനുള്ള നാളും പോയി. എന്റെ കൈയിൽ കൊത്തുപണിയുള്ള ഈ 'ബിരി'യും ഒരു മണിമാലയും കല്ലുവെച്ച രണ്ടു മോതിരവുമുണ്ടു്. മണിമാല എന്റെ ഒടയോൻ വാങ്ങിച്ചുതന്നതാണു്. മരിക്കുന്നതുവരെ ഞാനതാർക്കും കൊടുക്കില്ല. ഈ മോതിരങ്ങളിൽ ഒന്നു മൂത്തവന്റെ ഭാര്യക്കും മറേറതു് ചെറിയ മകനും കൊടുക്കുന്നു. ഈ 'ബിരി' ഞാനെന്റെ ചെറിയ മകന്റെ ഭാര്യക്കു കൊടുക്കും. അവന്റെ കല്യാണത്തിനു് ഒന്നും കൊടുക്കാൻ എനിക്കു സാധിച്ചിരുന്നില്ല.''

ഗുലചു് കൈ നീട്ടി അമ്മയോടു് ആഭരണങ്ങൾ വാങ്ങി. ആരും എതിരു പറഞ്ഞില്ല. എതിരു പറയാൻ സമയംതന്നെ ഇല്ലല്ലോ. അമ്മയ്ക്കു തന്റെ സ്വന്തം വസ്തുക്കൾ ഇഷ്ടമുള്ളവർക്കു കൊടുക്കുകയോ കൊടുക്കാതിരിക്കുകയോ ചെയ്യാമല്ലോ.

ബിരിയും മോതിരവും ഇരുപതു രൂപയും തീർത്ഥദർശനം നടത്തിക്കൊണ്ടുവന്ന കടലയും നാളികേരവുംകൊണ്ടു് ഗുലചു് വീട്ടിലെത്തി. ഇതിനകംതന്നെ കപാഹിക്കു വൃദ്ധന്റെ മരണവാർത്ത ലഭിച്ചിരുന്നു. അതുകൊണ്ടു് നാലു ദിവസങ്ങൾ കഴിഞ്ഞു വന്നുകയറിയ ഗുലചിനോടു് അവളൊന്നും പറഞ്ഞില്ല. വൃദ്ധന്റെ മരണത്തെച്ചൊല്ലി കരയാൻ അവൾക്കു കാരണമൊന്നുമില്ലെങ്കിലും അദ്ദേഹത്തെക്കുറിച്ചു് ഒന്നുരണ്ടു വാക്കു

ചോദിച്ച് ഗുലചിനെ സമാശ്വസിപ്പിക്കാൻ അവൾ ശ്രദ്ധിച്ചു. അച്ഛന്റെ മരണം അവനെ വല്ലാതെ വിഷമിപ്പിച്ചു. എങ്കിലും സ്ത്രീകളുടെ മുമ്പിൽ ദൗർബല്യം പ്രകടമാക്കുന്നത് ഉചിതമല്ലെന്ന് അവനു തോന്നി. എങ്കിലും കെട്ടിയിട്ട പോത്തിനെ അഴിച്ച് പുഴക്കരയിലേക്കു നടന്നുചെന്നപ്പോൾ അവന്റെ ഹൃദയം തകർന്നു. ഒരു കൊച്ചുകുട്ടിയെപ്പോലെ അവൻ പൊട്ടിക്കരഞ്ഞു. അച്ഛന്റെ അഭാവം അപ്പോഴാണവന് അറിയാൻ കഴിഞ്ഞത്.

പുഴക്കരയിൽ ചെന്ന് അവൻ ഒററയ്ക്കിരുന്നു കരഞ്ഞിരിക്കുന്നു എന്ന് അവന്റെ മുഖം കണ്ടപ്പോൾത്തന്നെ തരായ്ക്ക് മനസ്സിലായി. അവളൊന്നും പറഞ്ഞില്ല.

രാത്രി എല്ലാവരും ഉറങ്ങി. ഈയിടെയായി ഗുലചും കപാഹിയും തരായും വെവ്വേറെയാണു കിടപ്പ്. എപ്പോഴെങ്കിലും വീട്ടിൽ അതിഥികളാരെങ്കിലും ഉണ്ടായാൽ മാത്രമേ ഗുലച് കപാഹിയുടെ കിടക്കയിൽ കിടക്കാറുള്ളു. തരാ എന്നും ഒററയ്ക്കാണ് കിടന്നുറങ്ങുക. അവളുടെ മുറിയും പ്രത്യേകമാണ്.

രാത്രി അധികമൊന്നുമായിരുന്നില്ല. എങ്കിലും പകലത്തെ അദ്ധ്വാനംകൊണ്ട് രാത്രി കിടക്കയിൽ കിടന്നാൽ കപാഹി ഉറങ്ങിപ്പോകും. കപാഹിക്ക് അന്നും നല്ല ഉറക്കമായിരുന്നു.

തരാ സാവധാനം തന്റെ കിടക്കയിൽനിന്ന് എഴുന്നേററു. വിളക്കണച്ചിരുന്നു. ഇരുട്ടിൽത്തന്നെ അവൾ ഗുലചിന്റെ കിടക്കയ്ക്കു സമീപം ചെന്നുനിന്ന് ഉറങ്ങുന്ന ഗുലചിന്റെ ശരീരത്തിൽ കൈ വെച്ചു. ഗുലച് ഉറങ്ങിയിരുന്നില്ല. അവൻ തരായുടെ കൈയ്ക്കു മേലെ തന്റെ കൈ വെച്ചു. അത് കപാഹിയുടെ കൈയല്ല, തരായുടെ കൈയാണെന്ന് അവനു മനസ്സിലായി.

''തരാ....''

''ക്ഷുക്കിവിളിക്കണ്ട....''

''എന്തിനാ വന്നത്? നീ ഉറങ്ങിയില്ലേ?'' അവൻ പതുക്കെ ചോദിച്ചു. അവന്റെ സ്വരത്തിൽ കണ്ണീരിന്റെ നനവുണ്ടായിരുന്നു. ഒന്നും പറയാതെ തരാ അവന്റെ ശിരസ്സിൽ തലോടി. അവന്റെ മുഖത്തും നയനങ്ങളിലും സ്നേഹമസൃണമായി സ്പർശിച്ചുകൊണ്ട് അവൾ ചോദിച്ചു: ''എന്തിനാ കരയുന്നത്? ഇന്നു മുഴുവനും കരയുകയായിരുന്നില്ലേ? വളരെ സങ്കടം തോന്നുന്നു, അല്ലേ?''

ഒരു നിഷ്കളങ്കനായ അനാഥശിശുവെപ്പോലെ അവൻ

അവളുടെ മടിയിൽ തല വെച്ചു കിടന്നു. തരാ അവൻെറ മുടി യിഴകളിൽ വിരലുകൾകൊണ്ടു തുരുപ്പിടിച്ച്, ശിരസ്സിലും മുതു കിലും തലോടിക്കൊണ്ടിരുന്നു. അവൾ തരാ അല്ലെന്നും അവ ൻെറ സ്നേഹമയിയായ അമ്മയാണെന്നും ഗ്ലചിനു തോന്നി. അവൻെറ ഹൃദയം വിങ്ങിപ്പൊട്ടി.

ഗ്ലച് വളരെ സമയം തരായുടെ മടിയിൽ തലയും വച്ച് അങ്ങനെ കിടന്നു. തരായാവട്ടെ, അവൻെറ മുഖത്തും ശിരസ്സി ലും ശരീരത്തിലും തലോടിത്തലോടി അവനെ ആശ്വസിപ്പി ക്കാൻ ശ്രമിച്ചുകൊണ്ടിരുന്നു.

അവൻെറ മുഖത്തോടു മുഖം ചേർത്തുകൊണ്ട് തരാ മന്ത്രി ച്ചു: ''നിങ്ങളുടെ വേദന കണ്ട് എനിക്കു സങ്കടം തോന്നുന്നു. ഇനിയിങ്ങനെ കരയരുത്.''

ഗ്ലച് നിസ്സഹായനെപ്പോലെ, അവൻെറ ദേഹത്തിൽ കനിഞ്ഞിരുന്ന തരായെ പിടിച്ചു തന്നോടു ചേർത്തു. അവൻ തികച്ചും നിസ്സഹായനായതുപോലെ, സുനിശ്ചിതമായൊരാ ശ്രയം അന്വേഷിക്കുന്നതുപോലെ കാണപ്പെട്ടു.

''ഞാനുണ്ട്, എന്തിനാണീ വ്യാകുലത?'' അവൾ ആശ്വ സിപ്പിച്ചു. ഗ്ലച് അവളെ തന്നോടു ചേർത്ത് അവളുടെ കവിളിൽ തൻെറ കവിൾ ചേർത്തുവച്ചു. തരായും മമതാനിർഭര മായ വിശ്വാസം പകർന്ന് അവൻെറ ദുഃഖം ലഘൂകരിക്കാൻ ശ്രമിച്ചു.

അടുത്ത മുറിയിൽ കപാഹി അപ്പോഴും ഗാഢനിദ്രയിലാ യിരുന്നു. കട്ടിലിൽനിന്നിറങ്ങി ഗ്ലചിൻെറ കപോല ത്തിൽ സ്നേഹത്തോടെ തൻെറ കപോലങ്ങൾ ചേർത്ത് ഉരുമ്മിക്കൊണ്ട് തരാ മൊഴിഞ്ഞു: ''ഇനിയുമിങ്ങനെ ദുഃഖിച്ചു കൊണ്ടിരുന്നാൽ ഞാനും കരഞ്ഞുപോകും.'' എന്നിട്ട് അവൾ തൻെറ കിടക്കയിലേക്കുതന്നെ തിരിച്ചുപോയി.

ഗ്ലച് ഒരു കൊച്ചുകുട്ടിതന്നെ.

ഗ്ലച് നിഷ്കളങ്കനായ ഒരു ശിശു.

ശിരസ്സിൽ തലോടി സമാശ്വസിപ്പിച്ചില്ലെങ്കിൽ അവൻ കരഞ്ഞുകൊണ്ടേയിരിക്കും. തരാ കിടക്കയിൽ കിടന്നുകൊണ്ട് വിചാരിച്ചു. അടുത്ത ദിവസം 'ബിരി' കപാഹി യുടെ കൈയിൽ കൊടുത്തുകൊണ്ട് ഗ്ലച് പറഞ്ഞു: ''എൻെറ അമ്മ ഇതു നിനക്കുവേണ്ടി തന്നതാണ്.''

കപാഹി അപ്പോഴത്തന്നെ അതു വാങ്ങി അണിഞ്ഞു. അവളുടെ മുഖം ആനന്ദംകൊണ്ടു വികസിച്ചു.

''തരാ, നീ ഇവിടെ വരൂ....''

തരാ ഒന്നും പറയാതെ തലയും കുനിച്ച് അവരുടെ അടുത്തു വന്നുനിന്നു.

''ഈ മോതിരം നിനക്ക് ഏതു വിരലിലാണു പാകമാവുക? നോക്ക്, ഇതെനിക്ക് അമ്മ തന്നതാണ്. എനിക്കിതെന്തിനാണ്?''

തരാ മോതിരം വാങ്ങി വിരലിലിട്ടു.''നിന്റെ ഇളയമ്മയ്ക്കു കാണിച്ചുകൊടുക്കു.''

ഇന്ന് ഗുലചിനു വളരെ സന്തോഷമായി. കപാഹിക്കും തരായ്ക്കും തന്റെ തറവാട്ടിന്റെ സ്വത്തെന്ന നിലയിൽ ഓരോ ആഭരണം നൽകാൻ സാധിച്ചിരിക്കുന്നു. ''കുറച്ചുനാൾ കഴിഞ്ഞ് ഞാൻ അമ്മയെയും കൊണ്ടുവരും.'' അവൻ പറഞ്ഞു.

കപാഹി വെറുതെ അതു കേട്ടുനിന്നു. എന്നാൽ, തരാ അവിടെനിന്നും മാറി. അവളൊന്നും പറഞ്ഞില്ല.

## ഇരുപത്തിമൂന്ന്

കപാഹിയുമായി ആലോചിക്കാതെ ഗുലച് 35 രൂപയോളം വിലവരുന്ന എരുമയെയും കന്നിനെയും വിലയ്ക്കു വാങ്ങി വന്നപ്പോൾ തന്നോട് ഒന്നും ചോദിക്കാതെ ഇത്രയും രൂപ ചിലവാക്കിയതിനു് കപാഹി ശുണ്ഠിയെടുത്തു.

ഗുലച് തിരിച്ചടിച്ചു: ''ഒരെരുമയെ വാങ്ങണമെങ്കിൽ അതും നിന്നോടു ചോദിച്ചുതന്നെ വേണോ? കന്നോടു കൂടിയ എരുമ 35 രൂപയ്ക്കു പോയിട്ട് 55 രൂപയ്ക്കുപോലും കിട്ടുന്നതല്ല. ഉടമസ്ഥനു കാശിന്റെ തിടുക്കമായിരുന്നു. അതുകൊണ്ട് ഈ ചുരുങ്ങിയ വിലയ്ക്കു കിട്ടി. നമുക്കാണെങ്കിൽ ഇരട്ടിക്കിരട്ടി ലാഭമാണ്.''

കപാഹിക്കുമതു ബോദ്ധ്യമായി. എങ്കിലുമവൾ മറുപടി പറഞ്ഞു: ''എരുമയെയും പശുക്കളെയും എന്റെ കഴുത്തിലിട്ടു താനങ്ങ് ധനശിരിയുടെ കരയിൽ ജലദേവതയെ പ്രസാദിപ്പിക്കാൻ തപസ്സിരിക്കാതിരുന്നാൽ ഭാഗ്യം. ഞാൻ എന്തൊക്കെയാണു നോക്കേണ്ടതു്?''

തരാ സഹജഭാവത്തിൽ പറഞ്ഞു: ''വീട്ടിലെ കാര്യങ്ങളെല്ലാം ഞാൻ നോക്കിക്കോളാം.''

''ശരി, നീ വീട്ടിനകത്തിരുന്നു സുഖിക്കു്. ഞാൻ എരുമകളെയും തെളിച്ചു കാട്ടിലലയാം. മറെറാരാറം മോലോകയുടെ വീട്ടിൽ ചെന്നിരുന്നു് അന്തിയോളം കഞ്ചാവു വലിച്ചിരിക്കട്ടെ.''

''ഇതു കട്ടനാണു്.'' ഗുലചു് മറെറാന്നും പറഞ്ഞില്ല. പിന്നീടവൻ എരുമയെയുംകൊണ്ടു് മറുവശത്തേക്കു പോയി.

'റാബി'യിൽ ഗുലചിനു നല്ല ലാഭം കിട്ടി. ഉരുളക്കിഴങ്ങു്, കടുകു്, ഉഴുന്നു് എന്നിവയുടെ കൃഷിയിൽ നല്ല മിച്ചം കിട്ടിയിരുന്നു.

ബസീറത്തിനോടു പോത്തിനെ വാങ്ങാൻ വാങ്ങിയിരുന്ന രൂപ മുഴുവൻ, പുഴക്കടവിൽ ചെന്നു് അയാളെ കണ്ടു തിരിച്ചുകൊടുത്തു. ഗുലചിനു് ആശ്വാസമായി. കടത്തിന്റെ ഭാരവും ഏററിനടന്നാൽ മനസ്സിനൊരു ഉല്ലാസമുണ്ടാവില്ല. ബസീറത്തു് ചെയ്ത സഹായത്തിനു് അവൻ ആത്മാർത്ഥമായും നന്ദി പറഞ്ഞു: ''വലിയ ഉപകാരമായി. പോത്തിനു് ഇപ്പോഴും കുഴപ്പമൊന്നുമില്ല. ചത്തില്ലെങ്കിൽ ഇനിയും കുറെക്കാലം ജോലി ചെയ്യിക്കാം. നല്ലയിനം നെൽവിത്തുണ്ടെങ്കിൽ കുറച്ചാശ്വാസമുണ്ടു്. എന്താ ഉണ്ടോ?''

ഒരു ദിവസം ബസീറത്തു് നേരിട്ടു വന്നു് ഗുലചിന്റെ കോലായിൽ കുറെ വിത്തു് എത്തിച്ചുകൊടുത്തു.

അന്നു് ഗുലചിന്റെ ആഗ്രഹപ്രകാരം ബസീറത്തിനു വീട്ടിനകത്തുതന്നെ കപാഹി ചായ വെച്ചുകൊടുത്തു. വിശേഷിച്ചു് ആരുമൊന്നും സംസാരിച്ചില്ല. ബസീറത്താകട്ടെ തലയും കുനിച്ചിരുന്നു്, ചായകുടി കഴിഞ്ഞു പുറത്തേക്കിറങ്ങി വരികയുംചെയ്തു.

ബസീറത്തു് പറയുകയുണ്ടായി: ''കുറച്ചു നാളുകാറക്കകം ഞാൻ ഇവിടെനിന്നും തിരിച്ചുപോകും. പിന്നെ കന്നി–തുലാംമാസക്കാലത്തു തിരിച്ചുവരും. മഴക്കാലത്തു് എനിക്കു പിന്നെ ജോലിയൊന്നുമില്ലല്ലോ.''

ബസീറത്തു് ഒരു ദിവസം തോണിയുമായി തിരിച്ചു പോയി. പോകുമ്പോററ കപാഹിയോടു പറഞ്ഞാണു പോയതു്.

ഗുലചിന്റെ ജോലി മുമ്പത്തേതിലും വർദ്ധിച്ചിരിക്കയാണു്. എരുമയെ കറന്നു പാൽ വില്ക്കുന്ന ജോലിയും പുതുതായു

ണ്ടായി. അതിനെ നേപ്പാളിയുടെ ആലയിൽ കൊണ്ടുവിടാൻ കപാഹി ഉപദേശിച്ചു. എന്നാൽ, ഗുലചിനു് അതു സമ്മത മായില്ല. എരുമ ശാന്തസ്വഭാവക്കാരിയാണു്. അതിൻെറ കന്നാണെങ്കിൽ നല്ല ചന്തമുള്ളതും. ജീവനോടെ ബാക്കിയാ യാൽ രണ്ടുമൂന്നു കൊല്ലംകൊണ്ടു് നുകം വയ്ക്കാൻ പാകമാകും. പിന്നെ നേപ്പാളിയെ ഏല്പിച്ചാൽ കറന്നുകറന്നു് അതിനെ നശിപ്പിക്കും. പാലിൻെറ വിലയാണെങ്കിൽ തികച്ചും കിട്ടു കയുമില്ല.

ഇടയ്ക്കൊക്കെ എരുമയെ തരായും കൊണ്ടുപോയി മേയ്ക്കും. അവൾക്കതിനോടു വലിയ സ്നേഹമായിരുന്നു.

പുറത്തേക്കിറങ്ങുമ്പോൾ കപാഹി 'ബിരി' കഴുത്തില ണിഞ്ഞേ പോകൂ. തരാ മോതിരമിടില്ല. തരാനുള്ളതു തന്നു. അതു സദാ വിരലിലിടണമോ വേണ്ടയോയെന്നു് അവളാണ ല്ലോ തീരുമാനിക്കേണ്ടതു്. ഗുലചു് അതിനെക്കുറിച്ചൊന്നും പറഞ്ഞതുമില്ല.

ഒരു ദിവസമവൾ മോതിരമെടുത്തിട്ടതു് ഗുലചു്ശ്രദ്ധിച്ചു. അവൻ കണ്ടില്ലെന്നു നടിച്ചു തിരിഞ്ഞുനടക്കാൻ തുനിഞ്ഞു.

തരാ അവനെ വിളിച്ചു: ''ഒന്നവിടെ നില്ക്കുമോ?''

അവൻ വളരെ മെല്ലെ ചോദിച്ചു:''എന്താ,ഇളയമ്മ വീട്ടി ലില്ലേ?''

തരാ അകത്തുനിന്നുതന്നെ ഒതുക്കി മടക്കിക്കൊണ്ടുവന്ന തുണി അവൻെറ കൈയിൽ കൊടുത്തു: ''ഇതിത്തവണ നെയ്ത താണു്. ഇന്നാണു നെയ്തുതീർന്നതു്. ഇതുകൊണ്ടു പെരുന്നാളി നു് ഒരു കുപ്പായം തുന്നിക്കൂ.''

ഗുലചിൻെറ മുഖം സന്തോഷംകൊണ്ടു തുടുത്തു: ''ശരി യാണു്, പെരുന്നാളിനു നല്ലൊരു ഷർട്ടു് തുന്നണമെന്നു് ഞാൻ വിചാരിക്കയായിരുന്നു.''

അവൻ തുണി നിവർത്തി നോക്കി. നല്ല നേരിയ തുണി. തവിട്ടുനിറം. കുത്തിൽനിന്നു മുറിച്ചെടുത്തതുപോലുള്ള തുണി.

''പെരുന്നാളിനു നിനക്കു തുണിയുണ്ടോ?''

''എനിക്കുണ്ടു്, ഇപ്പോഴൊന്നും വേണ്ട.''

കപാഹിക്കും തരായ്ക്കും പുള്ളിത്തുണികൊണ്ടു രണ്ടു ബ്ലൗസു് തുന്നിക്കണമെന്നു് ഗുലചു് കുറെ നാളായി വിചാരിക്കുകയായി രുന്നു. പക്ഷേ, ഇവിടെ നല്ല പീടികയില്ല. രണ്ടു തുണിക്കു വേണ്ടി 'ഗോലി'വരെ പോകാൻ അവനിഷ്ടവുമില്ല. പണ്ടും

അവൻ അവിടെ പോയിട്ടില്ല. അവിടെ പരിചയക്കാരാരുമി ല്ല. ആക്ഷേമവനെ വഞ്ചിക്കാം. എന്നാലും ഒരു തവണ ടൗണിൽ പോകണം. ചുരുങ്ങിയതു പത്തിരുപതു രൂപയ്ക്കു് എന്തെങ്കിലും കുറെ സാധനങ്ങൾ വാങ്ങിക്കണം. ഗുലചു് സ്നേഹത്തോടെ തരായെ നോക്കി. തരാ തലയും കുനിച്ചു നിന്നു.

തുണി അവളുടെ കൈയിൽതന്നെ കൊടുത്തു് ഗുലചു് പറഞ്ഞു: ''ഇപ്പോൾ ഇതു നീതന്നെ സൂക്ഷിക്കു്. നാളെയോ മറ്റോ ഞാൻ തുന്നക്കാരനു കൊണ്ടുക്കൊടുക്കാം.''

അതിനുശേഷം സന്തുഷ്ടചിത്തനായി അവൻ വീട്ടിൽനി ന്നിറങ്ങി. തരായ്ക്കു് അവനോടു വളരെ സ്നേഹമാണു്. അവനി ന്നേവരെ ആരും പെരുന്നാളിനോ ബക്രീദിനോ ഒരു തുണ്ടു തുണിപോലും കൊടുത്തിട്ടില്ല.

തരായ്ക്കു വാസ്തവത്തിൽ അവനോടു സ്നേഹമാണു്.

എവിടെയോ എന്തോ താളം പിഴച്ചുപോയി. അല്ലെ ങ്കിൽ....

നല്ല വെയിലായിരുന്നു. വയലിൽ ഒരു ഭാഗത്തു് വെള്ളം തേവി വററിച്ചു് അവൻ കുട നിറയെ മീൻ പിടിച്ചു വീട്ടിലെ ത്തിച്ചു. തരാ മീൻ വെക്കാനുള്ള അരിപ്പയിൽ മീനെടുത്തു വെക്കുകയായിരുന്നു.

എവിടെനിന്നോ ചന്ദ്രനും നാലു ചെറുപ്പക്കാരും മുററത്തു വന്നു നിന്നു: ''മീൻ പിടിക്കാൻ പോയോ?'' ചന്ദ്രൻ ചോദിച്ചു.

''തരാ, കുറെ ആൾക്കാർ വന്നിരിക്കുന്നു, ഇരിക്കാനേർ പ്പാടു ചെയ്യൂ. ചന്ദ്രൻ, നിങ്ങളെല്ലം ഇരിക്കൂ.ഞാൻ കുളിച്ചുവന്നേ ക്കാം.'' ഗുലചു് പറഞ്ഞു.

ചന്ദ്രനും കൂട്ടരും കോലായിൽ കയറി പീഠങ്ങളിലിരുന്നു. ''എന്താ, എങ്ങനെയുണ്ടു് തരാ? മുമ്പത്തേതിലും തടിച്ചു വലു തായിട്ടുണ്ടല്ലോ.'' ചന്ദ്രൻ തരായെ നോക്കി പറഞ്ഞു.

തരാ മുഖം കുനിച്ചുനിന്നു. എപ്പോൾ എന്തു പറയണമെന്നു് ഈ ചന്ദ്രൻ ചിന്തിക്കാറേയില്ല.

''ഇപ്പോൾ ഈ വീടും മുററവും ഒക്കെ കാണാൻ വളരെ രസമാണു്. ധാരാളം പൂക്കളുമുണ്ടല്ലോ. വീടും പൂന്തോട്ടവും കേമ മായിട്ടുണ്ടു്.'' ചന്ദ്രൻ തുടർന്നു: ''ഗാർഡൻ വേണ്ടുന്നതുതന്നെ യാണു്.''

വീട്ടിനു മുമ്പിൽ പൂച്ചെടികൾ വെച്ചുപിടിപ്പിക്കണമെ ന്നു് ഗുലചു് വിചാരിച്ചിരുന്ന സ്ഥലത്തു് തരാ രണ്ടു ചേമന്തി

ത്തെകൾ വെച്ചുപിടിപ്പിച്ചിരുന്നു. വലിയ ദളങ്ങളുള്ള ചേമന്തിപ്പൂക്കൾ. ധാരാളം പൂക്കളുമുണ്ട്. അടുത്തുതന്നെ ഒരു സൂര്യകാന്തിയുടെ ചെടിയുമുണ്ട്. അതു നന്നായി വളർന്നിരിക്കുന്നു. തരാ മുറുക്കാൻചെല്ലം കൊണ്ടുവന്നു് ചന്ദ്രന്റെ മുമ്പിൽ വെച്ചു. ഇതിനിടയിൽ ഗുലചു് കുളിച്ചുവന്നു.

''എവിടെയാണു കുളിച്ചതു്?''

''ഒരു കുളം കുഴിച്ചിട്ടുണ്ടല്ലോ.''

''നന്നായി, നന്നായി. തന്റെ സ്വന്തം വീട്ടുപറമ്പിലെ കുളത്തിലെ വെള്ളംപോലെ മറെറവിടെയും കാണില്ല. റിവറിലെ വെള്ളമാണെങ്കിൽ....''

''മലിന''മെന്ന വാക്കിനു് ഇംഗ്ലീഷ്പദം കിട്ടാതെ ചന്ദ്രൻ നിറുത്തിക്കളഞ്ഞു. ഒരു പീഠം കൊണ്ടുവന്നു് ഗുലചും ഇരുന്നു.

ചന്ദ്രൻ തുടങ്ങിവെച്ചു: ''ഒരു കാര്യവുമായി വന്നതാണു്.''

''ആദ്യം മുറുക്കു്.''

അതിനുശേഷം ചന്ദ്രൻ വന്ന കാര്യം വിശദീകരിച്ചു: ''ഈ സിപരിയ ഗ്രാമത്തിൽ ഒരു സ്കൂളില്ല. ഇവിടെ ജനങ്ങൾക്കു കുറവില്ല. ഓരോ കുടുംബക്കാരായി വന്നുവന്നു് ഇതൊരു ഗ്രാമമായി തീർന്നിരിക്കുന്നു. ഇപ്പോളിതു വെറും മലയോരമല്ല. എങ്കിലും ഗ്രാമത്തിലെ ഇത്രയും കുട്ടികൾക്കുവേണ്ടി ഇന്നേവരെ ഒരു പാഠശാലപോലും തുറന്നിട്ടില്ല. സർക്കാർ നമ്മെ മനുഷ്യരായിട്ടേ കണക്കാക്കുന്നില്ല. അതുകൊണ്ടു് നാമെല്ലാംകൂടി ഒരു പാഠശാല ആരംഭിക്കണം. അല്ലെങ്കിൽ നമ്മുടെ കുട്ടികൾ നിരക്ഷരരായിപ്പോകും. സിപരിയാഗ്രാമത്തിൽ, ധനശിരിയുടെ കരയിൽ മരവും മുളയും പുല്ലും വൈക്കോലും കിട്ടാൻ വിഷമമില്ല. പ്രവർത്തിക്കാൻ കഴിവുള്ള ചെറുപ്പക്കാരും പ്രായം ചെന്നവരും ധാരാളം. ഗ്രാമീണർ കെട്ടിടം പണിതു്, കുട്ടികളെ ചേർത്തു്, ഒരു മാസ്റ്ററെയും നിശ്ചയിച്ചുകഴിഞ്ഞാൽ ബോഡിനു് അംഗീകരിക്കാൻ ബുദ്ധിമുട്ടുണ്ടാവില്ല. അല്ലെങ്കിൽ ഷൈഷാൽ സീ. ഞാൻ സ്വയം പോയി ഡി. ഐ. യെ കൂട്ടി വരും. നമ്മുടെ വില്ലേജു് എന്നുമിങ്ങനെ ഇല്ലിററേററ് ആയി കഴിഞ്ഞാൽ മതിയോ? നഗരത്തിലെ ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും തെരുവുതോറും പാഠശാലകളുണ്ടു്. നാം

എഡ്യുക്കേറ്റഡ് അല്ലാത്തതുകൊണ്ടാണ് എല്ലാവരും നമ്മെ നെഗ്ലററ് ചെയ്യുന്നതു്.''

ഗുലച് എല്ലാം കേട്ടു. എന്തോ ചിന്തിച്ചുകൊണ്ടിരുന്ന ഭാവത്തിൽ പറഞ്ഞു: ''നിങ്ങൾ പറഞ്ഞതൊക്കെ ശരിതന്നെ. പക്ഷേ, ഇതിൽ എനിക്കെന്തു ചെയ്യാൻ കഴിയും?''

''നിനക്കോ? നിനക്കു ധാരാളം ചെയ്യാനുണ്ടു്. ഒരു പൊതു യോഗം സംഘടിപ്പിക്കും. അതിൽ ഞാനെല്ലാ കാര്യങ്ങളും ആളുകളെ ധരിപ്പിക്കും. നീ സഭയിൽ അദ്ധ്യക്ഷനാകണം.''

''അയ്യോ, ഞാനില്ല. എനിക്കു സഭയിലൊക്കെ പോകാനേ പേടിയാ. പഠിപ്പില്ലാത്തൊരുവനെ സഭാദ്ധ്യക്ഷനാക്കിയിരുത്തി കളിപ്പിക്കാമെന്നു കരുതേണ്ട. അക്കളി ഏതായാലും എന്നോടു വേണ്ട.''

''കളിയും തമാശയും അല്ല. നമ്മുടെ ഇടയിൽ നിന്നെപ്പോലെതന്നെ മററുള്ളവരും. ഇപ്പോൾ നിനക്കു കുറച്ചു കഴിവെല്ലാമുണ്ടു്. നീ അദ്ധ്യക്ഷനായി എന്തെങ്കിലും പറഞ്ഞാൽ ബാക്കിയുള്ളവർ അതനുസരിക്കും. മണി ആൾ റെസ്പെക്റ്റ്. പണത്തിനെ എല്ലാവരും ബഹുമാനിക്കുന്നു.''

അഭിമാനവും നാണവുംകൊണ്ടു് ഗുലചിൻെറ മുഖം തുടുത്തു: ''എനിക്കൊന്നുമറിയില്ല.'' അവൻ പറഞ്ഞു.

''പിന്നെ മററുള്ളവർക്കെല്ലാമെന്താണറിയുന്നതു്? നിനക്കിതു ചെയ്യാൻ കഴിയും? ഞാൻ നിൻെറകൂടെ ഉണ്ടാവില്ലേ? അയാം വിത്ത് യു. നീ അദ്ധ്യക്ഷനാവണം. സ്കൂളിൻെറ മാനേജരും നീതന്നെയാകണം.''

''സ്കൂളിൻെറ മാനേജർ എന്നാലെന്താ?''

''അതൊക്കെയുണ്ടു്. എല്ലാം പിന്നീടു മനസ്സിലാകും. എന്നാൽ, സ്കൂളുണ്ടാക്കാൻ ഫണ്ടു് വേണ്ടിവരും. ധാരാളം ചെലവു വേണ്ടിവന്നേക്കും. നീ തരുന്നതു് ആദ്യം തരിക.''

അപ്പോൾ ചന്ദ്രൻെറകൂടെ വന്ന ചെറുപ്പക്കാർ ഒററ സ്വരത്തിൽ പറഞ്ഞു: ''അദ്ധ്യക്ഷൻ 25 രൂപ സംഭാവന തരണം.''

''ഇരുപത്തഞ്ചു രൂപയോ? എവിടെനിന്നു കിട്ടാനനിയാ? നിങ്ങളെല്ലാംകൂടി നല്ല കാര്യത്തിനു വന്ന സ്ഥിതിക്കു് ഞാനൊരുരൂപാ തരാം.''

''ഒരു രൂപയോ? പോരേ പോരാ. നിങ്ങളൊരുരൂപ തന്നാൽ മററുള്ളവരെത്രയാണു തരിക?''

അവസാനം ഗുലചിൽനിന്നു് സംഭാവനയായി അഞ്ചു

രൂപ വാങ്ങി ചന്ദ്രനും കൂട്ടരും സ്ഥലം വിട്ടു. ഗുലച് ആ സംഖ്യ വളരെ സന്തോഷത്തോടെ നൽകുകയുംചെയ്തു.

അവർ പോയതിനുശേഷം ഗുലച് കപാഹിയോടും തരായോടും പറഞ്ഞു: ''അഞ്ചു രൂപ സാരമില്ല. നല്ല കാര്യത്തിനു വേണ്ടിവന്നാൽ പിന്നെ നാം കൊടുത്തില്ലെങ്കിൽ ആർ കൊടുക്കാനാ? എങ്കിലും അദ്ധ്യക്ഷനോ മറ്റോ ആകണമെന്നു പറഞ്ഞിട്ടാ ചന്ദ്രൻ പോയതു്. അവൻ തമാശ പറഞ്ഞതോ അല്ല, കാര്യമായി പറഞ്ഞതോ എന്നെനിക്കറിയില്ല.''

''തമാശ പറയാനെന്തിരിക്കുന്നു. പറഞ്ഞില്ലേ? അദ്ധ്യക്ഷനായേക്കണം.''

''ശരി, ശരി.''

അദ്ധ്യക്ഷനാകുന്ന കാര്യമോർത്തു് ഗുലചിനു് അകമേ ഭയം തോന്നി. എന്താണു ചെയ്യേണ്ടിവരിക? എന്താണു പറയേണ്ടിവരിക? എങ്കിലും ഭയപ്പെടുന്ന കാര്യം അവൻ തരായോടോ കപാഹിയോടോ പറഞ്ഞില്ല. അവരെന്താണു വിചാരിക്കുക? വിധിപോലെ വരട്ടെ.

വൈകുന്നേരം വീട്ടിൽനിന്നിറങ്ങുമ്പോഴും ഗുലചിന്റെ ഹൃദയത്തിൽ പുതിയൊരുന്മേഷം നിറഞ്ഞൊഴുകി. അവൻ പൈസ സമ്പാദിച്ചതു് ഇന്നു് സാർത്ഥകമായിരിക്കുന്നു. ജീവിതത്തിലൊരിക്കലും ചെയ്യാത്തൊരു കാര്യം ചെയ്തിരിക്കുന്നു. സ്കൂളിനുവേണ്ടി സംഭാവന നൽകിയിരിക്കുന്നു. ഇരുപത്തഞ്ചു രൂപയാണു് ചോദിച്ചതു്. അതു കൊടുക്കാമായിരുന്നു. ഇനിയും സമയമുണ്ടല്ലോ! അവൻ സമാധാനിച്ചു. സ്കൂൾ വരികയാണെങ്കിൽ, ആവശ്യമായാലിനിയും കൊടുക്കണം. ഇന്നു കൊടുത്ത അഞ്ചു രൂപയും നിസ്സാരമൊന്നുമല്ല.

അവനു് തന്റെ ഹൃദയത്തിലെ ആനന്ദം മററാരോടെങ്കിലും തുറന്നു പറയാൻ മോഹമുണ്ടായി. പണം പിന്നെയെന്തിനാണു്?

## ഇരുപത്തിനാലു്

കേലായിയുടെ ആരോഗ്യം നാൾതോറും മോശമായിക്കൊണ്ടിരുന്നു. പ്രത്യേകമായൊരു ചികിത്സയും നടന്നില്ല. ആ ചെറുപ്പക്കാരൻ തന്റെ രോഗം മാറിക്കിട്ടി ആരോഗ്യത്തോടെ ജീവിക്കാൻ അത്യധികം ആഗ്രഹിച്ചു. പക്ഷേ, മാറാവ്യാധിയും

കഠോരമായ ദാരിദ്ര്യവും ഒന്നിച്ച് ഒരാളെ നശിപ്പിക്കാൻ ഗൂഢാലോചന നടത്തിയാൽ, ദാരിദ്ര്യമാണല്ലോ എന്നും ജയിക്കുക.

അവൻ മിക്കവാറും കട്ടിലിൽത്തന്നെ കിടപ്പായി. ഇഞ്ചിരസവും തേനും തുളസിയും കൂട്ടിയ മരുന്നാണു കഴിക്കുക. വൈദ്യരുടെ ഗുളികകളും കഴിക്കുന്നു. രോഗം മാറുന്നില്ല. തല്ക്കാലത്തേക്കു ശമനം കിട്ടുമെന്നുമാത്രം. മോലോകയും തിഖറും രോഗം മാറുമെന്ന ആശതന്നെ കൈവെടിഞ്ഞിരിക്കുന്നു. മാത്രമല്ല, കേലായിയെക്കുറിച്ചു ചിന്തിച്ചിരിക്കാൻ അവർക്കു സമയം കിട്ടാറേയില്ല. രാവും പകലും പട്ടിണി മാററുന്ന കാര്യം തന്നെ ചിന്തിക്കേണ്ടിയിരിക്കുന്നു അവർക്ക്.

ചേനിമായിക്ക് കേലായിയോട് തനിക്കുള്ള കർത്തവ്യത്തെക്കുറിച്ചു ബോധമുണ്ട്. എങ്കിലും അവളും മടുത്തുപോയി. ആരോഗ്യമുള്ളൊരു വധുവിനു് ഒരു നിത്യരോഗിയെ ശുശ്രൂഷിച്ചു സന്തോഷിക്കാൻ കഴിയില്ലല്ലോ. കേലായി ഒരിക്കലും രോഗമുക്തനാവില്ലെന്നു് അവൾക്ക് പൂർണബോദ്ധ്യമായിരിക്കുന്നു. കുട്ടിക്കാലംമുതലുള്ള രോഗത്തിനു് ഈ ചികിത്സകൊണ്ടു് ഒരു ഫലവും കിട്ടാൻപോകുന്നില്ല. അവൾക്കെല്ലാവരോടും ദേഷ്യമാണു്—സഫിയത്തിനോടും തൻെറയച്ഛനോടും മോലോകയോടും തിഖറിനോടും എല്ലാം. കേലായിയോടു മാത്രം അവൾക്കു വിരോധം തോന്നിയില്ല. അവനോട് അവൾക്കു ദയ തോന്നി, സ്നേഹവും തോന്നി. അവനെന്തു ചെയ്യാൻ കഴിയും? എല്ലാവരുംകൂടി അവനെ പിടിച്ചു കെട്ടിച്ചു; അവൻ കെട്ടി. ഗ്രാമത്തിലെ കുരുടനും മുടന്തനും പൊട്ടനും ആരും വിവാഹംകഴിക്കാതിരിക്കാറില്ല; കേലായി രോഗിമാത്രമാണല്ലോ.

എന്നാലും ചേനിമായിയുടെ അപമാനിതയൗവനം വെല്ലുവിളിക്കു തയ്യാറായി. ഒരു തരത്തിലും ബന്ധപ്പെടാനാകാത്ത ഒരു രോഗിക്കുവേണ്ടി വല്ലതും ചെയ്യുന്നതിൽ എന്താണർത്ഥം? എന്നെങ്കിലും ഒരു ദിവസം അവൾ കേലായിയെ ഉപേക്ഷിച്ച് ഓടിപ്പോകും. ആരെങ്കിലും ചോദിക്കാൻ വന്നാൽ, കേലായിയുമായി അവൾക്ക് യാതൊരു ബന്ധവുമില്ലെന്നു് വെട്ടിത്തുറന്നു പറയും. ''നിങ്ങൾക്ക് ആ മനുഷ്യനോട് സ്നേഹം തോന്നുകയാണെങ്കിൽ തങ്ങളുടെ പെൺമക്കളെ പിടിച്ചു കെട്ടിച്ചു കൊടുത്തോ. എനിക്കേതായാലും അവിടെ കഴിയാനാവില്ല.''

എന്നാൽ, നിസ്സഹായനായി കാതരനേത്രനായി അവളെത്തന്നെ നോക്കിയിരിക്കുന്ന കേലായിയോട് ചിലപ്പോഠം അവഠംക്ക് വലിയ സ്നേഹം തോന്നും. അവൻ സംസാരിക്കാനാവാത്ത കൊച്ചുകുട്ടിയാണെന്നും അവൻ ചേനിമായിയുടെ മടിയിൽ ആശ്രയം തേടി ജീവിക്കാനാഗ്രഹിക്കുന്നെന്നും ചേനിമായി അവനെ ഉപേക്ഷിച്ചു പോവുകയാണെങ്കിൽ അവൻ പൊട്ടിക്കരഞ്ഞു പ്രാണൻ കളയുമെന്നും അവഠംക്കു തോന്നി. അപ്പോളവഠം അവൻെറ കൈയും കാലും തടവിക്കൊടുക്കും; ചേമ്പുകറിവെച്ചുകൊടുക്കും. അവളുടെ ആ സ്നേഹം അവനു ശക്തി നൽകും. അവൻെറ ശുഷ്കമായ അധരങ്ങളിൽ കൃതജ്ഞത ഒളി വീശും. അപാരമായ ഖേദത്തോടെ അവൻ ചേനിമായിയുടെ കൈ പിടിച്ചു പറയും: ''എനിക്കുവേണ്ടി നീ വല്ലാതെ കഷ്ടത അനുഭവിക്കുന്നു, അല്ലേ ചേനീ? നീ വെറുതെ കഷ്ടപ്പെടുകയാണ്. എൻെറ രോഗം മാറുമോ ചേനീ?'' ചേനിക്കവനോടു കൂടുതൽ സ്നേഹം തോന്നും. അവഠംക്കു സങ്കടമുണ്ട്. അതിൽ തെററൊന്നുമില്ല. എങ്കിലും രോഗം മാറില്ലേ? പണമുണ്ടായിരുന്നെങ്കിൽ അവഠം അവനെ പട്ടണത്തിലേതെങ്കിലും ആസ്പത്രിയിൽ കൊണ്ടുപോയി ചികിത്സിച്ചേനെ. ഒരു പക്ഷേ, അവൻ രക്ഷപ്പെട്ടേക്കാം. അവഠം വിചാരിക്കും. അടുത്തു് നല്ലൊരാസ്പത്രി ഉണ്ടായിരുന്നെങ്കിൽ കേലായിയുടെ രോഗം മാറിയേനെ. പക്ഷേ, അതൊരു നശിച്ച ഗ്രാമമാണ്. അവിടെയാണെങ്കിൽ നരികളും ആനകളും മനുഷ്യരും രോഗങ്ങളുമെല്ലാം കൂടിക്കുഴയുന്നു. ഒരിക്കൽ രോഗം പിടിപെട്ടാൽ രക്ഷപ്പെടാൻ മാർഗമേ ഇല്ല; അല്ലെങ്കിൽ കേലായി നിരാശപ്പെടേണ്ടിവരില്ലായിരുന്നു.

രോഗിയായ കേലായിയുടെ സമീപം നിശ്ചലയായി കിടന്നു് ഉറക്കം വരാൻ യത്നിക്കവേ അവഠം സ്വയം പിറുപിറുക്കും. കേലായിയുടെ മരണശേഷം ഇവിടെനിന്നു പോകുന്ന കാര്യം വേറെ; പക്ഷേ, ഞാനീ മനുഷ്യൻെറകൂടെയുള്ള കാലം വരെ ഇയാളെൻെറ ഭർത്താവാണ്. ഇയാളെ ഞാനൊരിക്കലും വഞ്ചിക്കില്ല. ബന്ധം തകർന്നുപോവുമ്പോഠം സംഗതി മററൊന്നാവാം.

എന്നാൽ, കേലായിയിൽനിന്നകന്നു് വയലിൽ ജോലി ചെയ്തുകൊണ്ടിരിക്കുമ്പോഠം അവഠംക്ക് ആ വിചാരം നിരത്ഥകമാണെന്നു തോന്നും. ''കേലായിയുമായി എനിക്കെന്തു ബന്ധ

മാണുള്ളതു്? ഇങ്ങനെ ഒററയ്ക്കിരുന്നു നരയ്ക്കുന്നതിലെന്താണൊരു രസം? എന്തൊക്കെയായാലും തൻെറ പുരുഷൻ ജീവിച്ചിരിക്കെ മറെറാരാളെ മോഹിക്കുന്നതുതന്നെ ശരിയല്ലെ''ന്നു് അവരം തൻെറ മനസ്സാക്ഷിയെ ബലമായും അനുശാസിക്കും. പുരുഷൻ ചിരരോഗിയായാൽത്തന്നെ, അതു ശരിയല്ലല്ലോ. ആളുകളുടെ അപവാദത്തെ അവരംക്കു ഭയമില്ല. എങ്കിലും ഒരിക്കൽ വിവാഹംകഴിഞ്ഞ സ്ഥിതിക്കു് അവളതിനെ അനാദരിക്കില്ല. അവളത്ര മോശക്കാരിയൊന്നുമല്ല; അങ്ങനെയൊട്ടാകാനും വയ്യ.

വല്ല ആവശ്യവും നേരിട്ടാൽ അവരം ഗ്ഗുലചിൻെറ വീട്ടിലേക്കു പോകും. അത്യാവശ്യം ഒന്നോ രണ്ടോ സാധനങ്ങരം ചോദിച്ചു വാങ്ങും. കപാഹിയും തരായും വീട്ടിലുള്ള സാധനങ്ങരം ഒരിക്കലും കൊടുക്കാതിരിക്കയില്ല. ചേനി സമയമുള്ളപ്പോരം അവർക്കു നെല്ലു കുത്തിക്കൊടുക്കും; മൂന്നോ നാലോ തക്ലിയിൽ നൂൽ ചുററിക്കൊടുക്കും; ചിലപ്പോരം മുററത്തു് ഉണക്കാനിട്ട നെല്ലു് വീണ്ടും ചിക്കിപ്പരത്തിക്കൊടുക്കും. മീൻ അധികമുണ്ടായാൽ മുറിച്ചുകൊടുക്കും. ഇതൊന്നും ചെയ്യാൻ അവളോടു പറയേണ്ടിവരാറില്ല.

ഗ്ഗുലചിനോടും അവരം സംസാരിക്കും. ഗ്ഗുലചു് പിന്നെ ആരോടുമധികം സംസാരിക്കാറില്ല. എന്നാൽ, തരായോടു പറഞ്ഞു് സാദ്ധ്യമായതെല്ലാം അവരംക്കു കൊടുപ്പിക്കും. അരിയോ മീനോ പച്ചക്കറിയോ പിന്നെ രണ്ടോ നാലോ അണപ്പൈസയോ. അവരംഅതൊട്ടു വാങ്ങാൻ മടി കാണിക്കാറുമില്ല. ദരിദ്രൻ അഹങ്കരിച്ചിട്ടെന്തു നേടാൻ?

സമയം കിട്ടിയാൽ ഗ്ഗുലചും ചിലപ്പോരം ചേനിമായിയുടെ വീട്ടിലേക്കു പോകാറുണ്ടു്. അവളെയും കേലായിയെയും വീട്ടുകാരെയുംകുറിച്ചന്വേഷിക്കുകയും ഒരു ബീഡിയും മുറുക്കി തിരിച്ചുപോരികയുംചെയ്യും. ഗ്ഗുലചു് വീട്ടിലേക്കു വന്നാൽ അവരം അവനെ ബഹുമാനിച്ചിരുത്തും. വെററിലത്തട്ടുമായി മുമ്പിൽ വന്നിരുന്നു വീട്ടുകാര്യങ്ങരം സംസാരിക്കും. ഗ്ഗുലചു് ഇപ്പോരം ആ നാട്ടിലെ പ്രമാണിയാണു്. പത്തായത്തിൽ നെല്ലു്, ആലയിൽ പശുക്കരം, തോട്ടത്തിൽ വെററിലക്കൊടിയും കവുങ്ങും. വേണ്ടിവന്നാൽ പത്തോ ഇരുപതോ രൂപ ലുങ്കിത്തലപ്പിൽനിന്നു് എടുത്തുകൊടുക്കാനുള്ള കഴിവുമുണ്ടു്. അങ്ങനെയുള്ള ഗ്ഗുലചു് മോലോകയുടെ വീട്ടിൽ കയറിയിറങ്ങുന്നതിനു്

അതിനേറ്റതായ ഗൗരവമുണ്ട്. മോലോകരക്കും അവനെ ഇഷ്ട മാണ്.

ചിലപ്പോൾ ഗുലച് കപാഹിയും തരായുമറിയാതെ വീട്ടിൽനിന്ന് അല്പം ചായയിലയും പഞ്ചസാരയും എടുത്തു കൊണ്ടുപോകും. ചേനിമായിയുടെ കൈയിൽ കൊടുത്തു പറയും: ''അല്പം ചായയുണ്ടാക്കു, ദാഹിക്കുന്നു.'' മററു ചില പ്പോൾ സ്വകാര്യമായി നേപ്പാളി കൊണ്ടുവന്ന എരുമനെയ്യിൽ നിന്നു കുറച്ച് മുളംകുററിയിലാക്കി ചേനിക്കു കൊണ്ടുക്കൊടുക്കും. കേലായിക്ക് അങ്ങനെ മാത്രമേ നെയ്യു തിന്നാൻ കിട്ടു. ചില പ്പോൾ മൂന്നോ നാലോ അണപ്പൈസയും ചേനിയുടെ കൈയിൽ വെച്ചുകൊടുക്കും. ഇത്തവണ ചണകൃഷിയിൽ അള്ളാഹ്വിൻെറ കൃപകൊണ്ട് കുറച്ചു ലാഭം കിട്ടി. ഈ പൈസ അവിടെ വെക്കു, എന്നിട്ട് അള്ളാഹ്വിനോട് 'ദുആ' ഇരന്നേക്കുക.

ചേനിക്ക് ഗുലചിനോടു സ്നേഹം തോന്നും. ഒരു ദിവസം രാത്രി ചേനി ഗുലചിനെ മുററത്തൊരു കോണിൽ വിളിച്ചു കൊണ്ടുപോയി പറഞ്ഞു: ''ചന്ദ്രനും മററു പലരും നിൻെറ വീട്ടിൽ വരാറുണ്ടല്ലോ. അവരെല്ലാം വിചാരിച്ചാൽ വല്ല വ്യവ സ്ഥയും ചെയ്യാനാവില്ലേ?''

''എന്തു വ്യവസ്ഥ?''

''ഇയാളുടെ ചികിത്സക്ക്. ഇവിടെത്തന്നെ നിന്നാൽ എവിടെ രോഗം മാറാനാണ്? ഇവിടെ നല്ല മരുന്ന് കിട്ടുന്നു ണ്ടോ? വെള്ളമല്ലേ? കൈയിലാണെങ്കിൽ ഒററക്കാശില്ല. പിന്നെങ്ങനെ ചികിത്സിപ്പിക്കാനാണ്? എങ്ങനെയെങ്കിലും ഗോലാഘാട്ടിലെ സർക്കാർ ആസ്പത്രിയിൽ കൊണ്ടെത്തി ച്ചാൽ ഒരുപക്ഷേ, സുഖം പ്രാപിച്ചേക്കും.''

ഗുലച് ഒന്നും പറഞ്ഞില്ല.

ഇതൊന്നുമവനറിയില്ല. ചന്ദ്രനു മാത്രമേ അറിയൂ. അവൻ പട്ടണത്തിൽ പോയിവരുന്നവനാണ്.

''ചന്ദ്രൻ വന്നാൽ ചോദിക്കുമെങ്കിൽ....''

''പക്ഷേ, അവിടെക്കൊണ്ടാക്കിയാൽ ഇയാളെ ആരാ ശുശ്രൂഷിക്കുക?''

''അവിടെയുള്ള ഡോക്ടർമാർ നോക്കിക്കോളും, ചിലവു വേണ്ടത്രെ. പിന്നെ വേണ്ടിവന്നാൽ കൈയിലും കാതിലുമുള്ളതു വിററുകിട്ടുന്നതു് ഞാൻ ശരിയാക്കാം. നിങ്ങളും രണ്ടോ നാലോ രൂപ തന്നാൽ....''

കുറെ നേരം മൗനമായി നിന്നശേഷം ഗ്ലഞ്ച് പറഞ്ഞു: ''ശരിയാണ്. ചിലപ്പോഴം നമ്മുടെ ഗ്രാമത്തിൽത്തന്നെ ആസ്പത്രി സ്ഥാപിക്കണമെന്ന് ചന്ദ്രൻ പറയുകയുണ്ടായി. അവന്റെ അഭിപ്രായത്തെ വെറും പ്രലാപമായിട്ടേ ഞാൻ കരുതിയുള്ളു. ഇവിടെ ഒരാസ്പത്രി ഉണ്ടായിരുന്നെങ്കിൽ, നമ്മുടെ ആശക്കാക്കിത്ര യാതന സഹിക്കേണ്ടിവരില്ലായിരുന്നു.''

ഗ്ലഞ്ച് തീരുമാനിച്ചു—പാഠശാല സ്ഥാപിക്കുന്നതു പോലെ ചന്ദ്രൻ ആസ്പത്രി സ്ഥാപിക്കാൻ പരിശ്രമിക്കുകയാണെങ്കിൽ ഞാൻ ആവശ്യത്തിന് അഞ്ചു സെൻറ് ഭൂമിയും പത്തോ നാല്പതോ രൂപയും കൊടുത്തേനെ. ഈ ഗ്രാമത്തിൽ ഒരു സ്കൂളും ആസ്പത്രിയും ആവശ്യമാണ്.

ഗ്ലഞ്ച് ചേനിയെ ആശ്വസിപ്പിച്ചു: ''നീ വിഷമിക്കേണ്ട ചേനീ. ചന്ദ്രൻ വന്നോട്ടെ, അതിനു വല്ല സാദ്ധ്യതയുമുണ്ടെങ്കിൽ തീർച്ചയായും ചെയ്യാം. കാശു വേണ്ടുന്നതു് ഞാൻ തരാം. നീ വിഷമിക്കണ്ട. അന്നു നീ പറയുന്നതു കേട്ട് ഞാനെന്തോ ധരിച്ചുപോയി.''

ചേനി മറുപടി പറഞ്ഞു: ''ചിലപ്പോഴം വല്ലാത്ത അരിശം തോന്നുന്നു. ഞാനെന്താ, രോഗിയെ ശുശ്രൂഷിക്കാൻ മാത്രം ജനിച്ചവളാണോ? മറ്റൊരു കാര്യം. വിവാഹം കഴിഞ്ഞു വന്ന വീട്ടിൽ രണ്ടു നേരത്തെ ഭക്ഷണത്തിന് മറ്റുള്ളവരുടെ മുമ്പിൽ ചെന്ന് കൈ നീട്ടേണ്ടിവരുന്നു. മരിക്കയല്ലാതെ പിന്നെന്തു ചെയ്യും? എങ്കിലും നീ അടുത്തുണ്ടല്ലോ. നിന്റെ ധൈര്യത്തിലാണു ഞാൻ ജീവിക്കുന്നതുതന്നെ എന്നു കൂട്ടിക്കോ—അല്ലെങ്കിൽ ഞാൻ എന്താണു ചെയ്തുപോവുകയെന്ന് എനിക്കുതന്നെ അറിയില്ല.''

ഗ്ലഞ്ച് അവളെ സമാധാനിപ്പിക്കാൻ ശ്രമിച്ചു. തന്റെ പുരുഷനോടു സ്നേഹം തോന്നുക സ്വാഭാവികമാണ്. പ്രത്യേകിച്ച്, അയാളൊരു രോഗിയുംകൂടി ആവുമ്പോഴം.

ഗ്ലഞ്ച് ചന്ദ്രനെ പ്രതീക്ഷിച്ചിരുന്നു.

അവൻ കുറെ നാളുകഴം കൂടുമ്പോഴം ഒരു ദിവസം കയറി വരും. എവിടെയാണു ചുററിനടക്കുന്നതെന്ന് ആർക്കും അറിയില്ല. ഈയിടെ അവന്റെ വേഷവിധാനങ്ങളും മുമ്പത്തേതിലും മെച്ചമായതാണ്. കഴിഞ്ഞ തവണ കണ്ടപ്പോഴം അവൻ പുള്ളിത്തുണികൊണ്ട് ഹവായിഷർട്ട് തുന്നിച്ചിട്ടിരിക്കുന്നു. കൈക്കു മനോഹരമായ ഒരു വാച്ചുണ്ട്. ചെറിയ മീശയും വള

ത്തിയിരുന്നോ എന്ന സംശയം. കട്ടം നീലനിറമുള്ള ഒരു പാൻറ് ധരിച്ചിരുന്നു. അതിൻെറ കീഴ്ഭാഗം മുമ്പത്തെപ്പോലെ മടക്കിവെച്ചിരിക്കുന്നു. എങ്കിലും മുട്ടുവരെ കാട്ടുപുല്ലിൻെറ ചത മ്പലുകൾ ഒട്ടിപ്പിടിച്ചിരുന്നു. മുഖം ഉണങ്ങിവരണ്ടിരുന്നു. മിക്കവാറും ഭക്ഷണത്തിന് കാലവും നേരവും ഒന്നും ഉണ്ടാവില്ല. ഇരുപത്തിനാലു മണിക്കൂറും അലഞ്ഞുനടക്കൽതന്നെ ആയി രിക്കും.

കേലായിയുടെ രോഗം മാറിയേക്കാം—കാശ്ശ് ചെലവി ടേണ്ടിവരും. അവൻെറ രോഗം മാറിക്കിട്ടിയാൽ ചേനി സന്തു ഷ്ടയാകും. കുടുംബം തെളിഞ്ഞേക്കാം. പക്ഷേ, സർക്കാർ ചെല വിൽ ചികിത്സ നടന്നാൽ നന്ന്; അല്ലെങ്കിൽ ചേനിക്കെവിടെ നിന്ന് കൃപ കിട്ടാൻ?

പിന്നീടു വരുന്നതുപോലെ വരട്ടെ. ആദ്യം അവനെ ഏതെങ്കിലും ആസ്പത്രിയിൽ പ്രവേശിപ്പിച്ചുകിട്ടിയാൽ നന്നാ യിരുന്നു.

കപാഹിയുമായി ഇക്കാര്യം സംസാരിക്കാൻ അവൻ ഒന്നു രണ്ടു തവണ വിചാരിച്ചതാണ്. പക്ഷേ, അവളോടു പറയാ തിരിക്കുന്നതാണു നല്ലതെന്ന് അവൻ പിന്നീടു തീരുമാനിച്ചു. അവൾ എന്തു വിചാരിക്കും! പെണ്ണിൻെറ ഉള്ളറിയാൻ ഒക്കി ല്ലല്ലോ. എന്നാലും കപാഹി മോശക്കാരിയല്ല. ചേനിയുടെ ഭർത്താവു് സുഖം പ്രാപിച്ചാൽ കപാഹിക്ക് അതിൽ വെറുപ്പു തോന്നാൻ കാരണമില്ലല്ലോ. എങ്കിലും എല്ലാ കാര്യവും സ്ത്രീക ളോടു പറയാതിരിക്കുന്നതാണു നല്ലതു്.

## ഇരുപത്തിയഞ്ച്

'ബിഹു'വിനു കുറച്ചു നാൾ മുമ്പ് ഗുലച് ഡാലിമിലേക്കു പോയി. അവനു് ഈയിടെ അങ്ങോട്ടൊന്നും പോകാൻ സമയം തീരെ കിട്ടാറില്ല. പിന്നെ വലിയ ആവശ്യവുമില്ലായിരുന്നു. അവൻ ക്രമേണ സിപരിയാഗ്രാമക്കാരൻതന്നെയായി മാറിയി രിക്കുന്നു.

ഗുലചിൻെറ അമ്മയും ഏട്ടനും സുഖമായി കഴിയുന്നു. ഗ്രാമ ത്തിൽ മററാളുകളുടെ സ്ഥിതിയും മോശമല്ല. തൻെറ സ്വന്തം

ഗ്രാമത്തിൽ ഒരന്യനെപ്പോലെ വന്നപ്പോൾ അവനു രസം തോന്നി. കപാഹിക്കു സുഖമല്ലേ? പരിപ്പും കടുകുമൊക്കെ എത്ര യുണ്ടായി? ഇതെല്ലാം നാട്ടുകാർ വളരെ സ്നേഹത്തോടെ അന്വേ ഷിച്ചു.

തന്റെ സുഖസമൃദ്ധികളെക്കുറിച്ചു വിചാരിക്കുമ്പോൾ ഗുലചിനു സന്തോഷം തോന്നി. ഡാലിമിൽനിന്നു പോയി ഏകദേശം മൂന്നു വർഷമായി. അവന്റെ സ്ഥിതിയൊക്കെ മാറി യിരിക്കയാണെങ്കിലും ഡാലിം ഇന്നും പഴയതുപോലെതന്നെ യുണ്ട്. അങ്ങിങ്ങു മൂന്നുനാലു ചെടികൾ മരമായിരിക്കുന്നു. കുട്ടി കൾ യുവാക്കളും കുമാരികൾ യുവതികളുമായി മാറിയിരിക്കുന്നു. അത്രമാത്രം.

തന്റെ അമ്മയോടും ഏട്ടനോടും ഒരു കാര്യത്തെക്കുറിച്ച് അവൻ സംസാരിച്ചു. ഡാലിമിലുള്ള അവന്റെ പൈതൃകസമ്പ ത്തിന്റെ കാര്യം എന്തു ചെയ്യണം? വിററുകളയണമെന്ന മോഹം അവനില്ല. എന്നാലും നല്ല വില കിട്ടിയാൽ വില്ക്കാനും വിരോ ധമില്ല. പററുമെങ്കിൽ ഏട്ടൻതന്നെ വിലയ്ക്കെടുത്തോട്ടെ. ഇതു നമ്മുടെ വീട്ടുകാര്യമാണല്ലോ. ഇതുവരെ ഏട്ടൻതന്നെയാണ് അവന്റെ കൃഷി പകുതിപ്പകുതിയെന്ന വ്യവസ്ഥിതിയിൽ നട ത്തിവന്നിരുന്നത്. പക്ഷേ, ഇത്രയും കാലം അവൻ തന്റെ പങ്കു പററിയിട്ടില്ല. അമ്മ അവിടെയുണ്ട്. ഏട്ടനും സ്വന്ത മായി വലിയൊരു കുടുംബമുണ്ട്. പിന്നെ അവനാണെങ്കിൽ അള്ളാഹു കൊടുത്തതു് ഉണ്ടുതാനും; അതിനാൽ ഭാഗം പററിയി ല്ലെങ്കിലും കഴിഞ്ഞുകൂടാം. എന്നാലും പൈതൃകസമ്പത്തിലുള്ള അവകാശം വിട്ടുകൊടുക്കാൻ അവനൊരുക്കമല്ല. അഞ്ചു മുഴം നിലമായാലും ശരി. തന്റെ അച്ഛന്റെ വിയർപ്പിൽ കുതിർന്ന മണ്ണാണതു്, അതിനോടവനു് രക്തബന്ധമുണ്ടു്. അച്ഛനേ തായാലും ഇല്ല—അച്ഛന്റെ സ്വത്തുണ്ടു്—അതെന്തിനു കൈ വിടണം?

അതു വിൽക്കാനുള്ള തീരുമാനത്തിനു് രണ്ടു കാരണങ്ങളു ണ്ടു്. സിപരിയാ ഗ്രാമത്തിൽ ഒരു നല്ല ഭൂമി കിട്ടാനുണ്ടു്. വില അല്പം അധികം പറയുന്നുണ്ടെങ്കിലും നല്ല മണ്ണാണു്. വെള്ളം കയറുമെന്ന ഭയമില്ല. നരികളെക്കൊണ്ടും വലിയ ഉപ ദ്രവമുണ്ടാവില്ല. മാത്രമല്ല, അവിടെ ഗ്രാമത്തിന്റെ സ്ഥിതി യും നാൾതോറും മെച്ചപ്പെട്ടുവരികയാണു്. ആ നിലം വാങ്ങാൻ സാധിച്ചാൽ, മേലാൽ വളരെ പ്രയോജനകരമായിരിക്കും.

മറെറാരു കാര്യം—ഗ്രാമത്തിലിത്രയും വില കൊടുത്തു് ആ ഭൂമി വാങ്ങാൻ ആരുമില്ല. എണ്ണൂറു രൂപയാണു വില പറയുന്നതു്. നിലമാണെങ്കിൽ ഏകദേശം ഏഴേക്ര വരും. അവൻെറ കൈയിലാണെങ്കിൽ 500 രൂപയോളമുണ്ടു്. ഇനിയും 300 രൂപകൂടി വേണം. ഭൂമിക്കു പകരം ഭൂമി—അതു നല്ല കാര്യമല്ലേ? എല്ലാററിനും പുറമെ, ഇന്നു് സിപരിയാ ഗ്രാമത്തിൽ 'ധനികൻ' എന്നു പറഞ്ഞാൽ ഗുലചിൻെറ പേരേ പറയൂ. എന്നിട്ടും 800 രൂപ കൊടുത്തു് ആ നിലം വാങ്ങിയില്ലെങ്കിൽ അതൊരു 'നാണക്കേടു്'തന്നെ.

ഗുലചു് ആദ്യം ബസീറത്തിനെയാണോർത്തതു്. എന്നാൽ, അയാളൊരു നല്ല മനുഷ്യനാണെങ്കിലും ഗുലചു് അയാളിൽ നിന്നു കടം വാങ്ങാൻ ഒരുക്കമില്ല. എരുമയെ വാങ്ങിയതാണെങ്കിൽ അവൻ സ്വയം ആവശ്യപ്പെടാതെ കൊണ്ടുക്കൊടുത്തതായിരുന്നല്ലൊ. പിന്നെ അന്നത്തെ നിലതന്നെ വേറൊന്നായിരുന്നുതാനും.

ഡാലിമിലെ നിലം വിൽക്കാൻ അമ്മ അവനെ സമ്മതിച്ചില്ല. മറെറന്തെങ്കിലും വഴി ആലോചിച്ചു് ആ നിലം വാങ്ങിക്കു. ഏതായാലും വിടരുതു്. എന്നാലും ഇവിടെയുള്ള നിലം വിൽക്കരുതു്. പൂർവികരുടെ സ്വത്തു് വിററുകളയുമ്പോൾ 'ലക്ഷ്മി'യും കടന്നുപോകുന്നു.

ഏട്ടൻ മറെറാരഭിപ്രായം പറഞ്ഞു: ''വിൽക്കണമെന്നുണ്ടെങ്കിൽ മറെറാരാൾക്കു കൊടുക്കണ്ട. ഞാൻതന്നെ എങ്ങനെയെങ്കിലും കടം വാങ്ങിച്ചേടുക്കാം. ഇപ്പോൾ കുറച്ചു രൂപ തരാം. വേണമെങ്കിൽ ഞങ്ങളോടു് നിനക്കുതന്നെ പിന്നീടു് തിരിച്ചേടുക്കുകയുംചെയ്യാമല്ലൊ.''

ഗുലചു് പറഞ്ഞു: ''മീനമാസം ഏതായാലും കഴിഞ്ഞല്ലൊ. ഇപ്പോൾ 200 രൂപ അഡ്വാൻസു് കൊടുത്തു് നിർത്താം. ബാക്കി പണം കന്നി—തുലാം മാസത്തിൽ കൊടുത്താലും ഒരുപക്ഷേ, സമ്മതിച്ചേക്കും. നിങ്ങൾക്കു് ഇവിടെയുള്ള നിലം വേണമെങ്കിൽ കർക്കടകത്തിലോ ചിങ്ങത്തിലോ രൂപയുണ്ടാക്കിത്തരണം.''

അമ്മയുടെ ഉപദേശപ്രകാരം കൃഷിനിലത്തിൽനിന്നും ഒരു ഭാഗം വിൽക്കാൻ ഗുലചു് തീരുമാനിച്ചു. അവൻെറ പേരിൽ ഉള്ള തോട്ടവും മററു കൃഷിഭൂമിയും ഇപ്പോൾ വിൽക്കണ്ടാ എന്നും നിശ്ചയിച്ചു.

ഏട്ടൻ പറഞ്ഞു: ''കർക്കടകം അവസാനം ബസീറത്ത് ഇവിടെ വരും. അവനാണ് പണം വാങ്ങിക്കുന്നതു്. അവ നോടു പണം വാങ്ങി തീർത്തു തരാം.''

ഗുലച് സമ്മതിച്ചു.

അമ്മയ്ക്കു് അവന്റെകൂടെ പോയി വീടൊന്നു നോക്കിവര ണമെന്നു മോഹമുണ്ടായി. പക്ഷേ, ഗുലച് അമ്മയെ വീട്ടി ലേക്കു കൊണ്ടുപോകുന്ന കാര്യമേ പറഞ്ഞില്ല. ഒരു തവണ കൊണ്ടുപോകാൻ ആഗ്രഹിച്ചപ്പോഴും അമ്മ പോയില്ല. ഇനി പോകുന്നുണ്ടെങ്കിൽ സ്വയം പോന്നോട്ടെ.

അവനൊന്നും പറയാത്തതുകൊണ്ടു് അമ്മയും അക്കാര്യം പിന്നീടു പറഞ്ഞില്ല. 'അവൻ സ്വയം വിളിക്കാതിരിക്കു മ്പോഴും എനിക്കു പോകാതിരിക്കുകയും ചെയ്യാമല്ലോ.'

ഗുലച് സഫിയത്തിന്റെ വീട്ടിലും കയറി. മററു കാര്യ ങ്ങളുടെ കൂട്ടത്തിൽ സഫിയത് ചേനിയെക്കുറിച്ചും അന്വേഷി ച്ചു. അവൻ അതിനൊക്കെ മറുപടി പറഞ്ഞ കൂട്ടത്തിൽ ഇത്ര യും പറഞ്ഞു: ''ചേനിയുടെ വിവാഹം ആ കുടുംബത്തെ മനസ്സി ലാക്കി കഴിക്കേണ്ടതായിരുന്നു. അവനാണെങ്കിൽ ക്ഷയരോഗി, ദരിദ്രകുടുംബം. ഒരു രാത്രി ഉണ്ടാൽ അടുത്ത രാത്രി പട്ടിണി യാണവിടെ.''

സഫിയത് ചർച്ച ഉപസംഹരിച്ചുകൊണ്ടു പറഞ്ഞു: ''വീട്ടിൽത്തന്നെ ദുഷ്പേരുണ്ടാക്കിയവർക്കു് എവിടെനിന്നാ ണു് രാജകുമാരനെ കിട്ടുക? ശരി, നിനക്കു കുട്ടികളായോ?''

ഗുലച് തല കുനിച്ചിരുന്നു. അവനു കുട്ടികൾ ഒന്നും ഇല്ലെന്നു് സഫിയത് മനസ്സിലാക്കി. മദ്ധ്യവയസ്കയായ കപാഹിയെ കെട്ടിയതല്ലേ? പിന്നെ കുട്ടികളെവിടെ ഉണ്ടാ കാൻ?

''വിഷമിക്കണ്ട, കിസ്മത്തിലുണ്ടെങ്കിൽ ഉണ്ടാകും. ഇല്ലെ ങ്കിൽ പിന്നെ വേറൊരുത്തിയെ അങ്ങു കെട്ടണം. തന്റെ കൈ യിലാണെങ്കിൽ കാശുണ്ടു്. എത്രയോ പേർ നിനക്കു പെണ്ണി നെ തരികയുംചെയ്യും.''

കുറച്ചു കഴിഞ്ഞു് വൃദ്ധൻ ചോദിച്ചു: ''പക്ഷേ, ആ തരായും കൂടെത്തന്നെയല്ലേ? ആർക്കെങ്കിലും അവളെ കല്യാണംകഴിച്ചു കൊടുക്കുന്ന കാര്യം ആലോചിച്ചിട്ടുണ്ടോ?''

സ്വയം നിയന്ത്രിച്ചുകൊണ്ടു് ഗുലച് മറുപടി പറഞ്ഞു: ''ഇല്ല, ആരുമായും ആലോചിച്ചിട്ടില്ല.''

''ഞാൻ നമ്മുടെ ഊമയെക്കൊണ്ടു് അവളെ കെട്ടിക്കാൻ വിചാരിച്ചതായിരുന്നു. പക്ഷേ, ആ തേവിടിശ്ശി രാത്രിക്കു രാത്രി രക്ഷപ്പെട്ടു് നിങ്ങളുടെ വീട്ടിലെത്തി. കാണാലോ, ഏതു രാജകുമാരനാണു് അവളെ കെട്ടുന്നതെന്നു്. നീ അവളെ ശരിക്കു സൂക്ഷിച്ചേക്കണം. ഏതായാലും പെണ്ണല്ലേ, ഒരു ദിവസം കാശും പണവും തട്ടി തടിതപ്പിക്കളയും.''

ഗുലചു് തലയും കുനിച്ചു് മൗനമായിരുന്നു കേട്ടു. തരായെ ആർക്കെങ്കിലും വിവാഹംകഴിച്ചുകൊടുക്കുന്ന കാര്യം അവൻ ചിന്തിച്ചതേയില്ല. സഫിയതു് ഈ കാര്യം പറഞ്ഞപ്പോഠം അവന്റെ ഹൃദയത്തിൽ ആരോ മുള്ളെടുത്തു കുത്തിയതുപോലെ അവനു തോന്നി. അവന്റെ മുഖം വിളറി. അവനു് മറുപടി യൊന്നും തോന്നിയില്ല.

തലയും കുനിച്ചു് മൗനമവലംബിച്ചിരിക്കുന്ന ഗുലചിനെ ക്കണ്ടു് സഫിയതു് അല്പം മൃദുസ്വരത്തിൽ പറഞ്ഞു: ''തരായെ വിവാഹംകഴിക്കാൻ ഇതേവരെ ആരുമന്വേഷിച്ചിട്ടില്ലെങ്കിൽ അവളെ നമ്മുടെ ഊമയ്ക്കുതന്നെ വിവാഹംകഴിച്ചുകൊടുക്കു. അതവളുടെ അമ്മയുടെ ആഗ്രഹമായിരുന്നു. ഇന്നു് നീയാണ ല്ലൊ പെണ്ണിന്റെ രക്ഷിതാവു്. നീ പറയുന്നതേ നടക്കൂ. നീ വിവാഹത്തിനനുകൂലമാണെങ്കിൽ, അവഠംക്കെതിർക്കാൻ കഴി യുമോ?''

ഗുലചിനു് കൂടുതൽ സംസാരിച്ചിരിക്കാൻ കഴിഞ്ഞില്ല. കുറെ നേരം ഒന്നും പറഞ്ഞില്ല. പിന്നീടു് പെട്ടെന്നവൻ എഴു ന്നേററു:

''ഞാനിപ്പോളിറങ്ങട്ടെ. നേരം വളരെ വൈകി. പകൽ ഇരിക്കെത്തന്നെ പുഴ കടക്കാൻ സാധിച്ചാൽ നന്നായിരുന്നു. മേടത്തിൽ പെയ്ത മഴകൊണ്ടു് ധനശിരിയിൽ വെള്ളം കയറി വരികയാണു്.''

''ശരി, ശരി. നീ പോ. പക്ഷേ, ഞാൻ പറഞ്ഞതു് ഓർമ്മിക്കണം. നമ്മുടെ ബന്ധം പുതിയതൊന്നുമല്ലല്ലൊ. പണ്ടേ നാം അടുത്ത ബന്ധുക്കളാണു്. തരായെ ഞങ്ങളുടെ വീട്ടിൽ വിവാഹംചെയ്തയച്ചാൽ നിനക്കു് ഈ വീടും പിന്നെ സ്വന്ത മായി.''

ഗുലചിനു് ദേഷ്യംവന്നു. ഒന്നും പറയാതെ അവൻ ഇറങ്ങി നടന്നു. പിന്നെ ഡാലിമിൽ തങ്ങാതെ നേരെ വീട്ടിലേക്കു തിരിച്ചു. ചന്ദ്രനെക്കൂടി ഒന്നു കണ്ടുപോകണമെന്നാഗ്രഹി

ച്ചിരുന്നു. പക്ഷേ, ഇനി അവിടെ നിൽക്കണമെന്നു തീരെ തോന്നിയില്ല.

''പൂർവ്വികരുടെ നിലവും സ്വത്തും വില്ക്കരുത്—ലക്ഷ്മി കുടിയിറങ്ങി പോയേക്കും.''

''നിനക്കു കുട്ടികളൊക്കെയായോ? ഉണ്ടാകും, ഉണ്ടാകും.''

''ഉണ്ടായില്ലെങ്കിൽ മറ്റൊരുത്തിയെ വിവാഹംചെയ്യണം.'' മറ്റൊരുത്തിയെ വിവാഹംചെയ്യുകയോ?

പെണ്ണിനെ വീട്ടിൽ കൊണ്ടുത്തരും.

യുവതിയെ—

മറ്റൊരു പെണ്ണ്—

തരായെ നമ്മുടെ ഊമയ്ക്കുവേണ്ടി—

തരായെ ഊമയുടെ കൂടെ?

ഊമയും തരായും—

അമ്മയുടെ ആഗ്രഹം?

കപാഹി തരായെ ഊമയ്ക്കു വിവാഹംചെയ്തുകൊടുക്കാൻ സമ്മതിച്ചെന്നോ?

800 രൂപയ്ക്കു് ഏഴേക്ര നെല്പാടം.

ഏഴേക്ര?

നിനക്കെത്ര കുട്ടികളായി?

കുട്ടികൾ!

ഇല്ലെങ്കിൽ മറ്റൊരുത്തിയെ കല്യാണം കഴിക്കാം. തരായും ഊമയും തമ്മിൽ വിവാഹം.

ഗുലചിനു തല കറങ്ങുന്നതുപോലെ തോന്നി. അവനൊന്നും മനസ്സിലായില്ല. എല്ലാം കുഴഞ്ഞുമറിഞ്ഞ പ്രതീതി. വീടെത്തുംവരെ ഇങ്ങനെ പലതും ചിന്തിച്ചു നടന്നു.

ധനശിരിയിൽ വെള്ളം കയറിയിരിക്കുന്നു. എത്രയോ കാലമായി മേടമാസത്തിൽ ഇങ്ങനെ വെള്ളം കയറിയിട്ടില്ല. പിന്നെ കർക്കടകം—ചിങ്ങമായാൽ ധനശിരി ഏതു രൂപമാണെടുക്കുക എന്നാർക്കറിയാം. ചെറിയ തോതിൽ വെള്ളം കയറിയിറങ്ങിയാൽ ഒന്നും വരാനില്ല. നടാനുള്ള വയലിൽ കുറെ ചെളി കയറിയേക്കും; പക്ഷേ, കൃഷിപ്പണിക്കിടയിലാണു് അങ്ങനെ സംഭവിച്ചതെങ്കിലോ?

ഇനിയങ്ങനെ സംഭവിച്ചാൽ അരുതെന്നു പറയാൻ പററില്ലല്ലോ! ധനശിരിയെ തടുക്കാൻ ആർക്കു കഴിയും?

നമ്മുടെ ഊമയെക്കൊണ്ടു് തരായെ വിവാഹംചെയ്യി

ക്കുക. ''ഇന്നു നീ പറയുന്നതേ നടക്കൂ. നീയാണു് അവരുടെ രക്ഷിതാവു്.''

'ഉണ്ടാകും, ഉണ്ടാകും. കുട്ടികളുണ്ടാകും;ഇല്ലെങ്കിൽ പിന്നെ മററൊരുത്തിയെ....വിവാഹംകഴിക്കണം.'

ഇനിയൊരിക്കലും ഡാലിമിൽ പോകില്ലെന്നു് ഗുലച് നിശ്ചയിച്ചു. ഒരൊററ ദിവസംകൊണ്ടു് അവൻ വല്ലാത്ത ധർമ്മസങ്കടത്തിലായിരിക്കുന്നു. അവൻെറ ഹൃദയത്തിൽ അശാന്തിയുടെ വേലിയേററം. അവൻെറ മനസ്സിൽ ദുർവിചാരത്തിൻെറ ബീജാവാപം. അവനിന്നു സങ്കല്പിക്കാൻപോലും സാദ്ധ്യമല്ലാത്ത പലതും കേട്ടിരിക്കുന്നു.

ഇല്ല, ഇല്ല. ഇനി ഡാലിം ഗ്രാമവുമായി അവനൊരു ബന്ധവുമില്ല. പണ്ടുമവിടെ അവനു ലഭിച്ചതു് ദുഃഖം മാത്രമായിരുന്നു. ഇനിയുമങ്ങോട്ടു ചെന്നാൽ വേദനമാത്രമേ ലഭിക്കൂ. ഡാലിമിലേക്കു ചെന്നു് അവൻ വെറുതെ മനസ്സിൻെറ സമാധാനം നശിപ്പിച്ചിരിക്കുന്നു.

അവൻ ഡാലിമിലെ സ്വത്തെല്ലാം വില്ക്കും. അതുമായുള്ള എല്ലാ ബന്ധവും മുറിച്ചുകളയും. അവൻ സിപരിയാ ഗ്രാമക്കാരനായി കഴിയും. ധനശിരിയുടെ പശ്ചിമതീരത്തു് അവനു് നന്മ വരില്ല. ധനശിരിയുടെ കിഴക്കെ കരയാണു് അവനു് അഭയം നൽകിയിരിക്കുന്നതു്, അവനെ മനുഷ്യനാക്കിയതു്. ഇന്നവൻെറ കൈയിൽ നാലു കാശുണ്ടായിരിക്കുന്നു.

നീതന്നെ സ്കൂളിൻെറ അദ്ധ്യക്ഷനാകണം.

സ്കൂളിനുവേണ്ടി 25 രൂപ സംഭാവന നൽകേണ്ടിവരും.

സംഭാവന നൽകണം.

ഗുലച് സംഭാവന നൽകുന്നു, സ്കൂൾ നിർമ്മിക്കുന്നു.

ഡാലിമിൽ അവൻേറതായി ഒന്നുമില്ല.

വീട്ടിലെത്തിയിട്ടും അവൻെറ മനസ്സിൽനിന്നു് വിഷാദത്തിൻെറ മേഘങ്ങൾ നീങ്ങിയില്ല.

''എന്താ, എല്ലാവർക്കും സുഖംതന്നെയല്ലേ?'' കപാഹി ചോദിച്ചു.

''ഹ്ഹം.''

''അമ്മയ്ക്കും സുഖമാണല്ലോ?''

''ഹ്ഹം....''

''സഫിയതു് ബുഢായുടെ വീട്ടിലോ?''

''ആരും ചത്തിട്ടില്ല. ഒന്നു മിണ്ടാതിരിക്കു്.''

## ഇരുപത്തിയാറ്

അന്നു രാത്രി ഗ്ലഗചിന്ന് ശരിക്കും ഉറക്കംവന്നില്ല. നല്ല ചൂടായിരുന്നു. കൂടാതെ പകൽ മുഴുവനും ഓടിച്ചാടിനടക്കേണ്ടിയും വന്നു. പല വീട്ടിൽനിന്നും ചായയും കുടിക്കുകയുണ്ടായി. ഉറങ്ങാൻ കിടന്നെങ്കിലും പല ചിന്തകളാലും ഉറക്കംവന്നില്ല.

കോഴി കൂവുന്നതു കേട്ട് ഗ്ലഗച് എഴുന്നേററു. പൂർവാകാശത്തിൽ പ്രകാശരേഖ തെളിഞ്ഞുവരികയായിരുന്നു.വീട്ടിനകത്ത് അല്പാല്പം പ്രകാശം കടന്നുവന്നു. ശുക്രനക്ഷത്രം അപ്പോഴും മങ്ങാതെ കാണപ്പെട്ടു.അതിൻെറ പ്രകാശത്തിൽ അരുണാഭ കലർന്നിട്ടുണ്ടെന്നുമാത്രം. പശ്ചിമാകാശം അപ്പോഴും ധൂമാവൃതമായിത്തന്നെ കിടന്നു.

സാവധാനത്തിൽ വാതിൽ തുറന്ന് ഗ്ലഗച് പുറത്തു കടന്നു. പുഴക്കരയിൽനിന്ന് ശീതളവായു വീശിവന്ന് അവൻെറ ശരീരത്തെ തണുപ്പിച്ചു.

മുററം അല്പം നനുത്തിരുന്നു. മുററത്തെ മണലിൽ മീനമാസപ്പുലരിയിലെ നേരിയ മൂടൽമഞ്ഞ് വീണുകിടന്നിരുന്നു. മുററത്ത് കാലു കുത്തിയപ്പോൾ അവൻെറ ശരീരം കോൾമയിർക്കൊണ്ടു. കൃഷി ഇറക്കുന്ന കാലങ്ങളിൽ അവൻ ഈ സമയത്ത് കന്നുപൂട്ടാനിറങ്ങുമായിരുന്നു. അന്നു പിന്നെ നില്ക്കാൻ നേരം കിട്ടില്ല. നോക്കാനും കാണാനും നേരമുണ്ടാവില്ല. തിരക്കിൽ നുകമെടുത്ത് കാളയെയും തെളിച്ച് വയലിലേക്ക് ഓട്ടം. ഇന്ന് വയലിൽ പോകണ്ട. അതുകൊണ്ട് ആകാശവും ഭൂമിയും കൺകുളിർക്കെ കണ്ടിരിക്കാം.

വീട്ടിലെല്ലാവരും ഉറക്കത്തിലാണ്. ഊഴമനുസരിച്ച് കൂവിത്തളർന്ന കോഴികളും ഉറങ്ങിപ്പോയി. സൂര്യനുദിച്ചിട്ടില്ലെങ്കിലും നക്ഷത്രങ്ങൾ വിളറിത്തുടങ്ങിയിരുന്നു. നീലാകാശത്തിൻെറ സ്വതസ്സിദ്ധമായ മങ്ങിയ പ്രകാശം ഭൂമിയിൽ വ്യാപിച്ചു കാണപ്പെട്ടു. വെളുപ്പും നീലവും തവിട്ടും മഞ്ഞയും കൂടിക്കലർന്നൊരു പ്രകാശം. അത് ആകാശത്തിൻെറ നിറമാണ്, ഭൂമിയുടെയും നിറമാണ്. കറകളഞ്ഞ ആനന്ദംകൊണ്ട് ആശ്ചര്യചകിതനായി ഗ്ലഗച് നാലുപാടും കണ്ണോടിച്ചു. ഭൂമി ചെറുതായിച്ചെറുതായി അവൻെറ മുമ്പിൽ വന്നുനില്ക്കു

യായിരുന്നു. അവനു് സീമാതീതമായ ആഹ്ലാദം തോന്നി. തന്റെ ആനന്ദാനുഭൂതികൾക്കു് രൂപഭാവങ്ങൾ നൽകി മററാരെയെങ്കിലും പറഞ്ഞുകേൾപ്പിക്കാൻ അവന്റെ ഹൃദയം വെമ്പി.

അവൻ ചുററുപാടും നോക്കി. ആരുമില്ല. മുററത്തു് ഒരു വശത്തു കെട്ടിയിരുന്ന പോത്തുകൾ മയക്കത്തിലാണു്. ഉറങ്ങുകയായിരുന്ന ഒരു എരുമയുടെ സമീപം ചെന്നു് അവൻ അതിന്റെ പുറം തലോടി. എരുമ കണ്ണു തുറന്നു നോക്കി. ഗുലചിനെ കണ്ടു് വീണ്ടും കണ്ണുമടച്ചു കിടന്നു. അവൻ തൊഴുത്തിൽ ചെന്നു നോക്കി. പശുക്കളും കാളകളും സ്വന്തം മുതുകിൽ തലയും ചേർത്തു കിടന്നുറങ്ങുകയാണു്. അവൻ തന്റെ ചുവന്ന കന്നിന്റെ ശരീരത്തിൽ മെല്ലെയൊന്നു തലോടി. പിന്നീടു് പുറത്തിറങ്ങിവന്നു.

ഗുലചു് വീണ്ടും ആകാശത്തിലേക്കു നോക്കി. കിഴക്കു് വെള്ളകീറുകയാണു്. ശുക്രനക്ഷത്രം കൂടുതൽ മങ്ങിയിരിക്കുന്നു. എങ്ങുനിന്നോ വന്ന കുളിർകാററു് പ്രകാശകിരണങ്ങളെ വിതറിപ്പോവുകയാണെന്നു തോന്നി.

ഗുലചിന്റെ തൊട്ടുമുമ്പിൽ സൂര്യകാന്തിച്ചെടിയാണു്. അവൻ കുറച്ചുകൂടി അതിനടുത്തേക്കു നീങ്ങിനിന്നു. കുറെ നേരം ഒരു പൂമൊട്ടിൽ നിർന്നിമേഷനായി നോക്കിനിന്നു. കഴിഞ്ഞ വർഷമാണു് തരാ ആ ചെടി നട്ടതു്. ഇന്നതു് അവനോളം ഉയരത്തിൽ വളർന്നിരിക്കുന്നു. അങ്ങനെ നോക്കിക്കൊണ്ടിരിക്കെ, പെട്ടെന്നു് ഒരു മൊട്ട പൊട്ടിവിടരുന്നതു് അവൻ കണ്ടു. പന്തുപോലിരുന്നതു് പൂവായി വിടന്നിരിക്കുന്നു. അവൻ ഒരിക്കലും പൂവു് വിടരുന്നതു കണ്ടിട്ടില്ല; വിരിഞ്ഞ പൂവു് മാത്രമേ കണ്ടിട്ടുള്ളു.

''പൂവു് ഇങ്ങനെയാണു വിടരുന്നതു്!'' അവൻ സ്വയം മന്ത്രിച്ചു. തന്റെ മിഴികൾക്കു മുമ്പിൽ വിടർന്ന പുഷ്പം കണ്ടു് അവന്റെ മനസ്സിൽ ഏതോ പുതിയ ചില ആശയങ്ങൾ നാമ്പെടുത്തു. തരായെ വിളിച്ചുണർത്തി കാണിച്ചുകൊടുത്താൽ, അവൾ തീർച്ചയായും സന്തോഷിക്കും. ഒരു നിമിഷം അതിനെത്തന്നെ നോക്കിനിന്നശേഷം ഗുലചു് വീട്ടിന്റെ പടിവരെ ചെന്നു.

അവൻ വീണ്ടും ആകാശത്തിലേക്കു നോക്കി. പൂർവാകാശത്തിന്റെ മാറിൽ പരന്നുനിന്ന ശുഭ്രമേഘങ്ങളിൽ ഹിരണ്യഗർ

ത്തിലെ സിന്ദൂരരേഖകൾ തെളിഞ്ഞുവന്നിരിക്കുന്നു. ഒരു മനോ ഹരജ്യോതിസ്സ് ഭൂമിയിൽ ഇറങ്ങിവന്നിരിക്കുന്നു.

ആകാശം എത്ര മനോഹരം!

എത്ര ആകർഷകമാണീ ഭൂമിയും!

തരായെ ഉണർത്തിയാലോ....?

ഉത്സാഹാവേശത്തോടെ ഗുലച് അകത്തേക്കോടി, തരാ യുടെ മുറിയിലെത്തി. മദ്ധ്യത്തിലുള്ള മുറിയിൽ കപാഹി അപ്പോഴും ഗാഢനിദ്രയിലാണ്. അവളുടെ കട്ടിലിനു സമീ പത്തുകൂടിയാണ് ഗുലച് തരായുടെ മുറിയിലേക്കു പോയത്. കപാഹി കൂർക്കംവലിച്ചുറങ്ങുകതന്നെയാണ്—പുലർകാലത്തെ മാദകസുഷുപ്തി!

തരായുടെ കട്ടിലിനു സമീപത്തെത്തിയപ്പോൾ അവൻ പെട്ടെന്നു നിന്നു.

താഴ്ന്ന ചുവരുകളിലൂടെയും കൊച്ചു ജനലിലൂടെയും പ്രഭാതകിരണങ്ങൾ മുറിയിലേക്കു കടന്നുവരുന്നു. തരായുടെ കട്ടിലിലും അവളുടെ ശരീരത്തിലും പ്രകാശം ചിതറിവീഴുന്നു.

ഗുലച് നിശ്ശബ്ദം തരായെ നോക്കിനിന്നു. തരാ ഉറങ്ങുക യാണ്. മലർന്നു കിടന്നു് ഉറങ്ങുകയാണവൾ. ചൂടുകൊണ്ടായി രിക്കണം, കുപ്പായം അഴിച്ചുവെച്ചിരിക്കുന്നു. അവളുടെ പാലൊ ളിശരീരം മുക്കാലും നഗ്നമായിരുന്നു.

അവളുടെ മാംസളമായ കരവല്ലരികൾ കിടക്കയിൽ ശിഥിലമായി വീണുകിടക്കുന്നു. ഒരു കൈ കട്ടിലിൽനിന്നു് താഴേക്കു തൂങ്ങിക്കിടന്നു.

അവളുടെ ഉടുവസ്ത്രം അല്പം മുകളിലേക്കു നീങ്ങിയതു കൊണ്ടു് വെളുത്തു സുന്ദരമായ ഊരുക്കൾ മിക്കവാറും നഗ്നമായി കാണപ്പെട്ടു

ഗുലച് ആശ്ചര്യസ്തിമിതനായി നിന്നുപോയി! അവന്റെ ഹൃദയം 'പട' 'പട' എന്നു മിടിച്ചു. എന്തു മാദകമായ സൗന്ദര്യം! ഇത്രയും അദമ്യമായ യൗവനവും ആകർഷകമായ ശരീരഭംഗിയും അവൻ ജീവിതത്തിൽ ഒരിക്കലും കണ്ടിട്ടില്ല. പാലൊളി പര ത്തുന്ന ആ ശരീരത്തിലെ ഓരോ അണുവിലും ആയിരമായിരം സ്വപ്നങ്ങളുടെ ലഹരിയുണ്ടായിരുന്നു; ആയിരമായിരം അഭിലാ ഷങ്ങളുടെ ആഹ്വാനമുണ്ടായിരുന്നു!

പുറത്തു് പ്രകാശം വർദ്ധിച്ചുവർദ്ധിച്ചു് തരായുടെ മിഴിക ളിലും വന്നുവീഴുന്നു. അവളുടെ മധുരമാദകമായ അധരങ്ങളിൽ

മന്ദഹാസത്തിന്റെ സ്മിതരേഖ തെളിഞ്ഞു വന്നു. ഊർദ്ധമുഖികളും മുകുളിതങ്ങളുമായ രണ്ടു താമരമൊട്ടുകളിൽ ആയിരമായിരം രാവുകളുടെ ചേതനയെ തകർത്തുകളയാനുള്ള ഉന്മാദഭാവം പ്രകടമായിരുന്നു.

ഗുലച് അല്പംകൂടി തരായുടെ സമീപത്തേക്കു നീങ്ങിനിന്നു. അവൻ ആകെയൊന്നു് അവളുടെ ശരീരസൗന്ദര്യം തന്റെ മിഴികളാൽ നുകർന്നു. പിന്നീടു് കട്ടിലിൽനിന്നു താഴേക്കു തൂങ്ങിക്കിടന്ന അവളുടെ കൈ മെല്ലെ എടുത്തു് അവളുടെ നഗ്നമാറിടത്തിൽ വെക്കാൻ ഉദ്യമിച്ചു.

പെട്ടെന്നു് തരാ ഉണർന്നുപോയി.

അവൾ സാവധാനം മിഴികൾ തുറന്നു. ഗുലച് അല്പം പരിഭ്രമിച്ചു. എങ്കിലും കപാഹിയുടെ കൂർക്കംവലി അവനു ധൈര്യം നൽകി.

ഊർന്നുയർന്നിരുന്ന ഉടുതുണി മുട്ടിനു താഴേക്കു് വലിച്ചു നീക്കി തരാ സഹജഭാവേന കട്ടിലിൽ എഴുന്നേററിരുന്നു. അവളുടെ മിഴികളിൽ ലജ്ജാമധുരമായൊരു വിജയഭാവം ദൃശ്യമായിരുന്നു.

നിഷ്കളങ്കമിഴികളെക്കൊണ്ടു് ഗുലചിനെ കടാക്ഷിച്ചുകൊണ്ടു് തലയണയുടെ കീഴിൽനിന്നു് ബ്ലൗസ്സെടുത്തു് അവൾ അണിയാൻ തുടങ്ങി.

ഗുലച് നിശ്ശബ്ദനായി നോക്കിനിന്നു.

കടക്കണ്ണുകളെക്കൊണ്ടു് അവൾ ആരാഞ്ഞു: ''ഇളയമ്മ ഉണർന്നിട്ടുണ്ടോ?''

''ഇല്ല.'' ഗുലച് തലയാട്ടി.

മുണ്ടെടുത്തു പുതച്ചു് അവൾ നിശ്ശബ്ദം കട്ടിലിൽനിന്നിറങ്ങി. ഗുലചിനോടു പുറത്തേക്കു നടക്കാൻ ആംഗ്യം കാട്ടി.

ഗുലച് സാവധാനം പുറത്തേക്കു നടന്നു. അവൾ അവനെ അനുഗമിച്ചു.

ഇരുവരും കപാഹിയെ നോക്കി. അവർ അപ്പോഴും ഗാഢനിദ്രയിലായിരുന്നു.

മുററത്തു ചെന്നു് സൂര്യകാന്തിയുടെ സമീപം ഗുലച് നിന്നു. തരാ അവന്റെ വലതുവശം ചേർന്നുരുമ്മി നിന്നു.

കിഴക്കു് ആകാശത്തു് അപ്പോഴേക്കും അരുണാഭ സ്പഷ്ടമായിരുന്നു. ഗുലച് ആകാശത്തിലേക്കു നോക്കി. ഭൂമി ഉന്മുക്ത

മായിവരുന്ന പ്രകാശവലയത്തിൽ കൂടുതൽ വ്യക്തമായി കാണപ്പെട്ടു.

തരാ മുഖമുയർത്തി ഗുലചിനെ നോക്കി: ''എന്താ ഉണ്ടായതു്?''

ഒന്നും മറുപടി പറയാതെ ഗുലച് ആ സൂര്യകാന്തിയെ ചൂണ്ടിക്കാട്ടി. വിടർന്ന പുഷ്പം കണ്ടു് തരായുടെ മുഖകമലവും വികസിച്ചു.

ആകാശത്തിന്റെ പ്രകാശകിരണങ്ങൾ ആ പുഷ്പത്തെ തലോടുകയായിരുന്നു. കാററിന്റെ ഈറൽ കുറഞ്ഞുവന്നു.

''എന്റെ അരികിലെന്തിനാ വന്നതു്?'' അവൾ അലസമായി ചോദിച്ചു.

''എന്റെ കൺമുമ്പിൽ ഈ പൂവു് പൊട്ടിവിടർന്നപ്പോൾ നിന്നെക്കൂടി വിളിച്ചു കാണിക്കാമെന്നു തോന്നി.'' ഗുലച് മറുപടി പറഞ്ഞു.

അവൾ മാദകമായൊന്നു മന്ദഹസിച്ചു: ''ഓ, ഞാൻ കരുതി മറെറന്തോ കാര്യമാണെന്നു്!''

ഗുലച് അവളെ നോക്കി. ലജ്ജയും സന്തോഷവുംകൊണ്ടു് തരായുടെ മുഖം തുടുത്തു.

അതിനുശേഷം അവളുടെ കൈത്തണ്ടയിൽ പിടിച്ചു കുലുക്കിക്കൊണ്ടു് ഗുലച് പറഞ്ഞു: ''ഇത്രയും വലുതായി, എന്നിട്ടും ശരിക്കു കിടന്നുറങ്ങാനറിയില്ല.''

ലജ്ജാവിവശയായി തരാ മൊഴിഞ്ഞു: ''ഇവിടെ മററാരാണുള്ളതു്? ആകെ നിങ്ങളല്ലേ വീട്ടിലുള്ളൂ?''

ഗുലചിനു് തുടർന്നൊന്നും പറയാൻ കഴിഞ്ഞില്ല.

''നിന്റെ ഇളയമ്മ ഉണർന്നിരിക്കും. പോകൂ.''

ഇത്തവണ അവൾ സ്വരം അല്പം ഉയർത്തി സംസാരിച്ചു: ''ഇത്ര വൈകുന്നതുവരെ എന്താ എല്ലാവരും ഉറങ്ങാറുണ്ടോ?''

ആനന്ദാന്ദോളിതമാനസനായി ഗുലച് കപാഹിയുടെ മുറിയിലേക്കു പോയി.

അപ്പോൾ പ്രഭാതരശ്മികൾ പരന്നുകഴിഞ്ഞിരുന്നു. എങ്കിലും കപാഹി ഉണർന്നിരുന്നില്ല. ചൂടുകൊണ്ടു് ഒരുപക്ഷേ, അവൾക്കു രാത്രി ഉറക്കം വന്നിട്ടുണ്ടാവില്ല.

അവൻ കുറച്ചുകൂടി കപാഹിയുടെ സമീപത്തേക്കു നീങ്ങി.

കപാഹി ഒരു വശം തിരിഞ്ഞുകിടക്കുകയായിരുന്നു. അവളുടെ കീഴ്ച്ചുണ്ടു് വക്രിച്ചു തുങ്ങിക്കിടക്കുന്നു. അവളുടെ ശരീര

ത്തിൽനിന്നും വസ്ത്രം കുറെ നീങ്ങിയിരുന്നു. അവളുടെ ശരീരത്തിനും താരായുടെ ശരീരത്തിനെന്നപോലെ അരുണിമ കലന്ന വെളുപ്പുതന്നെയാണു്. പക്ഷേ, അതു് താരായുടെ ശരീരംപോലെ മൃദുലകോമളമല്ല. അവളുടെ ദേഹത്തിലും നെററിയിലും അങ്ങിങ്ങു ചില അവ്യക്തരേഖകഠം ദൃശ്യമായിരുന്നു. മുഖത്തു് പ്രായത്തിന്റെ വ്യക്തമായ മുദ്ര പതിഞ്ഞുകഴിഞ്ഞിരിക്കുന്നു.

അവളുടെ മാറിടവും തടിച്ചുകൊഴുത്തതുതന്നെ. പക്ഷേ, അല്പം നീണ്ടു തൂങ്ങിത്തുടങ്ങിയിരുന്നു. അവയ്ക്കു് യൗവനത്തിന്റെ മാദകത നഷ്ടപ്പെട്ടിരിക്കുന്നു.

കൈകൾ പിടിച്ചു കുലുക്കിക്കൊണ്ടു് ഗുലചു് അവളെ ഉണർത്തി: ''എന്തുറക്കമാണിതു്? ഉച്ചയായി. എഴുന്നേൽക്കു്.''

കപാഹി പിടഞ്ഞെഴുന്നേററു. അവഠം സാധാരണ അത്രയും നേരം ഉറങ്ങാറില്ലായിരുന്നു.

''കൂടു തുറന്നു വിട്ടോ താരാ?'' കണ്ണു തിരുമ്മി കട്ടിലിൽ ഇരുന്നുകൊണ്ടുതന്നെ കപാഹി കൂവി. പക്ഷേ, അപ്പോഴേക്കും പാത്രങ്ങളുമെടുത്തു് താരാ കുളക്കടവിലെത്തിയിരുന്നു. അവഠം ഇളയമ്മ പറഞ്ഞതു കേട്ടില്ല. കേട്ടാലും കേട്ടില്ലെന്നു നടിച്ചു.

അന്നത്തെ പ്രഭാതം മനോഹരമായിരുന്നു. ഗുലചിന്റെ ഹൃദയം ആനന്ദനിർഭരമാണു്. തലേദിവസം ഡാലിമിൽനിന്നു വന്നപ്പോഴുണ്ടായ വിഷാദം പാടെ വിട്ടൊഴിഞ്ഞിരിക്കുന്നു. ഏതോ അവ്യക്തമായ ആശയും സ്പഷ്ടമായ ആഹ്ലാദവും അവനെ കോഠംമയിർക്കൊള്ളിച്ചു. അവൻ തൊഴുത്തു തുറന്നു. കന്നുകാലികഠം എല്ലാം ഒപ്പം പുറത്തേക്കു കുതിച്ചു. കറവപ്പശുവെ ഒരു ഭാഗത്തു് കുററിയിൽ കെട്ടിയതിനുശേഷം ബാക്കിയുള്ളവയെ പുറത്തേക്കു പോകാൻ വിട്ടു. വാലുയർത്തി തുള്ളിച്ചാടിക്കൊണ്ടു കന്നുകട്ടികഠം നദിക്കരയിലേക്കോടി.

കപാഹിയുടെ വീട്ടുമുററത്തു് ആഹ്ലാദം വർണാഭ പരത്തി.

ഗുലചിന്റെ അത്യധികമായ സന്തോഷം കപാഹി ശ്രദ്ധിച്ചു. പക്ഷേ, അതിനുള്ള കാരണമൊന്നും അവഠംക്കു മനസ്സിലായില്ല. അവന്റെ സന്തോഷം കണ്ടു് അവളും സന്തോഷിച്ചു. പ്രഭാതംമുതൽ പ്രദോഷംവരെ ജോലിചെയ്യാൻ മാത്രം ശീലിച്ച ആ മനുഷ്യനു് ചിരിക്കാനോ സംസാരിക്കാനോ അറിയില്ലായിരുന്നു. ഇന്നാണു് അവനിൽ ആഹ്ലാദത്തിന്റെ ഈ വേലിയേററം ദൃശ്യമായതുതന്നെ.

കപാഹി തരായിലും ബാഹ്യമായ യാതൊരു മാററവും കണ്ടില്ല. അവളും ഗുലചിനെപ്പോലെ തലയും കനിച്ച് ജോലിചെയ്യാനേ പഠിച്ചിട്ടുള്ളു. മുഖത്തു ചിരിയില്ല. പ്രായം തികഞ്ഞ ഈ പെണ്ണ് എന്തൊരു തരക്കാരിയാണെന്ന് അവൾക്കു മനസ്സിലായില്ല. തരായുടെ മാനസികാവസ്ഥ മനസ്സിലാക്കാൻ ചിലപ്പോഴെല്ലാം കപാഹി പരിശ്രമിക്കാതിരുന്നില്ല. തരാ വിവാഹപ്രായമായൊരു പെണ്ണ്. കാണെക്കാണെ അവൾക്കു പതിനേഴു വയസ്സു കഴിഞ്ഞു. ഇന്നവൾ കുട്ടിയല്ല. മാത്രമല്ല, മററാരാൾ വീട്ടിലില്ലതാനും. അവൾ പിന്നാരോടു തന്റെ ഹൃദയരഹസ്യങ്ങൾ പറയും? ചിലപ്പോഴെങ്കിലും കയറിയിറങ്ങാൻ അടുത്തൊന്നും ബന്ധുക്കളുമില്ല. എല്ലാം പുതിയ പരിചയക്കാർ മാത്രം. പ്രായമായ പെണ്ണിന് അങ്ങനെ കണ്ടവരുടെ വീട്ടിലൊക്കെ പോകാനൊട്ടു വയ്യതാനും. ആളുകൾക്ക് എന്തും പറയാമല്ലോ!

ഗുലചിനാണെങ്കിൽ അവളുടെ വിവാഹത്തെക്കുറിച്ച് ചിന്തയേ ഇല്ല. അവൾ ഇങ്ങനെ വീട്ടിൽതന്നെയിരുന്നു നരക്കണമെന്നോ! അവളെക്കുറിച്ചു ചിന്തിച്ച് എന്തെങ്കിലും ഏർപ്പാടു ചെയ്തില്ലെങ്കിൽ അവളുടെ മുഖത്ത് സന്തോഷം എങ്ങനെയുണ്ടാകും? ഇങ്ങനെ കഴിയുന്നത് ഏതായാലും ശരിയല്ല. അവളെക്കുറിച്ച് ഗുലചുമായി സംസാരിക്കണം.

ഇന്നുതന്നെ ഇക്കാര്യം സംസാരിക്കാം. ഇന്ന് ഗുലച് സന്തുഷ്ടനായി കാണുന്നുണ്ടല്ലോ. മററു ദിവസങ്ങളിൽ അങ്ങനെ കാണാറില്ലല്ലോ. ഇക്കാര്യം സംസാരിക്കാൻതന്നെ ഭയം തോന്നുന്നു. പക്ഷേ, അയാൾക്കു ബുദ്ധിയില്ലെന്നു പറയാനും വയ്യ. ഇല്ലെങ്കിൽ ഈ മനുഷ്യൻ ഇന്ന് ഈ നിലയിലെത്തുമായിരുന്നോ? ഗുലചും ഇക്കാര്യം ചിന്തിച്ചിരിക്കും. നല്ലൊരു വീട്ടിൽ തരായെ കെട്ടിച്ചുകൊടുത്താൽ ആശ്വാസമായേനെ.

എന്നാൽ, അന്ന് അക്കാര്യം സംസാരിക്കാൻ സന്ദർഭം കിട്ടിയില്ല. തരാ പകൽ മുഴവൻ വീട്ടിൽതന്നെയായിരുന്നു. അവളുടെ മുമ്പിൽ ഇക്കാര്യം പറയാൻ പററില്ലല്ലോ. പിന്നെ ഉച്ചയ്ക്കുശേഷം ഗുലച് അവളോട് എന്തോ ഒന്നോ രണ്ടോ വാക്കേ സംസാരിച്ചുള്ളു.

'ബിഹു'ദിവസവും സംസാരിക്കാൻ സാധിച്ചില്ല. അന്ന് ഗുലച് പല കാര്യങ്ങളിലും വ്യാപൃതനായിരുന്നു. ആഗ്രഹമുണ്ടായിട്ടും അവന് അന്ന് ഡോലിമിൽപോലും പോകാൻ സാധിച്ചില്ല. സിപരിയാഗ്രാമത്തിന്റെ ചുററുംതന്നെ

കഴിക്കേണ്ടിവന്നു. ചില വീടുകളിൽ കയറിയിറങ്ങി. പിന്നെ പുഴക്കരയിലും കൃഷിസ്ഥലത്തും ഏകാകിയായി നടന്നു കഴിച്ചു കൂട്ടി.

തോരാത്ത മഴ. കറുത്തിരുണ്ട മാനം. ഉത്സവത്തിന്റെ കൊട്ടും കുരവയും കേട്ട കാർമേഘങ്ങൾ താഴെ ഇറങ്ങിവന്നിരിക്കുന്നു. കൈതപ്പൂവിന്റെ മണം കാററിൽ പാറിവന്നു. ധനശിരിയുടെ അഗാധതയിൽ പ്രളയജലം നൃത്തം തുടങ്ങിയിരിക്കുന്നു. സേമർമരത്തിൽനിന്നു് കായകൾ പൊട്ടിച്ചിതറി; അവയിൽ നിന്നും പഞ്ഞി ആകാശത്തിൽ പാറിനടന്നു. അവ മേഘമാലകളോടു മത്സരിച്ചു പറക്കുകയായിരുന്നു.

വരണ്ട മൈതാനങ്ങളുടെ മാറിടം പിളർന്നു പുത്തൻ നാമ്പുകൾ തല പൊക്കി. അടിച്ചുയർന്ന കാററിൽ വനചേതനയുടെ സ്പന്ദനമുണ്ടായിരുന്നു.

ആ വീട്ടിന്റെ ചുവരുകൾക്കു് ഗുലചിന്റെ ഉന്മുക്തമാവാൻ വെമ്പിയ ഹൃദയത്തെ ബന്ധിച്ചുനിറുത്താൻ കഴിഞ്ഞില്ല. ഹൃദയത്തിനു ചിറകു മുളച്ചു. ചിറകുകളിൽ വർണം പൂശി. വർണ്ണത്തിൽ സൗരഭ്യം തുളുമ്പി. സൗരഭ്യത്തിൽ ചേതനാപൂർണമായ വനത്തിന്റെ പ്രാണൻ തുടിച്ചു.

ഗുലച് അങ്ങിങ്ങു് ഓടിനടന്നു. അവന്റെ പ്രാണൻ ബന്ധനമുക്തമായ പക്ഷിയെപ്പോലെ പറന്നുയരാൻ കൊതിച്ചു. അയാൾ കടവിൽ കെട്ടിനിറുത്തിയ തോണി കെട്ടു പൊട്ടിച്ചു നടുക്കടലിലേക്കു കുതിക്കാൻ മോഹിക്കുന്നു. മേടമാസപ്പുലരി ജീർണത കൈവെടിയാൻ ആഹ്വാനംചെയ്യുന്നു. എവിടെ നോക്കിയാലും പുതുജീവന്റെ സ്പന്ദനം. ഗുലചിന്റെ ഹൃദയത്തിലും ഒരു പുത്തൻ മനുഷ്യൻ ഉണരുകയാണു്. വൈക്കോൽ തുരുമ്പിലും ഹരിതകിസലയങ്ങൾ നാമ്പിട്ടു. പച്ചക്കറിത്തൈകളുടെ മനോഹരമായ തലപ്പുകളിൽ പുത്തൻ നാമ്പുകൾ കിളുർത്തു. തന്റെ ഹൃദയവും അദമ്യമായ ഉത്സാഹത്തോടെ നൃത്തം വെക്കുകയാണെന്നു് ഗുലചിനു തോന്നി. കൈ കൊട്ടി കൈ കൊട്ടി കപാഹിയെയും തരായെയും ഗ്രാമവധുക്കളോടൊപ്പം ബിഹുദിനത്തിൽ നൃത്തംവെപ്പിക്കും. നൃത്തലോലകളായ ലലനാമണികളുടെ കണങ്കാലുകളിൽനിന്നു് വിയർപ്പുതുള്ളികൾ ഒഴുകിയിറങ്ങും. 'പേംപാ'(ഒരു തരം വാദ്യം)യുടെ ധ്വനി കേട്ടു് കൈതപ്പൂവിന്റെ ഹൃദയം തുടിക്കും.

ഗുലചു് ഇതിനുമുമ്പു് ബിഹുനൃത്തത്തിനു് പോയിട്ടില്ല. എങ്കിലും അവൻെറ ഹൃദയത്തിൽ അസംഖ്യം 'ബിഹു'കളുടെ നാദകോലാഹലം മുഴങ്ങി. ആ ഹൃദയം നൃത്തംചെയ്യാൻ തുടങ്ങി.

കലകലാരവം മുഴക്കി ഒഴുകുന്ന ധനശിരിയെ നോക്കി ഗുലചു് ചോദിച്ചു: ''അല്പം നിൽക്കാമോ? സദാ ഇങ്ങനെ ഒഴുകി നിനക്കെന്തു കിട്ടാനാ? മേടം പിറന്നു. 'ബിഹു' വന്നു, അല്പം നിന്നു് നൃത്തംചെയ്തു പോകൂ. നിനക്കു സദാ ഒഴുകാനേ അറിയൂ. വരൂ, വരൂ, നിന്നെ ഒരു ദിവസമെങ്കിലും നൃത്തലോല യാക്കാൻ സാധിച്ചില്ലെങ്കിൽ ആ ഖേദം ബാക്കിയായേക്കും. നിൻെറ തീരങ്ങളിൽ ഞങ്ങൾ ഒരു ദിവസം നൃത്തംചെയ്യും. സൗകര്യമാണെങ്കിൽ ഒരു നിമിഷം നോക്കി പോയേക്കണം.''

അവൻെറ ഹൃദയം പിന്നെയും എന്തൊക്കെയോ പുലമ്പി. ആ ശബ്ദങ്ങൾ അവനുതന്നെ വ്യക്തമായില്ല. ധനശിരി ഒരു പക്ഷേ, അതൊക്കെ മനസ്സിലാക്കിയിരിക്കും. മനസ്സിലാക്കി യില്ലെങ്കിലും അവനു പരിഭവമില്ല. ആടണമെന്നു തോന്നിയാൽ ആടണം, പാടണമെന്നു തോന്നിയാൽ പാടണം. ബിഹുവിനു് നൃത്തംചെയ്യണമെന്നു തോന്നിയാൽ നൃത്തംചെയ്യുകതന്നെ വേണം.

അതെല്ലാം മനസ്സിനെ ആശ്രയിച്ചുനില്ക്കുന്നു. കൊടുങ്കാററു്, ധനശിരിയുടെ ഒഴുക്കു്, സേമർകായ്കൾ പൊട്ടി അതിലെ പഞ്ഞിത്താരുകളുടെ പറക്കൽ, കുലംകുത്തിയുള്ള ജലപ്രളയം, പിന്നെ സംഹാരം—അതാണല്ലോ ജീവിതം. അതുതന്നെ ബിഹുവും.

ഗുലചിൻെറ ഹൃദയദേവാലയത്തിലും ബിഹുവാണു്. അവനു് അതല്ലാതെ മറെറാന്നും അറിയില്ല.

## ഇരുപത്തിയേഴു്

മിഥുനം കഴിയാൻപോവുകയാണു്. താഴ്ന്ന നിലങ്ങളിലെ ല്ലാം ഗുലചു് ഞാറു വളർത്തുന്നതിനു വേണ്ടി വിത്തിട്ടു. നദിക്കര യിൽ കുറച്ചു നിലമുണ്ടു്. കന്നിയിലേ അവിടെ വിത്തിറക്കാൻ പററൂ. കൃഷി തുടങ്ങുന്ന കാലത്തു് അതിലെല്ലാം വെള്ളം കെട്ടി നില്ക്കും. അതിനുള്ള വിത്തു് അവസാനമേ വിതയ്ക്കേണ്ടതുള്ളൂ.

എവിടെനിന്നോ ചന്ദ്രൻ ആ സമയം അവിടെ വയലി ലെത്തി.

''എന്താ ഇനിയും വിത്തിടാൻ ബാക്കിയാണോ ഗ്ലചച്? എന്താ ഇത്ര താമസിപ്പിച്ചതു്?''

''ഇതു് അവസാനത്തേക്ക വേണ്ടുന്ന ഞാറിനള്ള വിത്താണു്. നീ എവിടെനിന്ന വരുന്നു?'' വിതച്ചുകൊണ്ടിരുന്ന വയലിൻെറ വരമ്പിൽ കയറിനിന്നു് ഗ്ലചച് ചോദിച്ചു.

''ഇവിടെയെല്ലാം എന്തുണ്ട വിശേഷം?''

''സുഖംതന്നെ. നീ എവിടെനിന്ന വരുന്നു?''

''ഡാലിമിൽനിന്ന വല്ല വർത്തമാനവും കിട്ടിയോ?''

''അങ്ങനെ വിശേഷിച്ചൊന്നും അറിഞ്ഞില്ല. കുറെക്കാലമായി അങ്ങോട്ട പോയിട്ടില്ല, എന്താ വിശേഷം?''

ചന്ദ്രൻ രണ്ടു ബീഡി എടുത്തു് ഒന്നു് ഗ്ലചചിന നൽകി. ചന്ദ്രൻെറ ബീഡിയിൽനിന്നു് തൻെറ ബീഡി കത്തിച്ചു് ഗ്ലചച് പുക വിട്ടു.

''ആ കരയിൽ എപ്പിഡെമിക് പിടിപെട്ടിരിക്കുന്നു.''

''എന്തു്?'' എപ്പിഡെമിക് ശബ്ദത്തിൻെറ അർത്ഥം ഗ്ലചചിന മനസ്സിലായില്ല.

പുക മെല്ലെ മെല്ലെ ഊതിവിട്ടുകൊണ്ടു് ചന്ദ്രൻ പറഞ്ഞു: ''കോളറയാണു്. പഴയ ഡാലിമിൽ ഒന്നുരണ്ടു മരണവുമുണ്ടായി.''

അവൻെറ സ്വരത്തിൽ യാതൊരു ഉത്കണ്ഠയുമില്ലായിരുന്നു.

''കോളറയാണോ? ഞങ്ങളൊന്നും അറിയില്ലല്ലോ. ഇപ്പോഠം സ്ഥിതി എങ്ങനെ?''

''അതു വന്നാൽ ആരെയെങ്കിലും കൊണ്ടേ പോകൂ. നാം പറയുന്നതെല്ലാം അവർക്ക കളിയാണു്. വൈ നോട്ട് ഡൈ? ചാവാതിരിക്കുമോ? കുളത്തിലെ മലിനജലം കുടിക്കും. പുഴയിൽനിന്ന വെള്ളം കൊണ്ടുപോകാൻ വയ്യത്രെ. പിന്നെ ഇതൊക്കെ മനുഷ്യരാണോ? മൃഗങ്ങളെപ്പോലെ ജീവിക്കും. വീടും പരിസരവും വൃത്തിയാക്കുന്ന പതിവേ ഇല്ല. ഓഠം ഡർട്ടി. വീടിനു ചുററുമാണെങ്കിൽ ഡർട്ടിതന്നെ, ഡർട്ടി. വെള്ളം ചൂടാക്കി കുടിക്കണമെന്നു പറഞ്ഞാൽ ചിരിച്ചു തള്ളും. എടവം—മിഥുനങ്ങളിലാണെങ്കിൽ വെള്ളത്തിനു് അല്പം ചൂടുണ്ടാകും. അവർ ധനുമാസത്തിൽപോലും പച്ചവെള്ളം കുടിക്കുമത്രെ. ഇപ്പോഠം പച്ചവെള്ളം കുടിച്ചു് അങ്ങനെ ചാവട്ടെ. ഞാനറിഞ്ഞ ഉടനെ ഓടിയെത്തി എത്രയോ പറഞ്ഞുനോക്കി.

നോ ലിസൻ. ഓരം ലാഫ്. സ്വയം ഗോലാഘാട്ടിൽ പോയി എസ്. ഡി. ഓ. വിനെ കണ്ടു് സർക്കാർ ഡോക്ടറെ കൊണ്ടു വന്നു. എന്നാലും ഇൻജക്ഷൻ എടുക്കില്ല. കത്തിവെക്കാത്തവൻ ചത്തില്ലെങ്കിൽ പിന്നാരാ ചാവുക? ലെററ് ദം ഡൈസ്.''

''അപ്പോഠം ഡോക്ടർ വന്നോ?'' ഗുലചു് ചോദിച്ചു.

''ആരു വരാൻ! ആരെങ്കിലും ഡാലിമിലേക്കു വരുമോ? ഞാൻ പോയി കൂട്ടിക്കൊണ്ടുവന്നു. ഇന്നേക്കു നാലു ദിവസമായി ഡാലിമിൽത്തന്നെയുണ്ടു്. ഇൻജക്ഷൻ കൊടുക്കുന്നുണ്ടു്. പുതുതായി ആർക്കും രോഗം പിടിപെട്ടിട്ടില്ല. പക്ഷേ, നാഹർ അതിനിടയിൽ കടന്നുപോയി.''

''ആരു്?''

''നാഹർ—കപാഹിയെ ആദ്യം വിവാഹംചെയ്ത മനുഷ്യൻ. ചെറുപ്പക്കാരനായിരുന്നു, യംഗ് മേൻ. പക്ഷേ, എന്തു ചെയ്യാൻ? ഡെത്ത് കില്ലിംഗ് എവരിബഡി.''

നാഹറിന്റെ മരണത്തിൽ ഗുലചിനു സന്തോഷമാണോ സന്താപമാണോ സ്വാഭാവികമായും ഉണ്ടാകേണ്ടതു്—അതേക്കുറിച്ചു് അവനുതന്നെ നിശ്ചയമില്ല. അവനു് അതിൽ സന്തോഷമേയുള്ളു എന്നു തോന്നാതിരുന്നില്ല. നാഹർ ഏതായാലും ജീവിച്ചിരിപ്പില്ലല്ലോ!

''സഫിയതിന്റെ ഭാഗത്തു് ഒന്നും ഉണ്ടായില്ലേ?'' പെട്ടെന്നായിരുന്നു ഗുലചിന്റെ ചോദ്യം.

''ആ ഭാഗത്തുണ്ടായില്ല. ഉണ്ടായേക്കുമെന്നു തോന്നിയപ്പോഠംത്തന്നെ ഇൻജക്ഷൻ കൊടുത്തു. പലരും ഇൻജക്ഷൻ എടുത്തിട്ടുണ്ടു്. പ്രിവൻഷൻ ബെററർ ദേൻ ക്യുർ.''

ഗുലചിനു് അതു് അത്ര രസിച്ചില്ലെന്നു തോന്നി. കോളറ പിടിപെട്ടു് സഫിയതും ചേനിയുടെ അച്ഛനും എല്ലാം മരിക്കണമായിരുന്നു. മരിക്കേണ്ടതൊന്നും മരിച്ചില്ല.

''ഞാൻ ഈ ഭാഗത്തുള്ള സ്ഥിതിയറിയാൻ വന്നതാണു്. ആളുകഠം ഇങ്ങോട്ടു്നിന്നു് അങ്ങോട്ടും അങ്ങ്നിന്നു് ഇങ്ങോട്ടും വരികയും പോവുകയും പതിവാണല്ലോ. ഇവിടെയും രോഗം പിടിപെടാൻ മതി. കോളറ സ്പ്രെഡ്ചെയ്യുന്നതാണല്ലോ.''

ഗുലച് പറഞ്ഞു: ''ഇതേവരെ അതേക്കുറിച്ചു കേട്ടിട്ടില്ല. നമ്മുടെ ഭാഗത്തു് ആർക്കും രോഗമില്ല.''

രണ്ടുപേരും വയലിൽനിന്നു് വീട്ടിലേക്കു നടന്നുപോയി.

മിഥുനമാസത്തിലും ചന്ദ്രൻ പിന്നിൽ കെട്ടുന്ന ചെരുപ്പു ധരിച്ചിരിക്കുന്നു. പാൻറ്സ് മുട്ടുവരെ മടക്കിവെച്ചിരിക്കുന്നു. ഒരു കറുത്ത കണ്ണടയും ധരിച്ചിട്ടുണ്ട്. മുഖത്തു് താടി നീണ്ടു വളന്നിരിക്കുന്നു. കുറെ നാളായി ഷേവ്ചെയ്തിട്ടില്ല. സമയം കിട്ടിയിരിക്കില്ല.

വഴിക്കുവെച്ചു് ഗുലചിനു് ഒരു കാര്യം ഓമ്മവന്നു: ''ഡാക്കുറെ നമ്മുടെ ഈ ഭാഗത്തും ഒരു തവണ കൂട്ടിവന്നൂടെ ചന്ദ്രാ?''

''ഡാക്കരെയോ? എന്തിനു്?''

''ചേനിമായിയെ—നിനക്കു് ഓർമയില്ലേ—അവടം.''

''മോലൊകയുടെ മകൻെറ ഭാര്യയല്ലേ? ഓ, നിൻെറ പഴയ ആ....''

''അതെ അനിയാ, അവളുടെ ഭർത്താവു് ഒരു രോഗിയാണല്ലോ? അതു് പഴകിപ്പോയ രോഗവുമാണു്. ഡോക്ടർ ഒരു തവണ നോക്കിയിരുന്നെങ്കിൽ....''

''ഇതു് എപിഡെമിക്കിൻെറ ഡോക്ടറാണു്. അവനു് എന്താ രോഗം?''

''എന്തോ ഒരു ചുമയാണു്. ശ്വാസത്തിൻെറയോ ആസ്ത്മയോ മറേറാ ആണു്.''

''നോക്കിയാലും ഡോക്ടർക്കു് ഒന്നും ചെയ്യാനാവില്ല. കോളറയ്ക്കു വന്നതാണല്ലൊ ഡോക്ടർ.''

''ചികിത്സയെല്ലാം പിന്നെയാവാം. അവനെ ഗോലാഘാട്ടിൽ സർക്കാർ ആസ്പത്രിയിൽ കൊണ്ടുപോയില്ലെങ്കിൽ അവൻ രക്ഷപ്പെടുമെന്നു തോന്നുന്നില്ല. ഡോക്ടരെക്കൊണ്ടു് ഒന്നു നോക്കിച്ചു് ഗോലാഘാട്ടിലേക്കു കൊണ്ടുപോകാനുള്ള ഏർപ്പാടുചെയ്താലോ എന്നു് വിചാരിക്കുകയാണു ഞാൻ.''

ഇരുവരും ഗുലചിൻെറ വീട്ടിലെത്തി.

''തരാ, ഓ തരാ.'' ചന്ദ്രൻ വിളിച്ചു.

തരാ അകത്തുനിന്നു് ഇറങ്ങിവന്നു.

''ഓ....ചേട്ടനോ....'

''നിൻെറ ചേട്ടനല്ലാതെ നിന്നെത്തേടി മററു് രാജകുമാരൻ വരാനുണ്ടോ? ഒരു കപ്പു് ചായ കൊണ്ടുവരൂ. തൊണ്ടു വരളുന്നു.''

കോപവും ദൈന്യവും കലർന്നൊരു നോട്ടം നോക്കിയിട്ടു് തരാ ഉടനെ അടുക്കളയിലേക്കു പോയി. വെയിലിൽ നടന്നു് ഗുലചിനും ദാഹമുണ്ടായിരുന്നു.

ഗുലചു് പറഞ്ഞു: ''അല്പം ഇരിക്കു. ഞാൻ കാലും കൈയും കഴുകി ചെളി കളഞ്ഞു വരാം. തരാ, പററുമെങ്കിൽ വല്ലതും കഴിക്കാനും ഏർപ്പാടുചെയ്യൂ.''

ഒരു ബീഡികൂടി കത്തിച്ചുകൊണ്ടു് ചന്ദ്രൻ കണ്ണട ഊരി വെച്ചു.

''നിൻെറ ഇളയമ്മ ഇല്ലേ ഇവിടെ?''

അടുക്കളയിൽനിന്നു് തരാ ചോദിച്ചു: ''എന്താ, എൻെറ കൈകൊണ്ടു ചായ കുടിക്കില്ലെന്നുണ്ടോ?''

''ങ്ഹാ. റിപ്പൈ തരാനെല്ലാം പഠിച്ചല്ലോ? പിന്ന ല്ലാതെ നിൻെറ കൈക്കു് ബർക്കത്തില്ലായിരുന്നെങ്കിൽപ്പിന്നെ ഇത്രയും നാരം കുമാരിയായി വീട്ടിൽ ഇരിക്കുമായിരുന്നോടീ നീ?''

''ശരി, മതി മതി. നിങ്ങരം പിന്നെ വിവാഹമെല്ലാം കഴിച്ചു പിള്ളേരുടെ തന്തയായി നടക്കയാണല്ലോ. എന്നോടു് ഇങ്ങനെ സംസാരിക്കാൻ ലജ്ജയില്ലേ നിങ്ങരംക്കു്?''

''ശരി, രണ്ടു വർഷംകൂടി ക്ഷമിക്കു തരാ. നോക്കിക്കോ. നഗരത്തിൽനിന്നൊരു രാജകുമാരിയെ അങ്ങു് കൊണ്ടുവരുന്ന താണു്.''

''അതാണല്ലോ ഗ്രാമത്തിൽ നിൽക്കാത്തതു്? അതെനിക്കു പണ്ടേ അറിയാമായിരുന്നു....''

ഗുലചിൻെറ തൊണ്ട ചിനക്കുന്ന ശബ്ദം കേട്ടു് തരാ മൗനം അവലംബിച്ചു.

അല്പം കഴിഞ്ഞു് തരാ രണ്ടുപേർക്കും ചായയും പലഹാ രവും കൊണ്ടുവന്നു വെച്ചു.

തരായെ നോക്കി അല്പം ഗൗരവഭാവം നടിച്ചുകൊണ്ടു് ചന്ദ്രൻ പറഞ്ഞു:'തരായെ ആർക്കെങ്കിലും കെട്ടിച്ചുകൊടുക്കാൻ വല്ലതും ശ്രമിച്ചിട്ടുണ്ടോ ഗുലചു്? ഇവരം അങ്ങു വളർന്നു വലു തായല്ലോ?''

അവൻെറ ചോദ്യം കേട്ടു് ഗുലചു് അല്പം പകച്ചുപോയി. വായിലിടാൻ എടുത്ത പലഹാരം കൈയിൽത്തന്നെ വെച്ചി രുന്നുപോയി ഗുലചു്. ഒരു വൈവശ്യത്തോടെ അവൻ ചന്ദ്രൻെറ മുഖത്തു നോക്കി.

ചന്ദ്രൻ തുടർന്നു: ''പിന്നെ അങ്ങനെ ഇങ്ങനെയൊന്നും പിടിച്ചുകൊടുക്കണ്ട. നമ്മുടെ സമുദായത്തിൽ പെൺകുട്ടി ജനി ച്ചാൽ ഉടനെ കെട്ടിച്ചുകൊടുക്കുന്ന കാര്യമാണു് ചിന്തിക്കുക.

പെണ്ണിന്റെ അഭിപ്രായം ചോദിക്കണമെന്ന തോന്നാറില്ല. വിവാഹംകഴിക്കുമ്പോൾ നല്ല കുടുംബം നോക്കി നല്ല ചെറുപ്പക്കാരനുതന്നെ കൊടുക്കണം. അവൾക്കു നല്ലൊരു ചെറുക്കനെ കിട്ടാനും വിഷമമില്ല.''

ഗുലചച് പകുതി മാത്രമേ തിന്നുള്ളു. ചായ എടുത്തു കുടുകുടാ കുടിച്ചുതീർത്തു. പിന്നെ ഒരു തരത്തിൽ സ്വയം നിയന്ത്രിച്ചു കൊണ്ടു പറഞ്ഞു: ''കാണട്ടെ, ഒരു ബീഡി എടുക്കു്, ഹേ തരാ, അല്പം തീ കൊണ്ടുവാ....''

ചുവരിനു മറുവശം തരാ ഉത്കണ്ഠയോടെ നില്ക്കുകയായിരുന്നു. അവളുടെ ഹൃദയം വിറയ്ക്കുകയായിരുന്നു. ഗുലചിന്റെ ഉത്തരം കേൾക്കാൻ, കൊലക്കയർ പ്രതീക്ഷിച്ചു കഴിയുന്ന കുററവാളിയെപ്പോലെ അവൾ ശ്വാസമടക്കി നില്ക്കുയായിരുന്നു. ഗുലചിന്റെ മൗനം അവളെ ഭയരഹിതയാക്കിയില്ലെങ്കിലും അല്പം അവൾക്കു് ആശ്വാസം നൽകി.

അവൾ ഒരുവിധത്തിൽ മുഖവും കുനിച്ചു വന്നു് എരിഞ്ഞു കൊണ്ടിരുന്ന ഒരു തീക്കൊള്ളി ഗുലചിന്റെ കൈയിൽ കൊടുത്തു പോയി.

ചന്ദ്രൻ പറഞ്ഞു: ''നീ ഭയപ്പെടേണ്ട തരാ. അയാം യുവർ ബ്രദർ. നിന്നെ അങ്ങനെ ഇങ്ങനെയൊന്നും കെട്ടിച്ചുകൊടുക്കില്ല. ഞാൻ നല്ലൊരു ചെറുക്കനു നിന്നെ കെട്ടിച്ചുകൊടുക്കും.''

''പോ'' എന്നു പറഞ്ഞു് അവൾ വീണ്ടും അകത്തേക്കു പോയി.

ചന്ദ്രൻ അല്പം ഗൗരവത്തിൽ ഗുലചിനെ പറഞ്ഞു ധരിപ്പിക്കാൻ പരിശ്രമിച്ചു: ''പണ്ടുകാലത്തു് ഞങ്ങളുടെ ഹിന്ദു പെൺകിടാങ്ങൾക്കു് സ്വയംവരമായിരുന്നു. പെൺകുട്ടി കേട്ടിട്ടും കണ്ടിട്ടും സ്വയം വരനെ തിരഞ്ഞെടുക്കുന്നു. എന്നിട്ടു് അവന്റെ കഴുത്തിൽ മാലയിടുന്നു. ഇപ്പോൾ യൂറോപ്പിലും അമേരിക്കയിലുമൊക്കെ ചെറുക്കന്റെയും പെണ്ണിന്റെയും മനപ്പൊരുത്തമായാൽ കല്യാണമായത്രെ. നമ്മുടെ ഗ്രാമങ്ങളിൽ മാത്രമാണു് പെൺകുട്ടികളെ നിർബന്ധിച്ചു കെട്ടിച്ചയക്കുന്നതു്. ഇന്നാണെങ്കിൽ ഇതു് കൂടുതൽ കർക്കശമായിവരികയുമാണു്. തരായെയും ഒരു ദിവസം കെട്ടിച്ചയക്കണം. പക്ഷേ, അവളോടു ചോദിച്ചു് അവളുടെ സമ്മതപ്രകാരം മാത്രം. നിർബന്ധിച്ചു് അവളെ ഒരിക്കലും കെട്ടിച്ചയക്കരുതു്. നാട്ടിൻപുറത്തു് ചില പെൺകുട്ടികൾ ആരുടെയെങ്കിലും കൂടെ ഓടിപ്പോകുന്നു. അവ

രുടെ കൃത്യവും മോശമല്ല. കാരണം, മനസ്സിന്റെ ചേർച്ച തന്നെയാണല്ലോ റിയൽ മാരേജ്.''

ഗുലച് തലയും കമ്പിട്ടിരുന്ന് ചന്ദ്രന്റെ വാക്കുകളെല്ലാം കേട്ടു. പക്ഷേ, അതിന്റെ പൊരുളൊന്നും അവനു മനസ്സിലായില്ല. തരായെ വിവാഹം കഴിച്ചുകൊടുക്കണം.

തരാസ്സുവേണ്ടി നല്ല കുടുംബത്തിൽ, നല്ലൊരു വരനെ തേടണം. അതായത്, തരായെ അവനിൽനിന്നും അകലെ ദൂരത്തെങ്ങോ അയക്കേണ്ടിവരും.

ചന്ദ്രന്റെ വാക്കു കേട്ട് ഗുലച് ചിന്താകുലനായി. തരായുടെ വിവാഹത്തെക്കുറിച്ച് ആലോചിക്കാൻതന്നെ അവനു വിഷമം തോന്നുന്നു. അവന് അത്രയും ക്രൂരനാകാൻ സാധിക്കുമോ? തരായെ എങ്ങനെ അവൻ അകലെ പറഞ്ഞയക്കും....? എങ്ങനെ തന്നിൽനിന്നും അകററും....?

പക്ഷേ, തരാ പോകാൻ തയ്യാറില്ലെങ്കിലോ....? പ്രേമത്തിന്റെ തീജ്ജ്വാല കത്തിയാളാൻ നേരം വേണ്ട. പക്ഷേ, അതു കെട്ടടങ്ങാൻ കാലം പിടിക്കും. കെടാനാകുമ്പോഴും കൂടുതൽ ആളിക്കത്തും.

ചന്ദ്രൻ പോകാനിറങ്ങി.

''ഞാൻ വീണ്ടും ഡാലിമിലേക്കു പോകും. നീ വിഷമിക്കേണ്ട. സാധിച്ചാൽ ഞാൻ മററന്നാഠം ഡോക്ടറെയുംകൂട്ടി വരാം. നമുക്കു ചേനിയുടെ ഭർത്താവിന്റെ വീട്ടിലേക്കുതന്നെ പോകാം. ഡോക്ടർ എഡ്വൈസ്ചെയ്താൽ അവനെ ടൗണിൽ കൊണ്ടുപോകാനുള്ള എറേംജ്മെൻറുംചെയ്യാം. നീ വിഷമിക്കേണ്ട. ഞാനുണ്ട്.''

ചന്ദ്രൻ പുറപ്പെട്ടു.

തരാ അകത്തുനിന്നും ഇറങ്ങിവന്നു:

''ചേട്ടാ, പോവുകയാണോ?''

''പിന്നെ പോകാതെ നിങ്ങളുടെകൂടെ വെടി പറഞ്ഞിരുന്നാൽ എന്റെ കാര്യം നടക്കുമോ? ഡാലിമിലേക്ക് എഗെയിൻ പോകേണ്ടതുണ്ട്. ശരി തരാ, ഞാൻ ഇറങ്ങട്ടെ.''

പെട്ടെന്ന് ഗുലച് പറഞ്ഞു: ''ചന്ദ്രാ, നമ്മുടെ ഗ്രാമത്തിലും ഒരു ആസ്പത്രി തുടങ്ങിക്കൂടെ?'' ചന്ദ്രൻ ഗുലചിനെ തുറിച്ചുനോക്കി.

''തുടങ്ങരുതെന്നാരു പറഞ്ഞു? ഹ സെയ്സ്? ഗ്രാമത്തിൽ ആളുകഠം തീരുമാനിച്ചാൽ ഒന്നും നടക്കാത്തതായില്ല. ഞാൻ

ഇക്കാര്യം പണ്ടേ ആലോചിക്കുന്നതാണ്. പക്ഷേ, എനിക്കു നാവല്ലേ ഉള്ളൂ? പണമില്ലല്ലോ. നീ ഇതിൽ മുൻകൈയെടുക്കുകയാണെങ്കിൽ ഞാൻ ഇറങ്ങാം. ശരിയാണ്. ഇവിടെ ഒരു ആസ്പത്രിയുടെ നെസസ്സറി വളരെയുണ്ട്.''

''അതെ.'' ഗുലച് പറഞ്ഞു.

പിന്നീടു വന്നു സംസാരിക്കാമെന്നു പറഞ്ഞ് ചന്ദ്രൻ ഇറങ്ങി.

ഗുലച് മുഖമുയർത്തി തരായെ ഒന്നു നോക്കി. തരായും അവനെ നോക്കി.

ഗുലച് തല കുനിച്ചു.

തരായെ അവനിൽനിന്നും അകററിമാററാൻ ഏതോ അജ്ഞാതശക്തി ഗൂഢാലോചന നടത്തുകയാണോ എന്ന് ഗുലച് ഭയപ്പെട്ടു.

## ഇരുപത്തിയെട്ട്

ഞാറു നടുന്ന കാലമായിരുന്നു. മററു കാര്യങ്ങളിലൊന്നിലും ശ്രദ്ധിക്കാൻ നേരമില്ല. കഴിയുംവേഗം ഞാറു നട്ടുതീർക്കേണ്ടതുണ്ട്. ഒരു ദിവസം താമസിപ്പിക്കുന്നതു് വലിയ നഷ്ടത്തിനിടയാകും.

കപാഹിയും തരായും അക്കാര്യത്തിൽ സമർത്ഥകളായിരുന്നു. വളരെ വേഗത്തിൽ നട്ടു നീങ്ങാൻ അവർക്കു കഴിയും. ഒരുനേരം വയലിലിറങ്ങിയാൽ രണ്ടുപേരും ചേർന്ന് ഒരേക്കർ നിലം നട്ടുതീർക്കും. തരായ്ക്കു് കുതിർന്ന ഞാറ് 20–22 കെട്ട് ഒന്നിച്ച് ഒരു തവണ എടുക്കാൻ സാധിക്കും. അവരാം ക്ഷീണമെന്തെന്നറിയാറേ ഇല്ല.

നല്ല കാലാവസ്ഥയായിരുന്നു. മിഥുനം മുഴുവനും മഴയായിരുന്നു. അല്പം വെയിൽ കണ്ടതു് കർക്കടകം കുറെ ആയപ്പോഴാണ്. മണ്ണ് ചെളിയായിക്കഴിഞ്ഞിരുന്നു. അതുകൊണ്ട് നടാൻ നിലം അനുകൂലമായി കിട്ടി. വലിയ തോതിൽ വെള്ളം കയറുന്നതിനുമുമ്പ് വെയിലുള്ള നാളുകളിൽത്തന്നെ ഞാറു നട്ടുതീർന്നാൽ തൈകറം നന്നായി വളരും. പിന്നീടു ഭയപ്പെടേണ്ടതില്ല. കാക്കയും കോഴിയും ഉണരുന്നതിനുമുമ്പെ ഗുലച് വയലിലെത്തും. കൂടെത്തന്നെ കപാഹിയും തരായും എഴുന്നേൽക്കും.

പശുക്കളെയും എരുമകളെയും കറന്ന് പ്രാതൽ ഒരുക്കി, നെല്ലു കുത്തും.പിന്നീട് ഗുലചിനുള്ള പ്രാതലുമായി രണ്ടുപേരും വയലിലേക്കു പുറപ്പെടും. കലപ്പയുടെ തലകൊണ്ടോ, കട്ടക്കോലു കൊണ്ടോ ചിലപ്പോൾ കൈകൊണ്ടോ ഒററാൽകൊണ്ടോ മീൻ പിടിക്കും. പിന്നീടു നടാനോ ഞാറു കൊണ്ടുവരാനോ സഹായിക്കും. ചില ദിവസം കപാഹി വീട്ടിൽത്തന്നെ കഴിച്ചുകൂട്ടും. വയലിൽ അധികം ജോലിയുണ്ടാവില്ല, തരായും ഉണ്ടല്ലോ. കപാഹി വീട്ടിലിരുന്ന് ഉച്ചയ്ക്കുള്ള ഭക്ഷണം പാകം ചെയ്യും. അതിനിടയിൽ നെയ്യുകയും ചെയ്യാം. വയലിൽ വെയിൽ കൊണ്ട് ചുവന്ന തരായുടെ മുഖം നോക്കി ആഹ്ലാദചിത്തനായി ഗുലച് നിലം ഉഴുതുമറിക്കും. നിലം കട്ടക്കോലു കൊണ്ട് തട്ടിനിരത്തും. തരായുമായി എന്തെങ്കിലും വർത്തമാനം പറയും. വെയിലധികമായാൽ ഇരുവരും മൈതാനത്തിലേതെങ്കിലും മാവിൻെറയോ അരയാലിൻെറയോ ചുവട്ടിൽ ചെന്നിരിക്കും. ഗുലച് ഒരു ബീഡി കത്തിച്ചുവലിക്കും. തരാ ചെളി പുരണ്ട തോർത്തുമുണ്ടുകൊണ്ട് മുഖം തുടച്ച് ഒരു പാത്രം വെള്ളം കുടിക്കും. അതിനുശേഷം വീണ്ടും അവർ വയലിലിറങ്ങും.

ചിലപ്പോൾ തരാ വീട്ടിലിരിക്കും. കപാഹി വയലിലേക്കു പോകും.

അന്നു നല്ല വെയിലായിരുന്നു. ഉഴുതുമറിച്ച വയലിലെ വെള്ളത്തിനും ചെളിക്കും ചൂടായിരുന്നു. എരുമയും കാളകളും നടക്കാൻ കൂട്ടാക്കിയില്ല. വല്ലാത്ത ചൂടായിരുന്നു വെയിലിന്.

കപാഹിയും ഗുലചും വയലിൽനിന്നു കയറിവന്നു. ഈ വെയിലിന് വയലിൽ ജോലിചെയ്യുക സാദ്ധ്യമല്ലല്ലോ. അവരിരുവരും അരയാലിൻെറ ചുവട്ടിൽ വന്നിരുന്നു. ഗുലചിൻെറ നഗ്നമായ പുറം വെയിലേററു പൊള്ളിയിരുന്നു. അവൻ കപാഹിക്കു പുറം തിരിഞ്ഞിരുന്നു പറഞ്ഞു:

''നോക്ക്, ഈ അയല് ഒന്നു പൊട്ടിച്ചേരെ.'' കപാഹി അടുത്തു വന്നിരുന്ന് ഗുലചിൻെറ പുറത്തുള്ള അയല് പൊട്ടിക്കാൻ തുടങ്ങി. അങ്ങു മുളംകാട്ടിൽനിന്ന് ഇളംതെന്നൽ ഒഴുകി വന്ന് അവരെ തഴുകി; അവർക്കു സുഖം തോന്നി. ഉഷ്ണത്തിനു കുറവുണ്ടായി.

നടാൻ പകുതിയിലധികം നിലം ബാക്കിയായിരുന്നു.

ചില ഭാഗത്തു് രണ്ടാംവട്ടം ഉഴുതുകഴിഞ്ഞിട്ടുമില്ല. ഗുലചിനു് ഒന്നേ വിചാരമുള്ളു:

''ഇനി മൂന്നോ നാലോ സ്ത്രീകളെ നടാനാക്കിയില്ലെങ്കിൽ കർക്കടകം തീരുംമുമ്പു് പണി തീരില്ലെന്നു തോന്നുന്നു. പുതുതായി കൃഷിയിറക്കാനുള്ള നിലം മുഴുവനും ബാക്കിയാണു്.''

''നടലും ഞാറുകടത്തലും മാത്രമായാൽ ജോലി തീർന്നോ? കാളകൾ ജോലിയില്ലാതെ വെറുതെ കിടക്കുന്നു. ഒന്നൊന്നര മാസത്തേക്കു് ആരെയെങ്കിലും ഉഴവിനു നിർത്തണം. ഒററയ്ക്കു് എന്തൊക്കെയാണു ചെയ്യുക?''

''മററുള്ളവരെ ഉഴവിനു നിർത്താൻ എനിക്കു മനസ്സുവരുന്നില്ല. ചിലർ ഉഴുതാൽ മണ്ണിനു് മാർദ്ദവമേ വരില്ല. എങ്കിലും ഒരാളെ നിർത്തിയില്ലെങ്കിൽ കാര്യം നടക്കില്ല.''

ഗുലചിന്റെ മനസ്സറിയാൻ കപാഹി പരിശ്രമിച്ചു:

''നിങ്ങളോടു് ഒരു കാര്യം പറയാൻ ആഗ്രഹിക്കുകയായിരുന്നു ഞാൻ.''

''എന്താ അതു്?''

മോലൊകയുടെ മകനില്ലെ തിഖർ—അവൻ സാധാരണ വന്നും പോയുമിരിക്കുന്നുണ്ടല്ലോ. അവന്റെ വീട്ടിലാണെങ്കിൽ പേരിനുമാത്രമേ കൃഷിയുള്ളുതാനും. അവനെ നിർത്തിയാൽ എന്താ തരക്കേടു്?''

ഗുലചു് വയലിലേക്കു നോക്കി മൂകനായി ഇരുന്നതേയുള്ളു. അല്പം നിർത്തി കപാഹി തുടർന്നു:

''ഇനി ഒരു കാര്യംകൂടി—''

അപ്പോഴും ഗുലചു് ഒന്നും പറഞ്ഞില്ല. കപാഹി പറയുന്നതു് ശ്രദ്ധിച്ചിരുന്നുവെന്നുമാത്രം.

''നിങ്ങൾക്കു് ഒററയ്ക്കൊരാൾക്കു് കൃഷി നോക്കാനും വീടു് നോക്കാനും എല്ലാം പററുമോ? തിഖറിനെ നമ്മുടെ തരായ്ക്കു വേണ്ടി ആലോചിച്ചാലോ എന്നു ഞാൻ വിചാരിച്ചു. അവനെന്തേ അത്ര മോശക്കാരനാണോ?''

''എന്തു്?'' ഗുലചു് അട്ടഹസിച്ചു.

അവന്റെ അട്ടഹാസം കേട്ടു് കപാഹി ഭയന്നുപോയി. എങ്കിലും അവൾ നിർത്തിയില്ല. അവൾ തുടർന്നു:

''നാം തരായെ കൊച്ചാണെന്നു കരുതിയാലും അവൾ കൊച്ചൊന്നുമല്ല. ഇന്നല്ലെങ്കിൽ നാളെ അവളെ ആർക്കെങ്കിലും കെട്ടിച്ചുകൊടുക്കണ്ടേ? തിഖറിനെ ഇഷ്ടമില്ലെങ്കിൽ മററാരെ

യെങ്കിലും നോക്കിവെക്കു്. നിങ്ങൾക്കു് ഇക്കാര്യത്തിലൊന്നും ശ്രദ്ധ തീരെ ഇല്ല.''

ഗുലച് പിടഞ്ഞെഴുന്നേററു് ഗർജിച്ചു: ''മിണ്ടാതിരിക്കു്. വേണമെങ്കിൽ നിനക്കുവേണ്ടിത്തന്നെ ആരെയെങ്കിലും കണ്ടു വെച്ചോ. എന്തേ എനിക്കിതൊന്നും അറിയില്ലെന്നോ? ഒരു തവണ സഫിയതിന്റെ പൊട്ടനു് നിക്കാഹു് കഴിച്ചുകൊടുക്കാൻ ശട്ടംകെട്ടിയതല്ലേ നീ! ഇത്തവണ നിനക്കു കിട്ടിയതു് മോലൊകയുടെ മകൻ തിഖർ. നിങ്ങൾ രണ്ടു പേരും പൊയ്ക്കോ. ആരുടെകൂടെ വേണമെങ്കിലും പൊയ്ക്കോ. സാധിക്കുമെങ്കിൽ ഞാൻ ഒററയ്ക്കുതന്നെ കൃഷിചെയ്യും. സാധിക്കില്ലെങ്കിൽ ചെയ്യുന്നുമില്ല. ഇടയ്ക്കു ജോലിചെയ്യാൻ വിളിക്കാനല്ല. കൂലിക്കു വിളിക്കാനുമല്ല. നേരെ വീട്ടുകാരനാക്കാൻ! ഒത്താശക്കാരനെയുംകൂട്ടി നടത്തിക്കിട്ടുന്ന വിള കൊയ്യു് എനിക്കേതായാലും തിന്നണ്ട.''

അവൻ നേരെ വയലിലിറങ്ങി. തണലിൽ വിശ്രമിക്കയായിരുന്ന പോത്തിന്റെ പിരടിക്കു ചാട്ടവാർകൊണ്ടു് ഒരടി വെച്ചുകൊടുത്തു. പേടിച്ചരണ്ട പോത്തു് കലപ്പയും നുകവും കൊണ്ടു് ഓടാൻ തുടങ്ങി.

കൂടെത്തന്നെ കപാഹിയും വയലിലിറങ്ങി. അവൾ ഗുലചിന്റെ സമീപം ചെന്നു. ഭയചകിതയായ കപാഹി സാവധാനത്തിൽ ചോദിച്ചു: ''ഞാനെന്തൊന്നാ അപ്രിയമായി പറഞ്ഞതു്? 'വീട്ടിൽ കൂട്ടാ'മെന്നു പറയുമ്പോഴേക്കും 'വീട്ടിൽ കൂട്ടൽ' നടന്നോ? പോത്തിനെ എന്തിനാ അടിക്കുന്നതു്? എന്നെത്തന്നെ രണ്ടടിക്കരുതോ? ഞാനൊരു കാര്യം പറയുമ്പോഴേക്കും ഇത്രയും കലിതുള്ളാനെന്തിരിക്കുന്നു?''

വയലിൽനിന്നു് ഇരുവരും പരസ്പരം ഉരിയാടാതെ വീട്ടിലേക്കു നടന്നു. ഗുലചിന്റെ മുഖമാകെ വിഷാദകലുഷിതമാണെന്നു് കപാഹി കണ്ടു. കോപതാപാദികളാൽ അവൻ വികാരവിവശനായി കാണപ്പെട്ടു. എങ്കിലും ഒന്നും അവൻ സംസാരിച്ചില്ല.

കപാഹി സാവധാനം പറഞ്ഞു: ''എനിക്കറിയാം, നിങ്ങൾക്കെന്നെ കണ്ടേടത്തു കണ്ടുകൂടെന്നു്. എന്താ ഞാൻ ചെയ്ത തെററെന്നു് എനിക്കറിയില്ല.''

അപ്പോഴും അവൻ മൗനമവലംബിച്ചതേയുള്ളു. ഇരുവരും ഒന്നും സംസാരിക്കാതെ നടന്നു വീട്ടിലെത്തി.

തരാ അനാവശ്യമായി സംസാരിക്കാറില്ലല്ലോ. വീട്ടിലൊരു ജീവജന്തുവുമില്ലെന്ന പ്രതീതി. തരാ ഭക്ഷണം വിളമ്പി. അവർ മൂകരെപ്പോലെ ഭക്ഷിച്ചു. ഗുലച് കുളിക്കുകപോലുംചെയ്തില്ല. ഒരു പാട്ട വെള്ളമെടുത്ത് കൈയും കാലും കഴുകി ചെളികളയുക മാത്രമേ ചെയ്തുള്ളു.

സംഗതി പിടികിട്ടാതെ തരാ ഒരു തവണ ഗുലചിന്റെ മുഖത്തേക്കും പിന്നൊരിക്കൽ കപാഹിയുടെ മുഖത്തേക്കും മാറി മാറി നോക്കി. അവരംക്കൊന്നും ഊഹിക്കാൻ കഴിഞ്ഞില്ല. വയലിൽവച്ച് എന്തോ സംഭവിച്ചിരിക്കുന്നുവെന്നുമാത്രം അവരംക്കു മനസ്സിലായി.

ഭക്ഷണം കഴിഞ്ഞ് ഗുലച് പോത്തിനെ കുളിപ്പിച്ചു. പിന്നെ അതേപാട്ടുവന്നു കട്ടിലിൽ നീണ്ടുനിവർന്നു കിടന്നു. കപാഹി കോലായിൽ ഒരു പായ വിരിച്ചു കിടന്നു വിശ്രമിച്ചു.

തരാ ആരോടും ഒന്നും ചോദിച്ചില്ല.

അല്പം കഴിഞ്ഞ് കപാഹി എഴുന്നേററു. ആരോടും ഒന്നും പറയാതെ ഒരു ബീഡി എടുത്തു വായിലിട്ടു നേരെ വയലിലേക്കു പോയി.

വീട്ടിൽനിന്ന് അരനാഴിക ദൂരത്താണ് അവരുടെ വയൽ. ഉച്ച തെററിയതേയുള്ളു. ആ പൊള്ളുന്ന വെയിലിൽത്തന്നെ കപാഹി നേരെ വയലിലേക്കു പോയിരിക്കയാണ്. അല്പനേരത്തിനുള്ളിൽ മുളംകാട്ടിനുള്ളിൽ കപാഹി മറയുകയുംചെയ്തു.

ചുട്ടുപൊള്ളുന്ന വെയിൽ. എങ്ങും നിശ്ശബ്ദത. നീരവശൂന്യത. നീലാകാശത്തിന്റെ ഗർഭത്തിൽനിന്നും ഉരുകി ഒഴുകിവരികയായിരുന്നു വെയിൽ. മരങ്ങളുടെ ഇലകരം മെല്ലെ മെല്ലെ വിറയ്ക്കുന്നുണ്ടായിരുന്നു.

തരാ മുററത്തിറങ്ങി നാലുപാടും കണ്ണോടിച്ചു. ആരെയും കണ്ടില്ല എങ്ങും നിഗൂഢനിശ്ശബ്ദത മാത്രം. വെയിലും കർക്കിടകത്തിൽ നട്ടൊരുങ്ങിയ വയലുകളുംമാത്രം. മറെറാന്നും ദൃശ്യമല്ല. ആരെയും എവിടെയും കണ്ടില്ല.

തരാ വീട്ടിനുള്ളിലേക്കുതന്നെ മടങ്ങി. അല്പം സംശയിച്ചുനിന്നു. പിന്നീടു നേരെ ഗുലചിന്റെ മുറിയിലേക്കു ചെന്ന് അവന്റെ നഗ്നമായ പുറത്തു കൈവച്ചു. യാതൊരു ചലനവുമില്ലാതെ കിടന്നകിടപ്പിൽത്തന്നെ തലയിണയിൽ മുഖമമർത്തി കമിഴ്ന്നുകിടന്നതേയുള്ളു ഗുലച്.

തരാ അവന്റെ സമീപം കട്ടിലിലിരുന്നു. അല്പം കുനിഞ്ഞു് അവന്റെ മുഖത്തിനു സമീപം മുഖം അടുപ്പിച്ചു സ്നേഹമസൃണമായ സ്വരത്തിൽ ചോദിച്ചു: ''ഇന്നെന്തുണ്ടായി? ഒരു കാര്യവുമില്ലല്ലോ—എന്താ ഇതൊക്കെ?'

ഗുലച് അതേ കിടപ്പിൽ കിടന്നതേയുള്ളു. തരാ ശിരസ്സു പിടിച്ചു് അവന്റെ മുഖം തന്റെ നേരെ തിരിച്ചു. ആ കണ്ണുകൾ ഈറനണിഞ്ഞിരുന്നു.

''നിങ്ങളുടെ ശരീരത്തിനെന്താ ഇത്ര ചൂടു്? എന്താ സുഖമില്ലേ?''

മൂകമിഴികളോടെ അവൻ തരായെത്തന്നെ നോക്കി. അവൾ അവനെയും.

അവൾ തന്റെ ശിരസ്സു് കുലുക്കിക്കുലുക്കി ചോദിച്ചു: ''എന്തുണ്ടായി എന്നു പറയൂ. എന്നോടു പറയില്ലേ? എന്നാൽ, വേണ്ട—''

അവൾ എഴുന്നേററു.

ഗുലച് തിരിഞ്ഞു മലർന്നു കിടന്നു. ഒന്നും പറയാതെ മൂകദൃഷ്ടികളോടെ തരായെത്തന്നെ നോക്കി.

''എന്താ എന്റെ മുഖത്തുതന്നെ നോക്കുന്നതു്?''

ഗുലച് അവളുടെ കൈകടന്നു പിടിച്ചു: ''നീ....നീ.... എന്നെ വിട്ടുപോകുമോ തരാ?''

''എന്താണു് നിങ്ങൾ പറയുന്നതെന്നു് എനിക്കു മനസ്സിലാകുന്നില്ല. ഞാൻ നിങ്ങളെ വിട്ടു് എങ്ങോട്ടു പോകാനാ? പോകാൻ എനിക്കാരാണുള്ളതു്?''

''നിന്നെ കൊണ്ടുപോകാനാളുണ്ടായാലോ?''

അതു കേട്ടു് അവളുടെ ഹൃദയം വിഷാദകലുഷിതമായി. അവൾ മുഖം കുനിച്ചുനിന്നു.

കുറച്ചു കഴിഞ്ഞു് ഗുലച് തുടർന്നു: ''നിന്റെ ഇളയമ്മ നിന്നെ, നിനക്കുവേണ്ടി ഒരാണിനെ വീട്ടിൽ കൂട്ടാൻ നോക്കുന്നു.''

അവൾ തന്റെ സരളതരളവും ഗൗരവാനചിതവും വിഷാദനിർഭരവുമായ നയനങ്ങളാൽ ഗുലചിനെത്തന്നെ നോക്കിനിന്നു. പിന്നീടു് തന്റെ രണ്ടു കൈകളാലും ഗുലചിനെ കെട്ടിപ്പിടിച്ചു് അവന്റെ മാറിൽ ഒട്ടിനിന്നു് ആ മാറിൽ മുഖമമർത്തി ദീനദീനം കരയാൻ തുടങ്ങി.

ഗുലച് അവളെ രണ്ടു കരങ്ങളാലും ആശ്ലേഷിച്ചു. അവളുടെ പുറത്തു് സ്നേഹവിഹ്വലനായി തലോടിക്കൊണ്ടു പറഞ്ഞു:

''എനിക്കാരുമില്ല. നിനക്കു പോകണമെങ്കിൽ, ഞാൻ നിന്നെ വിവാഹംകഴിച്ചുകൊടുക്കാം. നല്ലൊരു കുടുംബത്തിൽതന്നെ കൊടുക്കാം.''

അവാ തന്റെ മൃദുലപാണികളാൽ ഗുലചിന്റെ മുഖം പൊത്തി. അവന്റെ മാറിൽ മുഖമമർത്തി തേങ്ങിത്തേങ്ങിക്കര ഞ്ഞു. അവളുടെ മുടിയിഴകളിൽ വിരലോടിച്ചുകൊണ്ടു് ഗുലച് പറഞ്ഞു: ''നീ എന്തിനു കരയുന്നു? നടക്കു്, വയലി ലേക്കു പോകാം. നിന്റെ ഇളയമ്മ ഒററയ്ക്കു് അതു പൂർത്തിയാ ക്കില്ല, ധാരാളം ഇനിയും നടാൻ ബാക്കിയാണു്.''

തരാ അവന്റെ വാക്കുകൾ ശ്രദ്ധിക്കാതെ ബലമായി അവനെ പിടിച്ചിരുത്തി, അവന്റെ മാറിൽ പിണങ്ങിയ കൊച്ചുകുട്ടിയെപ്പോലെ തലചായ്ച്ചു നിന്നു.

അവാ കരയുകയാണു്. അവളുടെ കണ്ണുകളിൽനിന്നു് കണ്ണീർക്കണങ്ങൾ അടർന്നടർന്നു വീണു. അവനു തന്റെ മണ്ണിൽ പുതുതായി ഉഴുതുമറിച്ച ഭൂമിയിലെ ചെളിമണ്ണിന്റെ നറുമണം അനുഭവപ്പെട്ടു. മദ്ധ്യാഹ്നരശ്മികൾ കണ്ണീർ വാർക്കുകയായി രുന്നു.

## ഇരുപത്തിയൊമ്പത്

ചന്ദ്രനാണു് ആ വാർത്ത ഗോലാഘാട്ടിൽനിന്നു കൊണ്ടുവന്ന തു്. കേലായിയെ സർക്കാർ ആശുപത്രിയിൽ കിടത്തി ചികിത്സിപ്പിക്കാൻ ഏർപ്പാടായിരിക്കുന്നു. ചന്ദ്രൻ നിർബ ന്ധം ചെലുത്തിയതുകൊണ്ടും ഡോലിമിലേക്കു വന്ന ഡോക്ടർ കേലായിയെ പരിശോധിച്ചു് ശിപാർശി ചെയ്തതുകൊണ്ടും അവനു് ഈ സൗകര്യം ലഭിച്ചതാണു്. ചിങ്ങമാസം 10–ാം തീയതിയോടെ ഒരു രോഗി ഒഴിയും. ആ ഒഴിവിൽ കേലായി യെ പ്രവേശിപ്പിക്കുന്നതാണു്. അന്നുതന്നെ രോഗിയെ ആസ്പ ത്രിയിൽ എത്തിക്കണം. അല്ലെങ്കിൽ മറെറാരു രോഗിക്കു് അവിടെ പ്രവേശനം നൽകപ്പെട്ടേക്കും.

ചന്ദ്രനും ഗുലചും ഇക്കാര്യം മോലൊകയോടും ചേനി യോടും വന്നു പറഞ്ഞു. അതു കേട്ടു് ചേനി സന്തോഷിച്ചു. പക്ഷേ, അവാ ചിന്താകുലയുമായി. കേലായിയെ എങ്ങനെ യാണു് ഗോലാഘാട്ടിലേക്കു് എത്തിക്കുക. അതിനുള്ള ചെലവു്

എവിടെനിന്നുണ്ടാകും? അവളുടെ കൈയിലാണെങ്കിൽ ഒരൊററ പൈസയില്ല.

തന്റെ വയലിൽ കൃഷിയിറക്കിയതിനുശേഷം തിഖർ ഡാലിമിലേക്കു പോയിരിക്കയാണു്. അവിടെ ആർക്കോ ഒരു മാസത്തേക്കു് ഉഴാൻ ഏർപ്പാടാക്കിയിട്ടാണു പോയതു്. കന്നി ആദ്യം അവൻ മടങ്ങിവരും. മോലൊകസ്സു് ഇക്കാര്യത്തിൽ സ്വന്തമായി അഭിപ്രായമൊന്നും ഉണ്ടായതുമില്ല.

ചന്ദ്രൻ പറഞ്ഞു: ''സർക്കാർ ആസ്പത്രിയിലാണെങ്കിലും കൈയിൽ കുറെ കാശു വേണ്ടിവരും. ഡോക്ടർക്കും നേഴ്സിനുമൊക്കെ എന്തെങ്കിലും വല്ലതും കൊടുത്തില്ലെങ്കിൽ നല്ല ചികിത്സയൊന്നും കിട്ടില്ല. ചുരുങ്ങിയതു് പോക്കുവരവു് എല്ലാം കൂടി ഫിഫ്ററി–സിക്സ്ററിയോളം വരും. രോഗിയുടെ കൈയിലും വേണം നാലോ അഞ്ചോ രൂപ. നോ മണി നോ ലൈഫ്. മരുന്നും വാങ്ങേണ്ടിവരും.''

ചേനി സങ്കടത്തോടെ പറഞ്ഞു: ''എന്റെ കൈയിൽ ഒരു ചില്ലിക്കാശില്ല. നിങ്ങൾക്കതറിയാമല്ലോ. പത്തറുപതു രൂപ ചെലവഴിക്കാനെനിക്കു കഴിയുമെങ്കിൽ ഇങ്ങനെ ജീവിക്കില്ലായിരുന്നു.''

കുറച്ചാലോചിച്ചു് ഗുലച് പറഞ്ഞു: ''ചിലവിനൊക്കെ എന്തെങ്കിലും വ്യവസ്ഥചെയ്യാം. നീ അധികം വേവലാതിപ്പെടേണ്ട. ഈ മനുഷ്യനെ ഗോലാഘാട്ടിലെത്തിക്കുകയെന്നതാണു് പ്രശ്നം.''

ചന്ദ്രൻ ആശ്വസിപ്പിച്ചു: ''ആ കാര്യം ഞാനേററു. എന്റെ അഭിപ്രായത്തിൽ ഇവിടെനിന്നു് ഡാലിംഘാട്ടുവരെ കാളവണ്ടിയിൽ കൊണ്ടുപോയി അവിടെനിന്നു് ബർഘാട്ടുവരെ തോണിയിൽ പോകേണ്ടിവരും. പിന്നെ ബസ്സിൽ പോകാം. ഇവിടെനിന്നു മെയിൻറോഡുവരെ കാളവണ്ടിയിൽ പോയാൽ ഇയാൾക്കു ബുദ്ധിമുട്ടു തോന്നും. അയാളുടെ ശരീരത്തിൽ എല്ലും തൊലിയുമല്ലേയുള്ളു.''

ചേനിയും ഗുലച്ചും അതിനോടു യോജിച്ചു. ചിങ്ങം എട്ടാം തീയതി ഏതായാലും പുറപ്പെടാമെന്നു നിശ്ചയിച്ചു. ബസീറത്തിന്റെ വലിയ തോണി ബർഘാട്ടിലേക്കു പോകുന്നുണ്ടെന്നും കേട്ടു. അയാളോടു പറഞ്ഞു് ഡാലിംഘാട്ടിൽനിന്നു് കേലായിയെ ബർഘാട്ടുവരെ കൊണ്ടുപോകാം. ബസീറതു് അത്ര മോശക്കാരനൊന്നുമല്ല. മാത്രമല്ല, ഗുലച്ചുമായും അയാൾ പരിചയ

ത്തിലാണല്ലോ. ചന്ദ്രന്റെ സ്നേഹിതനമാണ്. ചിങ്ങമാസം ആദ്യവാരത്തിൽതന്നെ ബസീറത് ഡാലിമിൽ വന്നെത്തുന്ന താണ്.

ചന്ദ്രൻ പറഞ്ഞു: ''അതിനിടയിൽ എനിക്കിങ്ങോട്ട വരാനൊക്കുകയില്ല. നേപ്പാളിഗ്രാമത്തിൽ കന്നുകാലികൾക്കു ദീനം പിടിപെട്ടിരിക്കുന്നു. ധാരാളം പേരുടെ കൃഷി മുടങ്ങിയിരിക്കയാണ്. ഇനി അങ്ങോട്ടുപോയി കഴിയുന്ന സഹായം ചെയ്യേണ്ടിയിരിക്കുന്നു. നമ്മുടെ ഗ്രാമത്തിൽ ഒരു മൃഗാസ്പത്രി വേണ്ടതാണ്. അല്ലെങ്കിൽ മനുഷ്യരും പശുക്കളും ഒന്നും രക്ഷപ്പെടില്ല.'' പിന്നീട് ചന്ദ്രൻ യാത്രപറഞ്ഞു പിരിഞ്ഞു. എല്ലാ ഏർപ്പാടുകളും ചെയ്ത് അയാം യഥാസമയം എത്തിക്കൊള്ളും. പോകാൻ തീരുമാനിച്ചെങ്കിൽ ചേനിയും ഗുലചുംകൂടി ബാക്കി ഏർപ്പാടൊക്കെ ചെയ്യേക്കണം.

ചന്ദ്രൻ പോയതിനുശേഷം ഗുലചും ചേനിയും അക്കാര്യത്തെക്കുറിച്ചു വിശദമായി സംസാരിച്ചു. ആദ്യത്തെക്കാര്യം പണംതന്നെ. പണത്തിനേർപ്പാടായാൽ ബാക്കി ചന്ദ്രൻ നോക്കിക്കോളും. പിന്നെ വേവലാതിപ്പെടേണ്ട. പക്ഷേ, 50–60 രൂപ എവിടെനിന്നു കിട്ടും?

ചന്ദ്രന്റെ മുമ്പിൽവെച്ച് ഗുലച് കാശിന്റെ കാര്യം ഏററിരുന്നതാണ്. പക്ഷേ, അവനും പിന്നീട് ചിന്താകുലനായി കാണപ്പെട്ടു. 60 രൂപയുടെ കാര്യം പറഞ്ഞെങ്കിലും നൂറു രൂപയില്ലാതെ ഒന്നും നടക്കില്ല. ഇത്രയും വേഗം ഇത്ര വലിയൊരു സംഖ്യ അവൻ ചേനിക്ക് എവിടെനിന്നു കൊടുക്കും?

ഭൂമി വാങ്ങാൻ കരുതിവെച്ച രൂപ മാത്രമേ അവന്റെ കൈയിലുണ്ടായിരുന്നുള്ളു.

എങ്കിലും ഗുലച് അവളെ ആശ്വസിപ്പിച്ചു: ''എല്ലാം ശരിയായിക്കൊള്ളും. നീ വിഷമിക്കണ്ട.''

ചേനി പറഞ്ഞു: ''അങ്ങേർക്ക് ഉടുക്കാൻ തുണിപോലുമില്ല. വീട്ടിലാണെങ്കിൽ എങ്ങനെയെങ്കിലും കഴിയാമായിരുന്നു. പക്ഷേ, അവിടെ പട്ടണത്തിലെ കാര്യമല്ലേ. ഒരു ജോഡി മാററാനില്ലെങ്കിൽ എങ്ങനെ നടക്കും. കുറച്ചു തുണി വാങ്ങിക്കേണ്ടിവരും.''

അതു കേട്ട് ഗുലച് ചേനിയുടെ മുഖത്തേക്കു നോക്കി. അവളുടെ ഭർത്താവ് ഗോലാഘാട്ടിലെത്തിയാൽ സുഖം പ്രാപിക്കുമെന്ന് അവളെങ്ങനെയോ ധരിച്ചിരിക്കുന്നു. പിന്നെ

അവരംക്കും നല്ല നാളുകരം വരും. അല്ലെങ്കിൽ ഈ ചാവാൻ പോണ മനുഷ്യനുവേണ്ടി ഇത്രയും ബുദ്ധിമുട്ടേണ്ട കാര്യമെന്തിരിക്കുന്നു?

ഗുലച് മറുപടി പറഞ്ഞു: ''കാശുണ്ടാക്കിത്തരാം. വേണ്ടുന്ന തുണിത്തരം നീതന്നെ വാങ്ങിച്ചോ. പക്ഷേ, ആരാ വാങ്ങിക്കൊണ്ടുവരിക?''

''രൂപ കിട്ടിയാൽ എങ്ങനെയും വാങ്ങിക്കാം.''

''വരാൻ എനിക്കു നേരം കിട്ടില്ല. പോരുന്നുണ്ടെങ്കിൽ എന്റെ കൂടെത്തന്നെ വരൂ. ഇപ്പോരംതന്നെ. കാശു തന്നേക്കാം.''

ഗുലചിന്റെ വീട്ടിൽനിന്നു സംസാരിച്ച്, ലഘുഭക്ഷണവും കഴിച്ചു തിരിച്ചുപോരാൻ സന്ധ്യയായിപ്പോയി.

ഗുലചിനു് അവളെ കുറെദൂരം അനുഗമിക്കേണ്ടിവന്നു. വഴിക്കുവെച്ച് ചേനി പറഞ്ഞു: ''നിങ്ങളുടെ വീടും ഞങ്ങളുടേതുപോലെതന്നെ ശൂന്യമായിത്തോന്നുന്നു. വീട്ടിൽ കുട്ടികളൊന്നുമില്ലെങ്കിൽ വല്ലാത്തൊരു ശൂന്യത തന്നെയാണു്.''

''ശരിയാണു്.'' ഗുലച് പറഞ്ഞു.

''തരാ ഉള്ളതു് ഒരു സമാധാനം. അവളെ ആർക്കെങ്കിലും നിക്കാഹ്കഴിച്ചുകൊടുത്താൽ വീട്ടിനകത്തു് കാലു കുത്താൻ തോന്നില്ല.''

ഗുലച് നടുങ്ങി. ചേനിയും തരായുടെ വിവാഹക്കാര്യം തന്നെ പറയുന്നു. അവൻ ഒന്നും പറയാതെ നടന്നു. ചേനി അവനെ പിന്തുടർന്നു:

''ഒരു കാര്യം പറയണമെന്നു പല തവണ തോന്നിയിട്ടും സന്ദർഭം കിട്ടിയില്ല. ഇപ്പോരം—''

''എന്താണു്?''

''തരായെ ആരെങ്കിലും നിക്കാഹ്ചെയ്യാൻ പറഞ്ഞിട്ടുണ്ടോ? ആരും പറഞ്ഞുവെച്ചിട്ടില്ലെങ്കിൽ നമ്മുടെ തിഖറിനെക്കൊണ്ടു് അവളെ കെട്ടിച്ചാലോ?''

ഗുലച് പെട്ടെന്നു തിരിഞ്ഞുനിന്നു.

നടന്നുകൊണ്ടിരുന്ന ചേനി ഗുലചിന്റെ സമീപം പകച്ചുനിന്നുപോയി. കഠോരസ്വരത്തിൽ അവൻ പറഞ്ഞു: ''തിഖറിനോടു് അത്രയ്ക്കു സ്നേഹമാണെങ്കിൽ സ്വയം അവന്റെ കൂടെ പോയിക്കൂടെ? ആ ചാവാൻ പോണ മനുഷ്യന്റെ കാലും കൈയും തടവി ആയുസ്സു കളയുന്നതെന്തിനാ?''

''എന്തു പറഞ്ഞു?'' അതേ സ്വരത്തിൽ അവൾ അലറി: ''നീ....നീ അങ്ങനെ പറഞ്ഞോ! പോ.എന്നെ വീട്ടിൽ കൊണ്ടു വിടാനൊന്നും വരണ്ട. ഒററയ്ക്കു പോയിക്കോളാം. ഇതാ നിന്റെ പണവും എടുത്തു പൊയ്ക്കോ. എനിക്കാവശ്യമില്ല. ചത്തോട്ടെ. ഇങ്ങനെ ഇരന്നു് ഇരന്നു് രക്ഷപ്പെടുത്താൻ ഭാവമില്ല.''

ചേനി രൂപ അവന്റെ നേരെ നീട്ടി.

സന്ധ്യാസമയം. പെരുവഴിക്കുവെച്ചുതന്നെ അവർ പിണങ്ങി. കോപംകൊണ്ടു് ഇരുവരും വിറയ്ക്കുകയായിരുന്നു.

പൊടുന്നനെ തന്റെ നേരെ നീട്ടിയ ചേനിയുടെ കരം ഗ്രഹിച്ചു് ഗുലച് അവളെ മാറോടണച്ചു. ചേനിയും അവന്റെ മാറിൽ അമർന്നു. ഗുലച് അവളെ സമാധാനിപ്പിച്ചു: ''തരായുടെ വിവാഹക്കാര്യം പറയരുതു് ചേനി. അവളാണു് എന്റെ എല്ലാം. കുട്ടികളോ ഇല്ല. അവളെ നിക്കാഹ്കഴിച്ചയച്ചാൽ ഞാൻ ആ വീട്ടിലെങ്ങനെ കഴിയും?''

അഭിമാനവും ആവലാതിയും നിറഞ്ഞ സ്വരത്തിൽ അവൾ പറഞ്ഞു: ''നിങ്ങൾ ഇങ്ങനെ എന്നോടു സംസാരിക്കരുതു്. എനിക്കു് എന്തു ചെയ്യാൻ സാധിക്കും? ഞാനും മറെറാരാളുടേതായിപ്പോയല്ലോ? സ്നേഹിക്കണമെന്നു തോന്നിയാലും നേരെചൊവ്വേ പററുന്നില്ലല്ലോ.''

ഗുലച് ഒരു കുട്ടിയെപ്പോലെ പറഞ്ഞു: ''തരാ എന്നെ അത്യധികം സ്നേഹിക്കുന്നു. അവളില്ലെങ്കിൽ ഞാനും ഇല്ലെന്നു കൂട്ടിക്കോ. നിനക്കു നീരസം തോന്നി, അല്ലേ?''

''പിന്നല്ലാതെ? തലയിലെഴുത്തുതന്നെ. ഒരു രോഗിയെയാണു കിട്ടിയതു്. വല്ലതും ചെയ്തുനോക്കാം. രക്ഷപ്പെട്ടാൽ ശരി. മരിക്കേണ്ടതാണെങ്കിൽ അങ്ങു മരിക്കും.''

''നീ ഉണ്ടല്ലോ—സാധിക്കുമെങ്കിൽ സ്നേഹിച്ചേക്കണം. അല്ലെങ്കിൽ എവിടെയെങ്കിലും പോയേക്കാം. എങ്കിലും തന്റെ പുരുഷൻ ജീവിച്ചിരിക്കെ, മറെറാരാളെക്കുറിച്ചു ചിന്തിക്കാൻ പററില്ല.''

പിന്നെയും കുറെനേരം അവൻ ചേനിയെ മാറോടണച്ചു നിർത്തി. തന്റെ ദാമ്പത്യജീവിതം തകർന്നുപോയിട്ടും ചേനി തന്റെ രോഗിയായ ഭർത്താവിനുവേണ്ടി പ്രാർത്ഥിക്കുന്നു. ഗുലചിനു സന്തോഷം തോന്നി.

അവൻ സാവധാനത്തിൽ ചേനിയെ തന്നിൽനിന്നും അകററി നിർത്താൻ ശ്രമിച്ചു.

എങ്കിലും ചേനി അവനിൽനിന്നകന്നില്ല. അവന്റെ ചുമലിൽ കൈവെച്ച്, അവന്റെ മുഖത്തേക്ക നിർന്നിമേഷയായി നോക്കിക്കൊണ്ടവരം പറഞ്ഞു:

''നിന്നോട്ട് എന്റെ പഴയ സ്നേഹം അല്പവും കുറഞ്ഞിട്ടില്ല. കപാഹി എന്തെങ്കിലും വിചാരിച്ചാലോ എന്നേ ഭയമുള്ളു.''

അതും പറഞ്ഞു് അവരം തന്റെ മുഖം അവന്റെ മുഖത്തോടടുപ്പിച്ച ചുംബിച്ചു. ഗുലചു് അവളെ വീണ്ടും ബാഹുപാശത്തിൽ ബന്ധിച്ചു നിർത്താൻ ആഗ്രഹിച്ചു. പക്ഷേ, മാറിനിന്നുകൊണ്ടവരം തുടർന്നു: ''ആരെങ്കിലും വരാൻ മതി, നമുക്ക പോകാം.''

ഇരുവരും മുമ്പോട്ട നടന്നു.

കുറച്ചു നേരം മൗനമവലംബിച്ചതിന്ന ശേഷം ചേനി പറഞ്ഞു: ''പണം ഉണ്ടായിരുന്നെങ്കിൽ ഞാനും ഗോലാഘാട്ടിലേക്ക പോന്നേനെ. നാട്ട കാണുകയുംചെയ്യാം. ഈ മനുഷ്യന്റെ കാര്യങ്ങളെല്ലാം മനസ്സിലാക്കുകയുംചെയ്യാം.''

ഗുലചു് പറഞ്ഞു: ''ഞാനും ഗ്രാമത്തിൽനിന്ന പുറത്തു് എവിടെയും പോയിട്ടില്ല. ഒരു തവണ പോകണമെന്നാണ മോഹം. കേലായിയുടെകൂടെ പോകാൻ പററുമോ എന്ന നോക്കട്ടെ. നീയും വരുന്നുണ്ടോ?''

''എല്ലാം പണത്തിനെ ആശ്രയിച്ചനില്ക്കുന്നു. മോഹിച്ചാൽത്തന്നെ പോകാൻ പററുമോ? നിനക്ക കൊണ്ടുപോകാമെങ്കിൽ വരാം.''

''ശരി, ഞാനൊന്നാലോചിക്കട്ടെ. എനിക്കും ചില്ലറ കാര്യങ്ങളെല്ലാം ഉണ്ടു്. ഡാലിമിലെ നിലം വില്ക്കണമെന്നാണു് മോഹം. വില്ക്കുന്ന കാര്യം തീരുമാനമായാൽ രജിസ്റ്റർ ചെയ്യണമെങ്കിൽ ഗോലാഘാട്ടിലേക്ക പോകേണ്ടിവരുമെന്നാ പറയുന്നതു്. രണ്ടു കാര്യവും ഒന്നിച്ചു നടന്നാലായല്ലോ.''

അങ്ങനെ പല കാര്യങ്ങളും സംസാരിച്ചുകൊണ്ടിരുന്നു് കുറെ രാത്രിയായപ്പോഴാണു് ഗുലചു് വീട്ടിലേക്ക മടങ്ങിയതു്.

## മുപ്പത്

ഒരു കൂട്ടം പ്രശ്നങ്ങളുമായി അന്ന് ഗുലച് ഡാലിമിലെത്തി. അവൻെറ വീടിനു ചുററുപാടുമുള്ള സ്ഥലത്തെല്ലാം ഞാറു നട്ടു കഴിഞ്ഞിരുന്നു. എങ്കിലും പുതിയ നിലം മിക്കതും ബാക്കിയാണ്. വെള്ളം ശരിക്കു വററിയിരുന്നില്ല. ആ നിലമെല്ലാം മററു കൊല്ലങ്ങളിലും അവൻ കന്നി ആരംഭത്തിൽ മാത്രമാണ് നടാറുള്ളതു്. തിരക്കൊന്നുമില്ല. തിരക്കുകൂട്ടിയിട്ടും പ്രയോജനമൊന്നുമില്ല.

നിലം ഉഴാതെ വിടേണ്ടിവന്നാലും തിഖറിനെ വീട്ടിൽ ഉഴവുകാരനായി ഗുലച് നിർത്തില്ല. അക്കാര്യം തീർച്ചയാണ്. കപാഹി പറഞ്ഞതും ചേനി പറഞ്ഞതും കേട്ടതിനു ശേഷം തിഖറിനു വീട്ടിൽ വരാൻ അവസരം നൽകുന്നതു വിഡ്ഢിത്തമായിരിക്കും. തരായിൽ അവൻ കണ്ണുവെക്കുന്നതു് ഏതായാലും ഗുലചിനു് അസഹ്യമായിത്തോന്നി.

ഭീമനുമായി സംസാരിച്ചു് ഒരു മാസത്തേക്കു് ഒരു നേപ്പാളിച്ചെറുക്കനെയുംകൂട്ടി ഏതുതരത്തിലും ജോലി തീർക്കാം. കൃഷിപ്പണി കഴിഞ്ഞാൽ പശുക്കളെയും എരുമകളെയും നോക്കുന്ന ചുമതല ഭീമനെത്തന്നെ ഏല്പിക്കുകയുംചെയ്യാം.

മറെറാന്നു് ഭൂമി വില്ക്കുന്ന കാര്യമാണ്. ജ്യേഷ്ഠനുമായി സംസാരിച്ചു് ഒരു തീരുമാനത്തിലെത്തണം. ഇപ്പോഴത്തെനിരൂപ തരികയാണെങ്കിൽ ടൗണിൽ ചെന്നു് തീറു് എഴുതിക്കൊടുക്കാം. ഇതിനുവേണ്ടി ഡാലിമിലേക്കു വന്നുകൊണ്ടിരിക്കാൻ വയ്യ. തനിക്കു വേറെയും തൊഴിലുണ്ടല്ലോ. മൂന്നാമതായി ചന്ദ്രനെ കാണണം. കർക്കടകം തീരാറായി. കേലായിയെ കൊണ്ടുപോവുകയാണെങ്കിൽ കൂടെ ചേനിയും ഗുലചും പോവുന്നതാണ്. ചന്ദ്രനെക്കണ്ടു് അതിനാവശ്യമായ ഏർപ്പാടുകളും ചെയ്യിക്കണം. ഇനി അധികം നാളില്ലല്ലോ.

നാലാമതായി ബസിറത്തിനെ കണ്ടാൽ ഇക്കാര്യവും മററു ചില കാര്യങ്ങളും അയാളുമായി സംസാരിക്കണം.

മിക്ക കാര്യങ്ങളും അവൻ പ്രതീക്ഷിച്ചതുപോലെതന്നെ നടന്നു. ഉച്ചയ്ക്കുശേഷം അവൻ ചന്ദ്രനെ തിരക്കി വീട്ടിലെത്തി.

ചന്ദ്രനു പനിയായിരുന്നു, കിടപ്പിലാണ്.

''നീ എപ്പോഴാ വന്നു ഗുലച്?''

''ഉച്ചയ്ക്കുമുമ്പേ വന്നു. നിനക്കു് എന്നുമുതലാണു പനി പിടിച്ചതു്?''

''ഇന്നേക്കു രണ്ടു ദിവസമായി. നല്ല ചൂടായിരുന്നല്ലോ. ഇന്നലെ നല്ല പനിയായിരുന്നു. ഹൻട്രഡ് ത്രിയോളം ഉണ്ടായിരുന്നു.''

''നീ എന്താ ചെയ്തതു്?''

ചന്ദ്രൻ എഴുന്നേററിരുന്നു.

''ഒരു സ്റ്റെയ്ജ് ഉണ്ടാക്കുന്ന കാര്യം ഏററതായിരുന്നു.''

''സ്റ്റേജോ? അതെന്തോന്നാണു്?''

''തിയേററർ സ്റ്റെയ്ജ്. ടൗണിൽ വലിയ വലിയ സ്റ്റെയ്ജുകളുണ്ടു്. നല്ലനല്ല തിയേറററുകളുണ്ടു്. മററു ഗ്രാമങ്ങളിലുമുണ്ടു് സ്റ്റെയ്ജ്. നമ്മുടെ നാട്ടിലും ഒന്നു വേണമല്ലോ.''

കാര്യം ഗ്രഹിക്കാതെ ഗുലച്ചും സമ്മതിച്ചു: ''ശരിയാണു്, വേണ്ടതുതന്നെയാണു്.''

''നമ്മുടെ നാട്ടുകാർക്കും അതിൽ താല്പര്യമുണ്ടു്. മുളയും മരവും മററും ശേഖരിച്ചുകൊണ്ടിരിക്കയാണു്.''

''ഇതൊക്കെ മഴക്കാലത്തിനുശേഷം ഏറെറടുത്താൽ മതിയായിരുന്നു.''

''എടോ പ്രവർത്തിക്കാൻ പ്രത്യേക മാസവും കാലവുമുണ്ടോ? ഇപ്പോഴേ മുളയും മരവും ശേഖരിച്ചുവെച്ചാൽ വിൻറർ വരുമ്പോഴ് സ്റ്റേജ്കെട്ടാൻ എളുപ്പമായിരിക്കും. ശരി, നിൻെറ കൃഷിയെല്ലാം എങ്ങനെയുണ്ടു്?''

ഗുലച് തൻെറ കൃഷിക്കാര്യവും ഡാലിമിലേക്കു വരാനുള്ള സംഗതിയും വ്യക്തമാക്കി.

''വളരെ നല്ലതു്. നീയും പോന്നോളൂ. പട്ടണമെല്ലാം ഒന്നു് ചെന്നു കാണാതെ ഇവിടെത്തന്നെ കിടന്നു നരയ്ക്കുന്നതും ഭംഗിയല്ല. പിന്നെ ഇതിലൊന്നും പരിഭ്രമിക്കണ്ട. ആധാരം എഴുതി റജിസ്റ്റർചെയ്യിക്കുന്ന കാര്യം ഞാനേററു.''

അല്പം കഴിഞ്ഞു് ചന്ദ്രൻ തുടർന്നു: ''പക്ഷേ, ഒരു കാര്യം കൂടി. ഇവിടെ ഡാലിമിലുള്ള നിൻെറ കൃഷിസ്ഥലം വില്ക്കാൻ പോകുന്നുണ്ടോ?''

''ഉണ്ടു്.''

''സ്വന്തം വീടും തോട്ടവുമെല്ലാം?''

''ഇപ്പോഴ് ഉടനെ വില്ക്കുന്നില്ല.''

''ഒരു കാര്യം ഞാൻ പറയാം.'' ചന്ദ്രൻ പറഞ്ഞു.

''എന്താണു പറയൂ?''

''നീ നമുക്കു് ഒരു ഡൊനേഷൻ തരണം.''

''ഡൊനേഷനോ. അതെന്താണു്?''

''നമുക്കു സ്റ്റെയ്ജുണ്ടാക്കാൻ ഡാലിമിലെ നിൻെറ തോട്ടത്തിൽനിന്നു് ഒരു കഷണം ഭൂമി തരണം.''

അല്പം ആലോചിച്ചതിനുശേഷം ഗ്ഗലചു് പറഞ്ഞു: ''ജന ങ്ങൾക്കു് ആവശ്യമാണെങ്കിൽ തരാം. തീർച്ചയായും തരും.'' ചന്ദ്രൻ പറഞ്ഞു: ''ഉള്ളവർ തന്നില്ലെങ്കിൽ പിന്നെ ഗ്രാമ ത്തിനു് ഉന്നതിയുണ്ടാവുമോ? എൻേറതായൊന്നുമില്ല. ഞാൻ കേവലം ഞാൻ മാത്രം. വിശേഷിച്ചു വലിയ പഠിപ്പുമില്ല. അതുകൊണ്ടു് സ്വയം ജോലിയിൽ ഇറങ്ങുന്നു. ആളുകൾ ചീത്ത പറഞ്ഞോട്ടെ, അല്ലെ?''

''നിന്നെ ആരു് ചീത്തപറയാനാണു്? മററുള്ളവർക്കു വേണ്ടി നീ പ്രവർത്തിക്കുന്നു. ഗ്രാമത്തിലെ ജനങ്ങൾ നിന്നെ സ്തുതിക്കുന്നില്ലെങ്കിൽ വേണ്ട; നിന്നെ അനുഗ്രഹിക്കാതിരി ക്കില്ല.''

''ആരെങ്കിലും എന്തെങ്കിലും പറഞ്ഞോട്ടെ. ഐ ഡു മൈ ഡ്യൂട്ടി. നീ ഏതായാലും സ്ഥലം തരുമല്ലോ.''

''പറഞ്ഞില്ലേ, നിലം തരിശായിട്ടിടുന്നതിലും ഭേദം നമ്മുടെ കുട്ടികൾ കളിക്കാനുപയോഗിക്കട്ടെ.''

ഭൂമി നേടുന്നതിലും ആനന്ദം ദാനംചെയ്യുന്നതിലാണെന്നു് ഗ്ഗലചിനു് അനുഭവപ്പെട്ടു. ഒരു പാഠശാല, ഒരു ആസ്പത്രി, ഒരു നാടകസ്റ്റെയ്ജു്—ഒരു സാമൂഹ്യസ്ഥാപനം. താൻ എന്നും ഉണ്ടാവില്ല, എങ്കിലും സ്ഥാപനം നിലനിൽക്കും. അതിനു വേണ്ടി ദാനംചെയ്യുന്നതു് അഭിമാനവും അന്തസ്സും ആനന്ദ വും പ്രദാനംചെയ്യാതിരിക്കില്ല. പിന്നെ തൻെറ സ്വന്തം വസ്തുവകകളെ സ്വന്തം ഇഷ്ടപ്രകാരം ദാനംചെയ്യുന്നതിനും വില്ക്കുന്നതിനും കൈമാറുന്നതിനും സാധിക്കുന്നതാണല്ലൊ സ്വാതന്ത്ര്യം. ചെറിയൊരു ദാനംനൽകുന്നതിലുള്ള പ്രശസ്തിയി ലൂടെ സ്വാതന്ത്ര്യസുഖം അനുഭവിക്കുകയായിരുന്നു ഗ്ഗലചു്. തൻെറ ജ്യേഷ്ഠനു വില്ക്കുന്ന നിലത്തിനു് അവൻ ഒരു പൈസ പോലും കുറച്ചില്ല. ആവശ്യം നേരിട്ടാൽ നാലോ അഞ്ചോ രൂപ വെറുതെ കൊടുക്കാം. പക്ഷേ, വസ്തുവിനു് വില കുറച്ചു കൊടുക്കാൻ സാദ്ധ്യമല്ല. അനുജൻ പറഞ്ഞാൽ പറഞ്ഞപോ

ലാണെന്നു് ജ്യേഷ്ഠനും അറിയാം. അതുകൊണ്ടു് അയാളും തർക്കി ക്കാനൊന്നും നിന്നില്ല.

കടവിൽ ചെന്നു് ഗുലചു് ബസീറത്തിനെയും കണ്ടു. ബസീറത്തിൻെറ തോണിയിൽ കേലായിക്കു് ബഡ്ഘാട്ടു വരെ പോകാം. വലിയ തോണിയാണു്, പരിഭ്രമിക്കാനൊന്നു മില്ല. പുരയുമുണ്ടു്. വെയിലും മഴയും യാത്ര മുടക്കില്ല.

ഗുലചു് ധൈര്യത്തോടെ പട്ടണത്തിലേക്കു പോകാൻ തന്നെ തീർച്ചയാക്കി. അക്കാര്യം ബസീറത്തിനോടു പറയു കയുംചെയ്തു. അവനു സന്തോഷമായി.

ബസീറത്തു് സസ്നേഹം ഗുലചിൻെറ തീരുമാനത്തെ സ്വാഗതംചെയ്തു: ''പോകണം. പട്ടണം ചെന്നു കാണണം. ഗോലാഘാട്ടു് അത്രയൊന്നും ദൂരെയല്ലല്ലോ, അരദിവസത്തെ വഴിയല്ലേയുള്ളു.''

ഗുലചു് വിനയാന്വിതനായി പറഞ്ഞു: ''അങ്ങനെ പരി ഭ്രമമൊന്നുമില്ല. രണ്ടു സ്ത്രീകളെ ഈ മഴക്കാലത്തു് തനിച്ചു വിട്ടു പോകാനുള്ള വിഷമംമാത്രമാണു്. പററുമെങ്കിൽ അവരെ ഒന്നു ശ്രദ്ധിച്ചേക്കണം.''

ബസീറത്തു് സമ്മതിച്ചു: ''സമയവും സന്ദർഭവും കിട്ടി യാൽ തീർച്ചയായും പോയി അന്വേഷിക്കും. അത്രയല്ലേ ദൂരം ഉള്ളു.''

ഗുലചിനു സമാധാനമായി.

പക്ഷേ, വൈകുന്നേരം ഏകാകിയായി വീട്ടിൽ തിരിച്ചെ ത്തിയപ്പോൾ മനസ്സു് അവിചാരിതമായി വിഷാദമൂകമായി. ചേനി പറഞ്ഞതു വെറുതെയല്ല. കുട്ടികളില്ലാതെ വീട്ടിൽ പോകാനേ മനസ്സുവരുന്നില്ല. എല്ലാം ശൂന്യമായി തോന്നുന്നു. ഗുലചിൻെറ വീട്ടുമുററത്തു് ഒരു കുഞ്ഞിക്കാലു് എന്നാണു് പതിഞ്ഞുകാണുക? അവനു കുട്ടികളുണ്ടായിരുന്നെങ്കിൽ ഡാലി മിൽ നേപ്പാളികളുടെ പിന്നാലെ പോകേണ്ടിവരുമായിരുന്നി ല്ലല്ലോ. മകൻ വളർന്നു നുകംപിടിക്കും. അവൻ പോത്തിനെ കെട്ടി ഉഴുകും. ഗുലചു് കാളകളെ പൂട്ടും. അവൻ വയലിൻെറ നാലു വശവും വരമ്പു പിടിക്കും. ഗുലചു് വയൽ തട്ടിനിര പ്പാക്കും. രണ്ടു തവണ ഉഴുതുമറിക്കും, പുതിയ പുതിയ നിലം കൊത്തിനിരപ്പാക്കും, അതിനു പുതിയതരം വിത്തും ശേഖ രിക്കും.

പക്ഷേ, അതിൻെറ ലക്ഷണമൊന്നും ഇതേവരെ കാണു ന്നില്ല. കപാഹിയെ കൊണ്ടുവന്നു മൂന്നു വർഷം കഴിഞ്ഞു. ഇന്നും കുട്ടികളൊന്നും ഉണ്ടായില്ല. ഇത്രയും കാലം ഇല്ലാതിരിക്കുന്ന സ്ഥിതിക്കു് ഇനി ഉണ്ടാകാനും സാദ്ധ്യത കാണുന്നില്ല.

ഒരു മകൻപോലും ഉണ്ടായില്ലെങ്കിൽപിന്നെ ഇത്രയും അദ്ധ്വാനിച്ചിട്ടെന്തു പ്രയോജനം? എനിക്കുശേഷം ഈ സമ്പ ത്തെല്ലാം ആരുടെ കൈയിൽ പോയിപ്പെടുമെന്നാരറിഞ്ഞു? വൃദ്ധയാണെന്നു് പറഞ്ഞുടെങ്കിലും കപാഹിക്കു് എന്നെക്കാൾ പ്രായമായിരിക്കുന്നു. ഇതിലും പ്രായമായ സ്ത്രീകൾ പ്രസവിക്കു ന്നുണ്ടല്ലോ. കപാഹി പ്രസവിക്കുമോ അല്ല വന്ധ്യയാണോ എന്നു് ഏതായാലും അവളോടു് ചോദിക്കണമെന്നു് ഗ്ലചു് നിശ്ചയിച്ചു. അവൾക്കതിൽ പ്രത്യാശയില്ലെങ്കിൽ—ഇല്ലെ ങ്കിൽ—പിന്നെ അവനെന്തു ചെയ്യാനാണു്? അവനു് ഒരു തീരു മാനത്തിലെത്താൻ കഴിഞ്ഞില്ല.

## മുപ്പത്തിയൊന്നു്

ആവശ്യമായ ഏർപ്പാടുകളെല്ലാം ചെയ്തു് ചന്ദ്രൻ യഥാസമയം തിരിച്ചെത്തി. അതിനിടയിൽ നട്ടുതീർക്കാവുന്ന നിലമെല്ലാം ഗ്ലചു് നട്ടുതീർത്തു. നേപ്പാളിക്കാരനായ നകക്കാരൻ തടിമി ടുക്കുള്ള ചെറുപ്പക്കാരനായിരുന്നു. അവനാണെങ്കിൽ ഉഴാൻ മാത്രമല്ല, കൃഷിക്കുവേണ്ട എല്ലാ കാര്യങ്ങളിലും സഹായിക്കുക യുംചെയ്യു. പിന്നെ കപാഹിയും താരായും വിശ്രമമില്ലാതെ ഞാറെല്ലാം നട്ടു.ചേനിയും മൂന്നു ദിവസം വന്നു് അവരെ സഹാ യിച്ചു. നല്ല കാലാവസ്ഥയായിരുന്നു. രണ്ടു ദിവസംമുമ്പു നട്ടു തീർന്നാൽ അത്രയും നന്നാണല്ലോ?

കുറച്ചു താഴ്ന്ന നിലവും ഞാറു മുളപ്പിച്ച വയലും മാത്രമേ ബാക്കിയുള്ളൂ. ഗ്ലചിനു സമാധാനമായി. അവനില്ലെങ്കിലും നകക്കാരൻെറ സഹായത്തോടെ കപാഹിക്കും താരായ്ക്കും ബാക്കി നിലത്തിലും ഞാറു് നടാൻ സാധിക്കും.

പതിനെട്ടു ദിവസമായി മഴയില്ലായിരുന്നു. കന്നിമാസ ത്തിലെ വെയിൽ അസഹ്യമായിരുന്നു. തീ പോലുള്ള വെയിൽ. പക്ഷേ, അന്നു് തെക്കുഭാഗത്തേക്കു നോക്കിയപ്പോൾ ആകാശം മേഘാവൃതമാണെന്നും മിക്കവാറും മൂന്നോ നാലോ

ദിവസത്തിനകം മഴപെയ്തു് വെള്ളം കയറാൻ മതിയെന്നും ഗുലചിനു തോന്നി. ഇത്രയും നാൾ മഴ പെയ്യാത്തതുകൊണ്ടു്, തുടങ്ങിയാൽ പിന്നെ മുടങ്ങില്ല, തീർച്ച. ലക്ഷണം പന്തിയല്ല. നീണ്ട വരൾച്ചയ്ക്കുശേഷം വലിയ തോതിൽ വെള്ളപ്പൊക്കമുണ്ടായേക്കാം.

ദൈവം അങ്ങനെ വരുത്താതിരിക്കട്ടെ!

ഗുലചിന്റെ മിക്ക നിലവും പുഴക്കരയിലാണു്. താഴ്ന്ന പ്രദേശവുമാണു്. വെള്ളം കയറാൻ തുടങ്ങിയാൽ ഒരു രക്ഷയുമില്ല.

എന്നാൽ, കഴിഞ്ഞ ആറു വർഷമായി ധനശിരിയിൽ വെള്ളപ്പൊക്കമുണ്ടായിട്ടില്ല.ഈ ഭാഗത്തു് അണക്കെട്ടുകളുമില്ല.

ദൈവകൃപയാൽ വെള്ളപ്പൊക്കം ഉണ്ടാവാതിരിക്കട്ടെ.

ഗുലചിന്റെ വീടു് ഉയർന്നൊരു പ്രദേശത്താണു്. ഗ്രാമം മുഴുവനും വെള്ളത്തിൽ മുങ്ങിയാലേ അവന്റെ വീടു് മുങ്ങുകയുള്ളു.വീടിനു ചുററും പീഠഭൂമിയാണു്.ഒരു പാറക്കെട്ടുപോലൊരു സ്ഥലത്താണു് അവന്റെ വീടു് സ്ഥിതിചെയ്യുന്നതു്.

ഇനി വെള്ളം കയറിവന്നാൽത്തന്നെ എന്തു്? അതു് അവനെമാത്രം ബാധിക്കുന്നതല്ലല്ലോ, എല്ലാവർക്കുമല്ലേ അതിന്റെ ദോഷം. വരൾച്ച, കൊടുങ്കാററു്, വെള്ളപ്പൊക്കം—ആർക്കാണിവയെ തടുക്കാൻ കഴിയുക?

കന്നി 8–ാം തീയതി ഞായറാഴ്ചയാണു്.

അതിന്റെ മുമ്പത്തെ വെള്ളിയാഴ്ച വളരെ ആലോചിച്ചു്, രാവിലെമുതലേ ഒരുക്കങ്ങളെല്ലാം ചെയ്തു് ഗുലച് ജുമാ നിസ്കാരത്തിനു സിപരിയായിലെ പള്ളിയിലേക്കു പോയി. നിസ്കാരനിയമങ്ങളെല്ലാം അവനറിയില്ല. എങ്കിലും ഈദിനും ബക്രീദിനും പള്ളിയിൽ പോയി ആൾക്കൂട്ടത്തിനൊപ്പം ഇരിക്കുകയും എഴുന്നേൽക്കുകയും പതിവായിരുന്നു. കഴിഞ്ഞ മൂന്നു വർഷമായി ഈദിനല്ലാതെ അവൻ ഒരിക്കലും നിസ്കരിച്ചിട്ടില്ല. അതിനെക്കുറിച്ചൊന്നും ചിന്തിക്കാറേ ഇല്ല.

അങ്ങാടിയിൽനിന്നു് അന്നു് രണ്ടു മെഴുകുതിരിയും വാങ്ങിച്ചു. ഗോലാഘാട്ടിലേക്കുള്ള യാത്രയ്ക്കു തയ്പിച്ച പുതിയ കുപ്പായവും പുതിയ ദോത്തിയും ധരിച്ചാണു് പള്ളിയിൽ പോയതു്.

കന്നിമാസമായതുകൊണ്ടു് പള്ളിയിൽ ആളുകൾ വളരെ കുറവായിരുന്നു. യുവാക്കളായി ആരുമില്ല; അവൻ മാത്രം.

കൃഷിപ്പണിക്കു പോകാൻ സാധിക്കാത്ത മൂന്നോ നാലോ വൃദ്ധന്മാർ മാത്രമേ അന്നുണ്ടായിരുന്നുള്ളു.

കാലും മുഖവും കഴുകി ശുദ്ധിവരുത്തി പള്ളിയിൽ കടന്നു് മെഴുകുതിരി നേരെ കത്തിക്കാനുള്ള സ്ഥലത്തു കൊണ്ടുവെച്ചു. പ്രാത്ഥനയുടെ പൊരുളവനറിയില്ലെങ്കിലും അവൻ മനസാ 'ദു അ' ഇരന്നു—'ഗോലാഘാട്ടുവരെ പോവുകയാണു്. ഇതിനു മുമ്പു് ഒരിക്കലും പോയിട്ടില്ല. ഹേ അള്ളാ, എല്ലാ ആപത്തിൽനിന്നും രക്ഷിക്കണേ. ചേനിയും വരുന്നുണ്ടു്. അവൾക്കും യാതൊരു ബുദ്ധിമുട്ടും നേരിടരുതു്. അവളുടെ ഭർത്താവിനെ ആസ്പത്രിയിലാക്കി അവൾ മടങ്ങും.

'എനിക്കു് ഇതേവരെ കുട്ടികളൊന്നും ഉണ്ടായില്ല. എനിക്കൊരു കുട്ടി വേണം. ഒരു കുഞ്ഞുണ്ടായാൽ പിന്നെ മറ്റൊരു ദുഃഖവും എനിക്കുണ്ടാവില്ല.

'രണ്ടുമെഴുകുതിരി ഞാൻ പള്ളിയിൽ കത്തിച്ചു. നീ എൻെറ പ്രാർത്ഥന ചെവിക്കൊള്ളണം, അല്ലാഹുവേ.'

നിസ്കാരം കഴിഞ്ഞു വീട്ടിലേക്കു മടങ്ങുമ്പോൾ ഗുലചിൻെറ മനസ്സിൽ ഒരു സംശയം തലയുയർത്തി.

അള്ളാഹു എൻെറ എല്ലാ പ്രാർത്ഥനകളും നിറവേററുമോ? ഏതെങ്കിലും ഒന്നിനുവേണ്ടിമാത്രം പ്രാർത്ഥിക്കേണ്ടിയിരുന്നു. എല്ലാം ഒന്നിച്ചു് 'ദു അ' ഇരന്നതു ശരിയായില്ല. എങ്കിലും എന്തുതന്നെയായാലും എനിക്കു് ഒരു കുഞ്ഞു വേണം. ഇനിയും വേണമെങ്കിൽ രണ്ടു മെഴുകുതിരികൂടെ കത്തിക്കാം. പള്ളിയിൽ മററു നേർച്ചകളും കൊടുക്കാം.

നെല്ലിൻതൈകളെല്ലാം സജീവങ്ങളായി കാണപ്പെട്ടു. ആദ്യം നട്ടതു് കറുത്തുവന്നിരിക്കുന്നു. കപാഹിയുടെയും തരായുടെയും കൈക്കു് വക്ത്തുണ്ടു്. അവരു തൊട്ടാൽ ഏഴു ദിവസം പറിച്ചു വാടിയ ഞാറിനും ജീവൻ വെക്കും.

നല്ല വെയിൽ ഉദിച്ചിരിക്കുന്നു. നെല്ലിൻതൈകളെ പുഴുകീടങ്ങളൊന്നും ഇത്തവണ നശിപ്പിക്കില്ല. വയലിൽനിന്നു് നറുമണം ഉയരാൻ തുടങ്ങിയിരിക്കുന്നു.

തൻെറ വയലിലേക്കു നോക്കിയപ്പോൾ ഗുലചിൻെറ ഹൃദയം ആനന്ദനിർഭരമായി.

ഇതെൻേറതാണു്. ഈ കാണുന്നതെല്ലാം എൻേറതുമാത്രം. നിലവും വിളയും. ഉയർന്നനിലത്തിലെ തൈകൾ അല്പം

ചുവന്നപോലെ കാണുന്നല്ലോ. അല്പം ചാണകം വിതറിക്കൊടുക്കണം. വയലിലൊരു വശം ചെളി കുറെ കിടക്കുന്നുണ്ട്.

കേലായിക്കുവേണ്ടി പ്രാർത്ഥിക്കാൻ ചേനി പള്ളിയിലേക്കു തന്റെ തോട്ടത്തിലെ രണ്ടു പടല കായ കൊടുത്തയച്ചിരുന്നു. നിസ്കാരത്തിനുശേഷം ജനങ്ങൾ കേലായിക്കു വേണ്ടി കൂട്ടമായി പ്രാർത്ഥിക്കണം. ജനങ്ങൾ പ്രാർത്ഥിച്ചു: ''കേലായി രോഗിയാണ്. ചികിത്സയ്ക്കുവേണ്ടി നഗരത്തിലേക്കു പോവുന്നു. അവന്റെ രോഗം മാററണേ, അള്ളാഹ.''

അള്ളാഹ എല്ലാവരുടെയും അന്തിമമായ ആശയും ആശ്രയവുമാണല്ലോ!

അനാർഭാടകരമാണെങ്കിലും സാമൂഹ്യപ്രാർത്ഥന സമാധാനവും ആത്മവിശ്വാസവും നൽകുന്നു.

ഗുലച്ചും ഇന്ന് കേലായിക്കുവേണ്ടി പ്രാർത്ഥിച്ചു. കേലായി മരിച്ചാലും അവനു സങ്കടമൊന്നും തോന്നില്ല. എങ്കിലും ചേനി പള്ളിയിലേക്കു പഴക്കുല അയച്ചിരിക്കയാണല്ലോ, പ്രാർത്ഥിക്കാൻ.

മററുള്ളവരോടൊപ്പം അവനും പ്രാർത്ഥിച്ചു. കേലായിക്കു രോഗം മാറിയാൽ ചേനി സന്തോഷിക്കും. അവൾ അമ്മയാകും. ഒരു സുന്ദരമായ കുടുംബം ജന്മംകൊള്ളും. കേലായി സുഖം പ്രാപിക്കട്ടെ. പള്ളിയിൽനിന്നു വന്ന് പിറേറദിവസവും അവൻ വയലിൽ ജോലിക്കു പോയി. അന്ന് കന്നി ഏഴായിരുന്നു. അന്നു രാവിലെതന്നെ ചന്ദ്രൻ വന്നു. കേലായിയെ കൊണ്ടുപോകാനുള്ള കാളവണ്ടിയും ഡാലിമിൽനിന്ന് മോലൊകയുടെ വീട്ടിലെത്തി. തിഖറും ഒരു ദിവസത്തേക്കു വീട്ടിൽ വന്നു.

കപാഹിയും ഉടനെ ചേനിയുടെ വീട്ടിലെത്തി. കേലായിയോടൊപ്പം ചേനിയും പോകുമല്ലോ. അതൊരു നിസ്സാര കാര്യമല്ല. കൂടെ ചന്ദ്രനും ഗുലച്ചും പോകും. കപാഹി പോയി സാധനങ്ങളെല്ലാം കെട്ടാൻ സഹായിച്ചു.

വീട്ടിൽ ഒററയ്ക്കായിരുന്ന തരായോട്ട് ഗുലച് പറഞ്ഞു: ''നിങ്ങൾ ഒട്ടും പരിഭ്രമിക്കരുത്. പററിയില്ലെങ്കിൽ വയലിൽ പോകണ്ട. നേപ്പാളി അതെല്ലാം നോക്കിക്കോളും. ഇളയമ്മയും നീയും പശുക്കളെയും കാളകളെയും നോക്കി വീട്ടിലിരുന്നാൽ മതി.

''അവിടെ എത്രനാൾ താമസിക്കും?''

''അതു് പറയാനാവില്ല.കേലായിക്ക വേണ്ടുന്നതു് ചന്ദ്രൻ നോക്കിക്കോളും. പക്ഷേ, എന്റെ കാര്യം കച്ചേരിയിലാണ ല്ലോ നിലം വില്ക്കാനുള്ള കടലാസുകൾ ശരിപ്പെടുത്തണം. ഒരു ദിവസം കൊണ്ടായാൽ നന്നു്. അല്ലെങ്കിൽ രണ്ടോ മൂന്നോ ദിവസം പിടിച്ചേക്കും. കാലാവസ്ഥയെയും വിശ്വസിക്കാൻ പററുന്നില്ല. മേഘങ്ങളുണ്ടു്. ഇന്നു് സന്ധ്യയാവുമ്പോഴേക്കും മഴപെയ്യാൻ മതി.''

''അധികനാൾ താമസിക്കരുതു്. കാര്യം വേഗത്തിലാകു ന്നില്ലെങ്കിൽ തിരിച്ചുവരണം. വേണമെങ്കിൽ പിന്നീടു പോകാം.''

''എന്തിനവിടെ നേരം കളയണം? അവിടെത്തന്നെ കഴി യാൻ എന്റെ അമ്മാവന്റെ വീടോ മറേറാ ഉണ്ടോ അവിടെ?''

അവൾ ലഘുഭക്ഷണത്തിന്റെ ഒരു പൊതി കെട്ടി ഉണ്ടാ ക്കി. മുണ്ടും ഷർട്ടും ശരിയാക്കിക്കൊടുത്തു. പിന്നെ ഒരുപദേശ വും നല്കി. ''പട്ടണമൊക്കെയാണു്, ശരിക്കു് നോക്കി നട ക്കണം.''

''ശരി.'' ഗുലച് പറഞ്ഞു.

മുറുക്കാൻ ഉറുമാലിൽ കെട്ടിക്കൊണ്ടു് തരാ പറഞ്ഞു:

''എന്റെ മനസ്സിനു് എന്തോ ഒരു വല്ലായ്മ. വേഗം വരണം.''

തരായുടെ കൈപിടിച്ചുകൊണ്ടു് ഗുലച് പറഞ്ഞു: ''വരും വരും വരും.നിന്നെ കാണാതെ ഏറെനാൾ എനിക്കും നില്ക്കാൻ കഴിയില്ല.''

മുററത്തിറങ്ങി ആകാശത്തിലേക്കു നോക്കിക്കൊണ്ടു് ഗുലച് തുടർന്നു: ''കാലാവസ്ഥ അത്ര നന്നല്ല. ഇന്നു തീർച്ച യായും മഴപെയ്യും. ഇത്രയും നാൾ വെയിലായിരുന്നല്ലോ. കൊടു ങ്കാററു് വന്നില്ലെങ്കിൽ ഭാഗ്യം. ശരി ഞാൻ വരട്ടെ തരാ.''

തരാ ഉമ്മറപ്പടിയിൽവന്നു് ഗുലച് പോകുന്നതും നോക്കി നിന്നു.

മെലിഞ്ഞു ശുഷ്കിച്ച കേലായി ഒരു അസ്ഥിപഞ്ജരം മാത്രമായിരുന്നു. അവർ ഒരു വിധത്തിൽ അവനെ വണ്ടിയിൽ കയററി. ചേനി കപാഹിയെ കെട്ടിപ്പിടിച്ചു കരഞ്ഞുകൊണ്ടു യാത്രചോദിച്ചു. കേലായിയുടെ നയനഗർത്തങ്ങളിൽനിന്നു് രണ്ടു തുള്ളിക്കണ്ണീർ അടർന്നുവീണു. മോലൊക സംക്ഷിപ്ത മായി പറഞ്ഞു:

''എല്ലാററിനും അള്ളാഹ ഉണ്ട്, പോ.''

ധനശിരിയുടെ തീരംവരെ ചെറിയൊരു ഘോഷയാത്ര പോലെ ജനം അനുഗമിച്ചു. സിപരിയാഗ്രാമത്തിൽനിന്ന് കുറെ ആളുകഠം വന്ന് കേലായിയെ യാത്രയാക്കി.

ചിലർ മന്ത്രിച്ചു: ''തിരിച്ചുവരുന്ന ലക്ഷണമൊന്നുമില്ല. കബറിലെ മണ്ണ് മാടിവിളിക്കുകയാണവനെ.''

മററു ചിലർ പറഞ്ഞു: ''ചെറുപ്പക്കാരനാണല്ലോ. പട്ടണത്തിലെ വലിയ ഡോക്ടർ നോക്കിയാൽ രക്ഷപ്പെടാൻ മതി. മറെറാരു രോഗമില്ലല്ലോ. ഈ കുരയും ചുമയും മാറാവ്യാധിയോ മറേറാ ആണോ?''

''രോഗിയായാലും ചേനിക്ക് തന്റെ ഭർത്താവിനോടു നല്ല സ്നേഹമാ. മററാരാണ് ആ രോഗിയെ പിരിയാതെ ഇങ്ങനെ കഴിയാനാഗ്രഹിക്കുക? അവളുടെ ഭാഗ്യക്കേടുതന്നെ.'' ചിലർ അനുതപിച്ചു.

പക്ഷേ, ചന്ദ്രന്റെ അഭിപ്രായം കേട്ട് എല്ലാവരുടെയും നാവടങ്ങി: ''ഗ്രാമത്തിൽനിന്നൊരു മനുഷ്യൻ പട്ടണത്തിലേക്കു മരിക്കാൻ പോവുകയാണ്. ഇപ്പോഠം ദുഃഖിച്ചിട്ടെന്തു ഫലം? നമ്മുടെ ഗ്രാമത്തിൽത്തന്നെ ഒരാസ്പത്രി ഉണ്ടാക്കിയിരുന്നെങ്കിൽ ഇങ്ങനെ വലിച്ചിഴച്ച് പട്ടണത്തിലേക്കോടേണ്ടി വരില്ലായിരുന്നു. കേലായിക്കു വല്ലതും സംഭവിക്കുകയാണെങ്കിൽ അതിന് ഉത്തരവാദി നിങ്ങളായിരിക്കും. യു ആർ റെസ്പോൻസിബിഠം. പക്ഷേ, നിങ്ങഠം കണ്ടോ. അവൻ രോഗവിമുക്തനായി തിരിച്ചുവരും, വീ ഗോ.''

ചന്ദ്രൻ വിചാരിച്ചതങ്ങു പറയും. അവനെ എതിർത്തിട്ടു കാര്യമില്ല.

തിഖറും കടവുവരെ കൂടെപ്പോയി. കേലായിയെ തോണിയിൽ കയററിയപ്പോഠം അവന് നിയന്ത്രിക്കാൻ കഴിഞ്ഞില്ല. അവൻ ഗുലചിനോട് പറഞ്ഞു: ''ഞാൻ അനുജനായിട്ടുണ്ടായിട്ടും ഏട്ടനുവേണ്ടി ഒന്നും ചെയ്യാനൊത്തില്ല എല്ലാ ഭാരവും നിങ്ങളുടെ എല്ലാം തലയിൽ കയററിവെച്ചിരിക്കുകയാണ്.''

പിന്നീട് ചേനിയോടായി പറഞ്ഞു: ''ചേച്ചീ, ഗുലച് ചേട്ടനും ചന്ദ്രനുംകൂടെ ഉള്ളപ്പോഠം നിങ്ങളെക്കുറിച്ച് ചിന്തിക്കേണ്ടതില്ല. എന്തെങ്കിലും ആവശ്യമായാൽ വിവരം അറിയിക്കാൻ മറക്കരുത്.''

അതിന്റെ പൊരുഠം എല്ലാവർക്കും മനസ്സിലായി.

എന്നാലും ആരും അപ്രിയം ഭാവിച്ചില്ല. അസംഭാവ്യമായതൊന്നും അവൻ പറഞ്ഞില്ലല്ലോ. കേലായിക്കെന്തെങ്കിലും സംഭവിച്ചാൽ അനുജനെ വിവരം അറിയിക്കേണ്ടതാവശ്യമാണല്ലോ.

കപാഹിയെയും തരായെയും ശ്രദ്ധിക്കണമെന്നു് തിഖറിനോടു് പറയാൻ ഗ്ലചു് ആഗ്രഹിച്ചു എങ്കിലും പറഞ്ഞില്ല. തിഖറും കപാഹിയുംകൂടി അവനില്ലാത്തനേരം തരായെക്കുറിച്ചു വല്ല തീരുമാനത്തിലും എത്തിയാലോ? എങ്ങനെ വിശ്വസിക്കാൻ!

എങ്കിലും തരായെ അവനു് തികച്ചും വിശ്വാസമാണു്. അവൻ ആരോടും ഒന്നും പറഞ്ഞില്ല. രണ്ടു സ്ത്രീകൾ, അവരങ്ങനെ കഴിഞ്ഞോളും.

പത്തുമണിയോടുകൂടി തോണി നീങ്ങി.

കന്നിമാസത്തിൽ ധനശിരിയിൽ നല്ല ഒഴുക്കുണ്ടാകാറുണ്ടു്. വെള്ളം ഇരു കരകളെയും തഴുകി ഒഴുകുന്നു. കലങ്ങിയ വെള്ളം, മേഘാവൃതമായ ആകാശം, തോണിയിൽ കേലായിയും ചേനിയും ഗ്ലചും ചന്ദ്രനും.

അതു് മരണത്തിനെതിരെ ജീവിതത്തിന്റെ യാത്രയായിരുന്നു. പുഴ കീഴെ ഒഴുകുന്നു, മുകളിലായി തോണി നീങ്ങുന്നു. തോണിക്കാരൻ ആകാശത്തിലേക്കു നോക്കി പറഞ്ഞു: ''മഴയ്ക്കു മുമ്പു് നമുക്കു് ബർഘാട്ടിലെത്താൻ സാധിച്ചാൽ നന്നു്. ആകാശം കറുത്തിരുണ്ടിരിക്കുന്നു. നടുപ്പുഴയിൽ മഴയും വന്നാൽ മുമ്പോട്ടുള്ള യാത്ര ദുഷ്കരമായിരിക്കും.''

ചന്ദ്രനും ഗ്ലചും ചേനിയും ആകാശത്തിലേക്കു് നോക്കി. കേലായി ദുർഭാഗ്യവാനാണു്. കാലാവസ്ഥ പററിച്ചേക്കും. പക്ഷേ, ഓടിയാൽ ആപത്തിൽനിന്നു് മോചനമുണ്ടോ? ഇത്രയും നാളത്തെ വരൾച്ചയ്ക്കുശേഷം ചന്ദ്രനും ഗ്ലചും വന്നതുകൊണ്ടുമാത്രം മഴപെയ്യാതിരിക്കുമോ?

തോണി സാദ്ധ്യമായ വേഗത്തിൽ പാഞ്ഞു തുടങ്ങി.

## മുപ്പത്തിരണ്ട്

മഴ അപ്പോഴും തോർന്നിരുന്നില്ല. കനത്ത മഴ തുടർന്നു പെയ്യുകയായിരുന്നു. ആകാശത്തിൽ കാർമേഘങ്ങളേയുള്ളു. മഴ തോരുമോ എന്നുപോലും പറയാൻ കഴിഞ്ഞിരുന്നില്ല.

തോണി ബർഘാട്ടിലെത്തുമ്പോഴേക്കും മഴ കോരിച്ചൊരിയാൻ തുടങ്ങിയിരിക്കുന്നു. ഒരു വിധത്തിൽ തോണി കടവിലടുപ്പിക്കുമ്പോഴേക്കും മഴ പ്രളയംപോലെ പാഞ്ഞെത്തി.

ചേനിയും കേലായിയും തോണിയിൽ പുരസ്സു് കീഴെ കൂടി. മഴ കൂസാതെ ചന്ദ്രനും ഗുലചും കരയ്ക്കിറങ്ങി. ഇന്നു ബസ്സു കിട്ടാൻ സാദ്ധ്യതയില്ല. കടവിൽ ഏതെങ്കിലും കുരയ്ക്കു കീഴിൽ കഴിയേണ്ടിവരും. രാത്രി ഊണു കഴിക്കുന്ന പ്രശ്നമില്ല. വല്ലതും ലഘുഭക്ഷണം കഴിച്ചുകൂടാം. മഴയിൽനിന്നു രക്ഷപ്പെടുന്നതായിരുന്നു പ്രശ്നം. രോഗി ഈ മഴയിൽ നനയാതിരുന്നാൽ ഭാഗ്യമായി. നനഞ്ഞാൽ അയാാം ബാക്കിയാവില്ല.

അന്നവിടെ കഴിച്ചു് പിറേറദിവസം മഴയത്തുതന്നെ അവർ ബസ്സിൽ ഗോലാഘാട്ടിലെത്തി. കന്നി പത്തു് അടുത്ത ദിവസമായിരുന്നു. അന്നു് ചന്ദ്രനും ഗുലചും ചേന്നു് കേലായിയെ ആസ്പത്രിയിലാക്കി. ഇനി കേലായിയുടെ ജീവൻ ഡാക്ടരുടെയും അള്ളാഹുവിന്റെയും കൈയിലാണു്. ഡാക്ടർ പരിശോധിച്ചു്, വിശേഷിച്ചു് ഭയപ്പെടാനൊന്നുമില്ലെന്നു് അവരെ സമാധാനിപ്പിച്ചു. ചന്ദ്രനും ഗുലചും ഡാക്ടരുടെ വാക്കു് വിശ്വസിച്ചില്ല. സിപരിയായയിൽനിന്നു് ഇവിടെ എത്തുമ്പോഴേക്കും കേലായി വളരെ ക്ഷീണിതനായിരുന്നു. ഏതു നിമിഷവും എന്തും സംഭവിക്കാമെന്ന നിലയിലായിരുന്നു, ആസ്പത്രിയിലെത്തുമ്പോൾ അയാളുടെ സ്ഥിതി. പക്ഷേ, ഡാക്ടർ വെറുതെ പറയില്ലെന്നും കേലായി ഒരുപക്ഷേ, രക്ഷപ്പെട്ടേക്കുമെന്നും ചേനി വിശ്വസിച്ചു.

ചന്ദ്രൻ പറഞ്ഞ ഒരു കാര്യം ചേനി ഓർത്തു. അവൾ ഗുലചിനെ ഒരു ഭാഗത്തേക്കു വിളിച്ചുകൊണ്ടുപോയി പറഞ്ഞു:

''ആളിനെ ഇങ്ങനെ ഇവിടെ വിട്ടുപോകുന്നതു ശരിയാണോ? ഡാക്ടരെ കണ്ടു് എന്തെങ്കിലും കൊടുക്കണ്ടേ? പിന്നെ

ആ രണ്ടു പെൺകുട്ടികൾക്കും എന്തെങ്കിലും കൊടുത്താലേ പ്രയോജനമുണ്ടാവുകയുള്ളൂ.''

അരയിൽ കെട്ടിക്കൊണ്ടുവന്ന തുണിക്കെട്ട് ഗുലച് ചേനിയെ ഏല്പിച്ചു.

''നൂററിപ്പത്തു രൂപ ഉണ്ടായിരുന്നു. തോണിക്കും ബസ്സിനും എത്ര ചെലവായി എന്നറിയില്ല. അതിൽനിന്ന് എത്ര കൊടുക്കണമെന്നുവെച്ചാൽ കൊടുത്തേക്കൂ.''

''എനിക്കെന്തറിയാം?''

അവൾ രൂപ ചന്ദ്രന്റെ കൈയിൽ കൊടുത്തു.

ഗ്രാമത്തിൽ വലിയ ആളായിച്ചമഞ്ഞു നടക്കമെങ്കിലും തന്നെക്കാൾ പ്രായം കൂടിയ അവരുടെ മുമ്പിൽ, ചന്ദ്രൻ തികച്ചും വിനയശീലനായി കാണപ്പെട്ടു. എന്നാലും ചേനിയുടെയും ഗുലചിന്റെയും മുമ്പിൽ ഒരുതരത്തിലും ദൗർബല്യം പ്രകടിപ്പിച്ചില്ല. അവൻ ഇരുവശങ്ങളെക്കുറിച്ചും വ്യക്തമാക്കിയതിനു ശേഷം പറഞ്ഞു: ''ഇതു് സർക്കാർ ആശുപത്രിയാണ്. ഡാക്ടർമാർക്കു സർക്കാർ ശമ്പളം നൽകുന്നു. പക്ഷേ, ചില രോഗികളെ പ്രത്യേക താല്പര്യം കാണിച്ചു നോക്കുമ്പോൾ അവരെയും ബഹുമാനിക്കേണ്ടിവരും. വലിയ വലിയ ആസ്പത്രികളിൽ ഡാക്ടർമാർക്കും കൈമടക്കില്ലെങ്കിൽ, രോഗി മരിച്ചാൽപോലും ഒരു ഡാക്ടരും അവനെ തിരിഞ്ഞുനോക്കില്ലെന്നാ പറയുന്നതു്. ഇവിടെയും അങ്ങനെ ചുരുങ്ങിയ തോതിലെങ്കിലും ചെയ്യേണ്ടിവരും. ഇപ്രകാരം കൊടുക്കുന്നതു് നോട്ട് ഗുഡ്— പക്ഷേ, അതൊരു പതിവായിക്കഴിഞ്ഞിരിക്കുന്നു.''

''മനുഷ്യന്റെ ജീവനെക്കാൾ വലുതല്ല പൈസ. നേർച്ച കൊടുക്കുംപോലെ വല്ലതും കൊടുക്കുകതന്നെ വേണം.'' ഗുലച് പറഞ്ഞു.

പണം പല കാര്യത്തിനും ആവശ്യമായിവരും എന്ന് ചേനി ഗുലചിനെ ഓർമ്മിപ്പിച്ചു: ''എന്തോ കടലാസുകളൊക്കെ ശരിപ്പെടുത്താനുണ്ടെന്ന് പറഞ്ഞില്ലേ? അവിടെയും ആർക്കെല്ലാം കൊടുക്കേണ്ടി വരുമെന്നാരു കണ്ടു?''

''എന്റെ കാര്യമെല്ലാം നടക്കും. ഇത്തവണ ശരിയായില്ലെങ്കിൽ അടുത്ത തവണ വരാം. ആദ്യം രോഗിയുടെ കാര്യം ചിന്തിക്ക്.'' ഗുലച് പറഞ്ഞു.

''പിന്നെ പട്ടണമൊക്കെ കാണണമെന്നും പറഞ്ഞില്ലേ? താമസത്തിനും ഭക്ഷണത്തിനും ഏർപ്പാടുചെയ്യണം.'' ചേനി പറഞ്ഞു.

''എല്ലാം ശരിയാകും. നിങ്ങൾക്ക് ഇവിടെ മൂന്നുനാലു ദിവസം താമസിക്കാൻ പററുമോ?''

''എന്തിനു്?''

''എനിക്കു മൂന്നു ദിവസം നിൽക്കേണ്ടിവരും. നിങ്ങളും നിൽക്കുമെങ്കിൽ ഒന്നിച്ചുപോകാം. അല്ലെങ്കിൽ നിങ്ങൾ രണ്ടു പേരും തിരിച്ചുപോവുക. എനിക്കു് നിങ്ങളുടെകൂടെ വരാൻ പററില്ല.''

ചേനിയും ഗുലച്ചും പരസ്പരം നോക്കി.

ഗുലച് ചോദിച്ചു: ''നിനക്കു് ഒററയ്ക്കു പോകാൻ കഴിയില്ലേ?''

ചേനി പറഞ്ഞു: ''ഇവിടെനിന്നു ബസ്സിൽ കയറി ബർഘാട്ടിൽ പോയി ഇറങ്ങിയാൽ അവിടെനിന്നു പോയിക്കോളാം. പക്ഷേ, ഒന്നിച്ചു പോകുന്നതായിരുന്നു നല്ലതു്.''

ഗുലച്ചിൻെറ രജിസ്ട്രേഷൻ നടന്നില്ല. അതിനു് ഇരുഭാഗക്കാരും ഹാജരാകണം. ഗുലച്ചിൻെറ ജ്യേഷ്ഠൻ എത്തിയിരുന്നില്ല. അതിൽ ഗുലച്ചിനു് ദുഃഖമൊന്നും ഉണ്ടായില്ല. ഭൂമി അപ്പോഴും അവൻെറ പേരിൽത്തന്നെ ഉണ്ടല്ലോ. ജ്യേഷ്ഠൻ കുറെ പണം കൊടുക്കുകയുംചെയ്തിരിക്കുന്നു. ഇത്തവണ ശരിയായില്ലെങ്കിൽ, മററൊരു തവണ വരാം. പട്ടണത്തിൽ വരാൻ ശീലമായല്ലൊ.

ചന്ദ്രനും ഗുലച്ചും ചേനിയും ഉച്ചയ്ക്കു് ഒരു ഹോട്ടലിൽ ഊണു കഴിച്ചു. ചന്ദ്രനു രുചിച്ചെങ്കിലും ഗുലച്ചിനും ചേനിക്കും ഇഷ്ടപ്പെട്ടില്ല. കൂട്ടാനു് എരിവു കൂടുതലായിരുന്നു. അതിനും പുറമെ, പരിപ്പും ചോറും പിന്നെ അല്പം മീനും. അതിനു് 5 രൂ. നാലണ കൊടുക്കേണ്ടിവരികയും ചെയ്തു.

എന്നാൽ, ഒരു ചായക്കടയിൽനിന്നു രസഗുളയും ചായയും കഴിച്ചപ്പോൾ അവർക്കു സന്തോഷമായി. പട്ടണത്തിൽ ചായ ഉണ്ടാക്കുന്നതു് പ്രത്യേക രീതിയിലാണു്. പഞ്ചസാരയും പാലും ചേർത്തുണ്ടാക്കുന്ന ചായ കുടിച്ചാൽ ലഹരിയല്ല, നല്ല മധുരം ഉണ്ടുതാനും. മിഠായി ഗുലച്ചിനു് ഇഷ്ടമായി. അവൻ ലാൽമോഹൻ, പേഡ എന്നീ മധുരപലഹാരങ്ങൾ വീണ്ടും വാങ്ങിക്കഴിച്ചു. പൈസ കുറേ ചെലവായി. എങ്കിലും അവ

നതിൽ ഖേദം തോന്നിയില്ല. പട്ടണത്തിൽ വന്ന സ്ഥിതിക്കു് ചെലവാക്കിയേ പററൂ.

മഴ പെയ്യുകൊണ്ടിരുന്നതിനാൽ പട്ടണത്തിലെ കാഴ്ച കാണാനൊത്തില്ല. എങ്കിലും ചന്ദ്രൻ രണ്ടു റിക്ഷ വിളിച്ചു. ഒന്നിൽ താനും മറെറാന്നിൽ ഗുലചിനെയും ചേനിയെയും കയററി പട്ടണം ഒന്നു വലംവെച്ചു—കച്ചേരി, ഹൈസ്കൂൾ, ബറുബാഭവൻ, യമുന, ഡോസ് കമ്പനി അങ്ങനെ എന്തൊക്കെയോ കാണിച്ചുകൊടുത്തു.

ആദ്യമൊക്കെ ഗുലചിനും ചേനിക്കും ആശ്ചര്യമായിരുന്നു. അവർ കൗതുകത്തോടെ എല്ലാം നോക്കിക്കണ്ടു. കുറെ കഴിഞ്ഞപ്പോൾ കൗതുകം തോന്നിയെങ്കിലും ആശ്ചര്യം തോന്നിയില്ല. എല്ലാം പരിചിതങ്ങളും കുറേ നാളുകളായി കണ്ടുകൊണ്ടിരിക്കുന്നവയുമാണെന്നു് അവർക്കു തോന്നിത്തുടങ്ങി.

ചന്ദ്രൻ ഖേദം പ്രകടിപ്പിച്ചു: ''നിങ്ങൾക്കു ഭാഗ്യമില്ല. കാലാവസ്ഥ നന്നായാലേ, ചുററിക്കാണാൻ രസമുണ്ടാകൂ. നിങ്ങൾ വന്നതോടെ മഴയും വന്നു. എവിടെ ചുററാൻ? എന്തു കാണാൻ?''

ഗുലച് പറഞ്ഞു: ''എല്ലാം കഴിഞ്ഞു. പട്ടണം കണ്ടു. പട്ടണവും ഗ്രാമത്തെപ്പോലെതന്നെ. കുറെ അധികം ആളുകളും കുറെ വലിയ പീടികകളും—അത്രതന്നെ. മറെറന്താണുള്ളതു്? പട്ടണമെന്നാൽ ഒരു പ്രത്യേക തരത്തിലുള്ള എന്തോ ആണെന്നായിരുന്നു എന്റെ ധാരണ. ഒററ ദിവസംകൊണ്ടു മടുത്തുപോയി.''

തരായെ അവൻ കൂടെക്കൂടെ ഓർത്തു. വീട്ടിൽ തരായും കപാഹറിയും മാത്രമേയുള്ളു. കൂടാതെ മൂന്നു ദിവസമായി തോരാത്ത മഴയും. കാലാവസ്ഥ വഷളായി വരികയായിരുന്നു. മഴ മാത്രമാണെങ്കിൽ കുഴപ്പമൊന്നുമില്ല. ധനശിരിയിൽ വെള്ളപ്പൊക്കം ഇല്ലാതിരുന്നാൽ മതിയായിരുന്നു. പശുക്കളെയും മററും കൊണ്ടുവിട്ടിട്ടാണു് അവൻ പോന്നതു്. വെള്ളം കയറിയാൽ സ്ത്രീകൾ ഒററയ്ക്കെന്തു ചെയ്യും? പക്ഷേ, അവന്റെ വീട്ടിന്റെ തറ ഉയന്നതാണു്. സാധാരണഗതിയിൽ അവിടെ വെള്ളം എത്തുന്നതല്ല.

രാത്രിയും മൂന്നു പേരും ഹോട്ടലിൽനിന്നുതന്നെ ഭക്ഷണം കഴിച്ചു. ഗുലച് ചന്ദ്രനോടു പറഞ്ഞു: ''രാത്രി എവിടെയെങ്കിലും കിടന്നുറങ്ങാൻ ഏർപ്പാടുചെയ്യൂ. ഞാൻ നാളെ

രാവിലെതന്നെ തിരിച്ചുപോകും. ഒരു സുഖവും തോന്നു ന്നില്ല.''

''അതിനൊന്നും പരിഭ്രമിക്കേണ്ട.'' ചന്ദ്രൻ പറഞ്ഞു: ''എന്റെ പരിചയക്കാരായി ഇവിടെ ധാരാളം പേരുണ്ട്. ഞാൻ വരുമ്പോഴെല്ലാം അവരുടെകൂടെയാണു താമസിക്കുക. അവർ ലോഡ്ജിൽ താമസിക്കുന്നവരാണ്. നമുക്ക് രാത്രി അവിടെ കൂടാം.''

''അവിടെ സ്ഥലസൗകര്യം കാണുമോ?'' ഗ്ലഷ് അന്വേഷിച്ചു.

''കാണും. കുറച്ചു ബുദ്ധിമുട്ടൊക്കെ ഉണ്ടാകും. വൈക്കോൽ പുരയാണ്, സ്ഥലം കുറവാണ്. നിങ്ങൾക്ക രണ്ടുപേർക്കും വിഷമമുണ്ടാവില്ല. എന്റെ കാര്യം ഞാൻ നോക്കിക്കോളാം.''

മൂന്നുപേരും റിക്ഷയിൽ കയറി പട്ടണത്തിന്റെ ഒരു വശ ത്തുള്ള കുടിലിന്റെ മുമ്പിലിറങ്ങി. ഒരു റാന്തൽ വിളക്കുമായി ഒരു പയ്യൻ ഇറങ്ങിവന്നു.

''ഇവരാണോ?''

അകത്തു കയറി ചന്ദ്രൻ പറഞ്ഞു: ''അതെ, പക്ഷേ ഇവി ടെ വല്ല ഏർപ്പാടും ചെയ്തിട്ടുണ്ടോ?''

''അതാ അവിടെ കിടക്ക വിരിച്ചിട്ടുണ്ട്.''

''നിങ്ങൾക്കും എനിക്കും രമേശന്റെ വീട്ടിൽ പോകേണ്ടി വരും. അവിടെ യദു മാത്രമേയുള്ളു. ഒരു കിടക്ക വെറുതെ ഉണ്ടു താനും. അവിടെ നമുക്ക കിടക്കാം.'' പയ്യൻ പറഞ്ഞു.

ഗ്ലഷ് പറഞ്ഞു: ''നമ്മുടെ കൈയിലും വിരിയൊക്കെ ഉണ്ട്.''

പയ്യൻ: ''നിങ്ങൾ ഇവിടെത്തന്നെ കിടക്കുക. പേടിക്കാ നൊന്നുമില്ല. ഞങ്ങൾ ഇവിടെ അടുത്തുതന്നെ ഉണ്ടാകും. രാത്രി എന്തിനെങ്കിലും എഴുന്നേല്ക്കേണ്ടിവന്നാൽ വിളിച്ചാൽ മതി.''

ചന്ദ്രനും അവർക്ക് എല്ലാം കാട്ടിക്കൊടുത്തു. പിന്നീട് രമേശന്റെ വീട്ടിൽ കിടക്കാൻ പോയി. ചേനിയും ഗ്ലഷും എങ്ങനെ കിടന്നുറങ്ങും എന്നൊന്നും അവൻ ചിന്തിച്ചില്ല. ഒരു ബെഞ്ചിൽ വിരിപ്പൊക്കെ വിരിച്ചുവച്ചിട്ടുണ്ട്. മറ്റൊരു ബെഞ്ച് ഒഴിഞ്ഞുകിടക്കുന്നു. അതിൽ കിടക്കയും വിരിയുമൊ ന്നുമില്ല.

ചുററുപാടും നോക്കിയതിനുശേഷം ഗുലച് പറഞ്ഞു: ''നീ അവിടെ കിടന്നോ, ഞാൻ ഇവിടെ എങ്ങനെയെങ്കിലും കിടന്നുറങ്ങിക്കൊള്ളാം.''

''മററുള്ളവരുടെ കിടക്കയിൽ കിടക്കാൻ എനിക്കു വയ്യ. നിങ്ങൾ അതിൽ കിടന്നോളൂ. ഞാൻ ബെഞ്ചിൽ കിടന്നോളാം.''

''വേണ്ട. അവിടെത്തന്നെ കിടന്നോളൂ. ഇവിടെ വെറും തുണി വിരിച്ചിട്ടേയുള്ളു, ശരീരം വേദനിക്കും.''

ചേനി വിരിച്ചുവച്ച കിടക്കയിൽ കിടന്നില്ല. ''എന്തു വേണമെങ്കിലും ചെയ്യ്.'' എന്നും പറഞ്ഞ് അവൻ നീണ്ടു നിവന്ന് അവിടെ കിടന്നു.

പുറത്തു നല്ല മഴ. മഴയുടെ ശബ്ദമല്ലാതെ മറെറാരു ശബ്ദവും കേൾക്കാനില്ല. കുറച്ചു തണുപ്പുമുണ്ട്. കുടിലിൻെറ ചുമരിലുള്ള ദ്വാരത്തിലൂടെ തണുത്ത കാററ് അകത്തേക്കു കടന്നുവന്നു.

ചേനി തൻെറ കെട്ടഴിച്ച് ഒരു ജോഡി തുണി എടുത്തു. ഉടുത്ത വസ്ത്രം മാററി തോരാനിട്ടു. അതാകെ നനഞ്ഞിരുന്നു. അതിനുശേഷം താൻ വിരിക്കാൻ കൊണ്ടുവന്ന തുണി എടുത്ത് ഗുലച് കിടന്ന കട്ടിലിൻെറ അരികിൽ കിടന്നു.

''മററാരോ കിടന്നതിൽ കിടക്കാൻ എനിക്കു സാദ്ധ്യമല്ല. നോക്ക്, കുറച്ച് അങ്ങോട്ടു കിടക്ക്.''

കിടന്നതിനുശേഷം അവൾ വിളക്കണച്ചു.

കുറച്ചുനേരം ഇരുവരും ഒന്നും സംസാരിക്കാതെ ഉറക്കം വരാൻ പരിശ്രമിക്കുകയായിരുന്നു. പക്ഷേ, ആർക്കും ഉറക്കം വന്നില്ല.

''ചേനി.''

''എന്താ?''

''നാളെ നമുക്ക് ഇവിടെ നിന്നുപോയേ തീരൂ ശക്തിയായ മഴ തുടങ്ങിയിരിക്കുന്നു. അവിടെ എന്തായി എന്നറിയില്ല.''

''ശരിയാണ്. പുഴയിൽ വെള്ളം കയറാതിരുന്നാൽ ഭാഗ്യം.'' അവൾ ഗുലചിനു് അഭിമുഖമായി തിരിഞ്ഞു കിടന്നു.

''നിങ്ങൾ എനിക്കുവേണ്ടി വളരെയധികം ബുദ്ധിമുട്ട് സഹിച്ചു അല്ലേ?''

ഗുലച് ഒന്നും മറുപടി പറഞ്ഞില്ല. അവനും അവൾക്കഭിമുഖമായി തിരിഞ്ഞു കിടന്നു.

''നിങ്ങളുടെ പണവും പൈസയും എനിക്കുവേണ്ടി ചെല വുചെയ്യുന്നു. രോഗി വാസ്തവത്തിൽ രക്ഷപ്പെടുമോ?'' ചേനി യുടെ ശബ്ദം ശങ്കാകുലമായിരുന്നു.

''എങ്ങനെ പറയാം? രക്ഷപ്പെട്ടുകൂടെന്നില്ല.'' ഗുലച് പറഞ്ഞു.

''ആ മനുഷ്യൻ ബാക്കിയാവില്ലെന്നാണ് എൻെറ മനസ്സു പറയുന്നതു്. ജീവിക്കാൻ അയാൾക്കു വലിയ മോഹമുണ്ടു്.''

''അതെ.'' ഗുലച് എന്തോ ആലോചിച്ചുകൊണ്ടു മൂളി. കുറച്ചു നേരത്തേക്കു പിന്നെ ആരും ഒന്നും പറഞ്ഞില്ല. മഴയുടെ ഛരപ് ഛരപ് ധ്വനി കേട്ടുകൊണ്ടു കിടന്നു.

ചേനി മെല്ലെ ചോദിച്ചു: ''നാം ഇവിടെ ഇങ്ങനെ ഒററയ്ക്കു കഴിയുന്നതിൽ ചന്ദ്രൻ ഒന്നും വിചാരിക്കില്ലേ?''

''ചന്ദ്രൻ ഒന്നും വിചാരിക്കില്ല. അവനൊരു പ്രത്യേക തരത്തിൽപ്പെട്ട മനുഷ്യനാണ്.'' ഗുലച് പറഞ്ഞു.

''ശരിയാണോ?'' ചേനി ചോദിച്ചു. അവൾ ഗുലചിൻെറ അടുത്തേക്കു കുറേക്കൂടി നീങ്ങിക്കിടന്നു് തുടർന്നു: ''ഇനി വിചാ രിക്കുന്നുണ്ടെങ്കിൽ വിചാരിച്ചോട്ടെ.''

## മുപ്പത്തിമൂന്ന്

ബർഘലാട്ടിനു സമീപം ബസ്സിറങ്ങിയ ഗുലചും ചേനിയും ധന ശിരിയുടെ രൂപം കണ്ടു് ഭയന്നു വിറച്ചുപോയി. ധനശിരി കവിഞ്ഞൊഴുകുകയാണ്. നുരയും പതയും നിറഞ്ഞ പുഴ കുലംകു ത്തി ഒഴുകുകയാണ്. മഴ ഇന്നു് അല്പം നിന്നിരിക്കുന്നു. ഇങ്ങനെ തന്നെ നിന്നാൽ വെള്ളം കയറി നിന്നേടത്തു നില്ക്കുമായിരുന്നു. പക്ഷേ, മലയിൽ മഴ പെയ്യുന്നുണ്ടെങ്കിൽ ഇത്തവണ ധനശിരി കവിഞ്ഞൊഴുകിയതുതന്നെ. അതിലൊരു സംശയവും വേണ്ട.

പുഴക്കരയിലൂടെ അല്പം താഴോട്ടുചെന്നു് ഡാലിംഘാട്ടിൽ ഇറങ്ങിയാൽ വേഗം വീട്ടിലെത്തുമായിരുന്നു. പക്ഷേ, അതു സാദ്ധ്യമായിരുന്നില്ല. ചെറിയ വഞ്ചിയിൽ പുഴ കടക്കുക അപകടമായിരുന്നു. വലിയ തോണി കടവിലില്ലതാനും. ബസിറത്തിൻെറ തോണി തിരിച്ചുപോയിരിക്കുന്നു.

ചന്ദ്രനുണ്ടായിരുന്നെങ്കിൽ എന്തെങ്കിലും പോംവഴി കണ്ടേ നെ. അവനതിനു ധൈര്യവുമുണ്ടു്, ബുദ്ധിയുമുണ്ടു്. അല്ലെങ്കിൽ

അവനു് ഗ്രാമത്തിലും പട്ടണത്തിലും ഒരുപോലെ ഇങ്ങനെ ഭനതാവായി നടക്കാൻ പററുമായിരുന്നോ?

പക്ഷേ, അവൻ പട്ടണത്തിലാണു്. ആരെയോ കാണണ മത്രെ. സിപരിയാഗ്രാമത്തിൽ സ്ഥാപിച്ച പാഠശാലയ്ക്കുള്ള ഗ്രാൻറിനെക്കുറിച്ചു് ആരെയോ കാണണമെന്നോ മറേറാ പറ ഞ്ഞു. അവനവിടെ നൂറായിരം കാര്യങ്ങളുണ്ടു്. ഒരുപക്ഷേ, മററന്നാൾ തിരിച്ചെത്തും. നമ്മുടെക്കൂടെത്തന്നെ ചുററിപ്പററി നടന്നാൽ അവൻെറ കാര്യം നടക്കുമോ?

ചേനിയും ഗുലചും മുമ്പോട്ടു നടന്നു. വഴി ഒന്നും ശരിയാ യിരുന്നില്ല. ദൂരവും കൂടുതലുണ്ടു്. വേനൽക്കാലത്താണെങ്കിൽ ആറോ ഏഴോ നാഴിക മതിയാകും. പക്ഷേ, മഴക്കാലത്തു ചുററി ക്കറങ്ങിപ്പോകുമ്പോൾ പത്തു നാഴികയിൽ ഒട്ടും കുറയില്ല. പത്തു നാഴിക നടക്കുക എന്നതു് ഗുലചിനു് ഒരു പ്രശ്നമല്ല. ഒരുപക്ഷേ, ചേനി അല്പം വിഷമിച്ചേക്കാം. വഴിയും കടവും എല്ലാം ചെളികെട്ടിക്കിടക്കുകയായിരുന്നു.

രാവിലെതന്നെ ആശുപത്രിയിൽ പോയി അവർ കേലാ യിയോടു യാത്ര പറഞ്ഞിരുന്നു. ഗുലചു് പറഞ്ഞു: ''നിനക്കു വേഗം സുഖമാകുമെന്നു് ഡോക്ടർ പറഞ്ഞു. ഭയപ്പെടാനൊന്നു മില്ല.'' അതിനുശേഷം അവൻെറ കൈയിൽ 15 രൂപ കൊടുത്തു തുടർന്നു: ''ബുദ്ധിമുട്ടു വരുമ്പോൾ ആവശ്യമാകും ഇതിവിടെ ഇരിക്കട്ടെ ''

കേലായി രണ്ടു തുള്ളി കണ്ണീരിൽ തൻെറ അവ്യക്തമായ കൃതജ്ഞത പ്രകടമാക്കുകയുണ്ടായി.

ചേനി അവൻെറ മുഖം തലോടി. കൈകാലുകൾ വെറുതെ തിരുമ്മിക്കൊടുത്തു. പിന്നീടു പറഞ്ഞു: ''ഇവിടെ താമസി ക്കാൻ ഒരു സൗകര്യവുമില്ല. എല്ലാം അപരിചിതരായ മനുഷ്യ രാണു്. ചെലവും കൂടുതൽ. അല്ലെങ്കിൽ ഞാൻ ഇവിടെ നിന്നേനെ.''

അവളുടെ മുഖത്തേക്കു ദൃഷ്ടികളുറപ്പിച്ചുകൊണ്ടു് കേലായി ക്ഷീണസ്വരത്തിൽ പറഞ്ഞു: ''ഇവിടെ നില്ക്കേണ്ട കാര്യമില്ല. എവിടെനിന്നു് നീ ഭക്ഷണം കഴിക്കും? എവിടെ താമസിക്കും? ചേട്ടൻെറ കൂടെ നീ തിരിച്ചുപോകൂ.''

അല്പം നിർത്തി അവൻ തുടർന്നു: ''നമ്മുടെ വീട്ടിലാണെ ങ്കിൽ ഒന്നുമില്ല. നമ്മുടെ വൃദ്ധൻ നിന്നെ എങ്ങനെ തീററി പ്പോററും? തിഖറിനും എന്തു ചെയ്യാൻ കഴിയും? ഒന്നും മനസ്സി

ലാകുന്നില്ല. നിനക്കു് എന്റെകൂടെ വന്നു് ഒരു ദിവസംപോലും സുഖം. കിട്ടിയില്ല. യാതനകളേ അനുഭവിച്ചുള്ളൂ. ഗുലച് ചേട്ടൻ നിന്നെ സ്നേഹിക്കാതിരിക്കില്ല.''

അത്രയുമായപ്പോഠം അവനു ക്ഷീണം തോന്നി. കടക്കണ്ണുകളിൽ കണ്ണീർ പൊടിഞ്ഞു. ചേനിയും ഗുലച്ചും കുറെനേരം അവനെത്തന്നെ നോക്കിനിന്നു. അവഠംക്കാ കണ്ണുകളിൽ അല്പം പോലും ജീവചൈതന്യം ദർശിക്കാൻ കഴിഞ്ഞില്ല. കേലായി മരണത്തിലേക്കു് അനുനിമിഷം വഴുതിവീഴുകയായിരുന്നു. തന്റെ പ്രാണനാഥനാണെന്ന ഭാവത്തിലല്ലെങ്കിലും ജീവിക്കാൻ കൊതിക്കുന്ന ആ യുവാവിനെ കണ്ടിട്ടു് ചേനിയുടെ കണ്ണുകഠം നിറഞ്ഞൊഴുകി.

പിന്നീടു് അവർ ആശുപത്രിയിൽനിന്നു പോന്നു.

ബർഘാട്ടിൽനിന്നു യാത്ര തുടർന്നപ്പോഠം നേരം ഉച്ചയായിരുന്നു. വേഗം വീട്ടിലെത്തിയാൽ നന്നു്. അല്ലെങ്കിൽ വീട്ടിലെത്തുമ്പോഠം ഇരുട്ടിയേക്കും.

ചെളിയിലൂടെ നടക്കാൻ രണ്ടുപേർക്കും വശമാണു്. യുവാക്കളും ആരോഗ്യമുള്ളവരുമാണല്ലോ ഇരുവരും. ഇരുപത്തേഴു വയസ്സുള്ള ഗുലച്ചും ഇരുപത്തൊന്നായ ചേനിയും വനമദ്ധ്യത്തിലൂടെ നടന്നുനീങ്ങി. ആകാശത്തിൽ തെക്കുഭാഗം കാർമേഘങ്ങഠം കൂടിക്കൂടിവന്നു. മഴക്കാലത്തെ മേഘങ്ങളെ വിശ്വസിച്ചുകൂടല്ലോ. വഴിക്കുവെച്ചു മഴ പെയ്തുതുടങ്ങിയാൽ ഒന്നു കയറി നില്ക്കാൻപോലും ഇടമില്ല. നനഞ്ഞു വിറച്ചുപോകും.

വിജനമായ മാർഗത്തിലൂടെ ഒരു പരിചിതയായ യുവതിയോടൊപ്പം മദ്ധ്യാഹ്നങ്ങളിലെ നിശ്ചലതയെ ഭേദിച്ചുകൊണ്ടുനടക്കുക ഒരാനന്ദംതന്നെയാണു്. രണ്ടുപേരുടെ മനസ്സിലും അനന്തമായ കഥകളുണ്ടു്. അതു വ്യക്തമാക്കേണ്ടുന്ന ആവശ്യമേയില്ല. ഗുലച് ഇന്നു് ചേനിയുടെ താങ്ങും തണലുമാണു്— അവഠം തികച്ചും അവനെ ആശ്രയിച്ചുകഴിയേണ്ടവഠം. അവൻ എല്ലാ ആപത്തിലും അവളെ രക്ഷിക്കുകയുംചെയ്യും.

ഗുലചിനു് ഇതുവരെ ചേനിയുമായുള്ള തന്റെ ബന്ധത്തിനു് വ്യക്തമായ രൂപം നൽകാൻ സാധിച്ചിരുന്നില്ല. കേലായി ഇന്നും ജീവിച്ചിരിപ്പുണ്ടു്. മിക്കവാറും അവൻ ഇനിയും രക്ഷപ്പെട്ടേക്കാം. അപ്പോഠം അവനു് അധികം ചിന്തിക്കേണ്ടിവരില്ല. പക്ഷേ, കേലായി രക്ഷപ്പെട്ടില്ലെങ്കിലോ? ഗുലചിനു്

അവളുടെ ആവശ്യങ്ങാം നിറവേററാൻ കഴിയും. പക്ഷേ, അവർ തമ്മിലുള്ള സാമൂഹ്യബന്ധം എന്തായിരിക്കും?

കപാഹിയുണ്ട്, തരായുമുണ്ട്. ഒരു നിറഞ്ഞ കുടുംബം. ഗുലചിൻെറ ചിന്തയെ തടഞ്ഞുകൊണ്ടവാം ചോദിച്ചു:

''എന്താ ആലോചിക്കുന്നതു്? എന്നെപ്പററി അത്രയൊന്നും ചിന്തിക്കേണ്ട ആവശ്യമില്ല.''

''ആലോചിക്കാതെ എന്താ ചെയ്യുക?''ഗുലച് ചോദിച്ചു.

''ആലോചിച്ചിട്ടെന്തു ചെയ്യാനാ? എൻെറ തലയിലെഴുതിയതുപോലെ വരും.''

അല്പം കഴിഞ്ഞവാം പറഞ്ഞു: ''എന്തെങ്കിലും സംഭവിച്ചാൽതന്നെ എൻെറ ജീവിതത്തിലല്ലേ? നിങ്ങാം അതോർത്തു വിഷമിക്കണ്ട.''

''നീ എങ്ങനെയാണു ജീവിക്കുക?''

''കപാഹി ഇരിക്കെ നിങ്ങളെന്നെ ഇപ്പോാം സ്നേഹിക്കുന്നില്ലേ? അതുപോലെ മേലിലും എന്നെ സ്നേഹിക്കണം. അത്രയേ എനിക്കു വേണ്ടു. നിങ്ങാം എന്നെ സ്നേഹിക്കുന്ന കാലം വരെ എനിക്കാരെയും ഭയമില്ല.''

ഒരു ദിവസം ചേനി അവൻെറക്കൂടെത്തന്നെ വീടു് ഉപേക്ഷിച്ചു് ഓടിവന്നവളായിരുന്നു. അവൻെറ ഭാര്യാപദം മോഹിച്ചു്, ജീവിതസഖിയാകാനുള്ള സങ്കല്പത്തോടെ. ആ ആശകളെല്ലാം തകർന്നുപോയി. അവരുടെ ജീവിതത്തിൻെറ ഒഴുക്കു് മറെറാരു വഴിക്കായിപ്പോയി. ചേനി വീണ്ടും ചുററുപാടുകളുടെ സമ്മർദംകൊണ്ടു് അവൻെറ സമീപത്തെത്തിയിരിക്കയാണു്. സമീപത്തെത്തിയെങ്കിലും ഇന്നു് അവളെ സ്വന്തമാക്കാനോ സ്വന്തമാക്കി നിലനിർത്താനോ സാദ്ധ്യമല്ലാതായിരിക്കുന്നു. അവൻെറ ജീവിതത്തിൽ അത്ഭുതകരമായൊരു മുഹൂർത്തത്തിൽ കപാഹി കടന്നുവന്നു. സമുദായത്തിൻെറ അംഗീകാരത്തോടെ കപാഹിയുമായി ഭാര്യാഭർത്തൃബന്ധവും സ്ഥാപിക്കപ്പെട്ടിരിക്കുന്നു.

പിന്നെ ഇപ്പോഴും കേലായി ജീവിച്ചിരിപ്പുണ്ടുതാനും.

ചേനി ഒരുപക്ഷേ, സന്താനലബ്ധി സ്വപ്നം കാണുകയായിരിക്കും. ലോകം എന്തു ധരിച്ചാലും ധരിച്ചോട്ടെ, ചേനിക്കു കുഞ്ഞു പിറന്നാൽ അതിൻെറ അച്ഛൻ കേലായി ആയിരിക്കില്ല, ഗുലചായിരിക്കും. യഥാർത്ഥത്തിൽ ഒരു കുഞ്ഞു പിറക്കുകയാണെങ്കിൽ!

കപാഹിക്കു് ഒരിക്കലും അവനു പിതൃത്വം നൽകി ആദരിക്കാൻ കഴിയില്ല.

എങ്കിലും മനസ്സിന്റെ അഗാധതയിൽ ചുഴിഞ്ഞിറങ്ങിയപ്പോൾ ഗുലചിനു് ഒരു കാര്യം ബോദ്ധ്യമായി! ചേനിയും കപാഹിയും—ഇവരിൽ ആരെയും അവൻ ഇഷ്ടപ്പെട്ടിരുന്നില്ല. അവരുമായി അവനു് സാമൂഹ്യമോ മറേറതെങ്കിലും രീതിയിലുള്ളതോ ആയ ബന്ധം ഉണ്ടായിട്ടുണ്ടെങ്കിലും അവർ അവന്റെ ജീവിതത്തിൽ ഇനിയൊരിക്കലും കടന്നുവന്നില്ലെങ്കിലും അവിടെ വിരക്തത അനുഭവപ്പെടില്ല.

കുറെ ആലോചിച്ചപ്പോൾ അവനു മനസ്സിലായി—കപാഹിക്കോ ചേനിക്കോ അവന്റെ ആഗ്രഹം, അവന്റെ ഹൃദയത്തിന്റെ ദാഹം, ശമിപ്പിക്കാൻ സാധിക്കില്ല. അവൻ അവരെ ഇഷ്ടപ്പെടുന്നില്ല. അവരെക്കൂടാതെതന്നെ അവനു ജീവിക്കാൻ കഴിയും.

ഗുലചിന്റെ മനസ്സു് അസ്വസ്ഥമായി.

കാർമേഘങ്ങൾ താഴോട്ടിറങ്ങിവന്നിരിക്കുന്നു. നേരം സന്ധ്യ മയങ്ങിയെങ്കിലും പകൽ അപ്പോഴും ബാക്കിയുണ്ടായിരുന്നു.

ഒരു ബീഡി കത്തിക്കാൻ അവൻ അല്പം നിന്നു. അരയാലിന്റെ ചുവട്ടിൽ ഇരുന്നു് ചേനി അല്പം വെള്ളം കുടിക്കാൻ ഭാണ്ഡം അഴിച്ചു.

അവർ നടന്നു് ഒരു ഗ്രാമത്തിലെത്തി.

ബീഡി എടുത്തു കടിച്ചുപിടിച്ചു് അവൻ വെറുതെയൊന്നു മുമ്പിലേക്കു നോക്കി. കണ്ണെത്താവുന്ന ദൂരംവരെ പച്ചപിടിച്ച നെൽവയലുകൾ പരന്നുകിടക്കുന്നു. ഹരിതാഭ ഓളംവെട്ടുന്ന നെല്ലോലകൾ. അവ വളർന്നു പന്തലിച്ചിരിക്കുന്നു. കാററില്ലുലഞ്ഞു മർമ്മരശബ്ദം മുഴക്കുന്നു. അങ്ങു ചക്രവാളസീമവരെ പരന്നുകിടന്ന വയലുകൾ മാത്രം.

ഗുലചിന്റെ മനോവിഷാദം എങ്ങോ പോയിമറഞ്ഞു. ഏതോ അജ്ഞാതമായൊരാനന്ദംകൊണ്ടു് ആ ഹൃദയം ത്രസിച്ചു. അവൻ ഇമവെട്ടാതെ ആ കാഴ്ച നോക്കിനിന്നു. ചേനിയും അവനെ അനുകരിച്ചു.

''ഞാൻ നെൽവയലുകളെ നോക്കുകയാണു്. എത്ര മനോഹരം!''

ഒരു സ്വപ്നാടകനെപ്പോലെ അവൻ പറഞ്ഞു. ആ കണ്ണു കഠം അപ്പോഴും വയലുകളിൽത്തന്നെ തത്തിത്തത്തി പറന്നു.

''നമ്മുടെ ഭാഗത്തും ഇത്തവണ ഇതുപോലെതന്നെയാണു കൃഷി.''

അവൻ ആനന്ദപുളകിതനായി നാലുപാടും നോക്കി. പെട്ടെന്നു് ഏതോ നെൽക്കതിരിൽ ദൃഷ്ടി പതിഞ്ഞപ്പോഠം അവൻ നിന്നു. പിന്നെ പെട്ടെന്നു് അങ്ങോട്ടു നീങ്ങി.

''അവിടെ എങ്ങോട്ടു പോകുന്നു?'' ചേനി ചോദിച്ചു.

ഗുലച് ഉത്തരമൊന്നും പറഞ്ഞില്ല.

ചേനി ഔത്സുക്യത്തോടെ ഗുലച് പോയവഴി നോക്കി നിന്നു. കുറച്ചുകഴിഞ്ഞു് ഒരു പോത്തിൻെറ മൂക്കുകയറിനു പിടി ച്ചുവലിച്ചുകൊണ്ടു് ഗുലച് തിരിച്ചുവന്നു.

''ഇതാരുടെ പോത്താ?'' ചേനി ചോദിച്ചു:

''അറിയില്ല. കെട്ടു പൊട്ടിച്ചു നെൽവയലിൽ കയറി ധാരാളം തിന്നു. വയലിൽ ഇങ്ങനെ എരുമകളെ ഇറക്കി തീററിച്ചാൽ നെല്ലു് എവിടെനിന്നു കിട്ടാനാ? ശരി, നമുക്കു പോകാം.''

പോത്തു് പരാതിക്കാരനെപ്പോലെ ഗുലചിൻെറ നേരെ ഒന്നു നോക്കി. പിന്നീടു് പുല്ലു കടിച്ചുതിന്നാൻ തുടങ്ങി. ''വയലിൽ നട്ടുകൊടുത്താൽമാത്രം മതിയോ? കുറച്ചുതൊക്കെ നോക്കി സംരക്ഷിക്കയും വേണ്ടേ? കന്നുകാലികഠം തിന്നു തീർത്താൽപ്പിന്നെ മനുഷ്യനുവേണ്ടി എന്താ ശേഷിക്കുക?'' ഗുലച് പരാതിപ്പെട്ടു.

അതിനുശേഷം വഴിയിൽ വിശേഷിച്ചൊന്നും സംഭവി ച്ചില്ല. സന്ധ്യയോടടുത്തു് ചേനിയെ അവളുടെ വീട്ടിൽ വിട്ടു് ഗുലച് സ്വന്തം വീട്ടിലേക്കു ധൃതിപിടിച്ചു നടന്നു. കേലായി യെക്കുറിച്ചു് മോലൊകയോടും മററും വല്ലതും പറയാനുണ്ടെ ങ്കിൽ അതു് ചേനി പറയട്ടെ.

പോക്കുവരവിനുള്ള ചെലവു്, ചന്ദ്രൻ മുഖാന്തിരം ഡാക്ട ർക്കും നർസിനും കൊടുത്ത രൂപ, കേലായിയുടെ കൈയിൽ ഏല്പിച്ചതു്, ഹോട്ടലിൽ ഭക്ഷണത്തിനു വന്ന ചെലവു്— എല്ലാംകഴിച്ചു് തൻെറ കൈയിൽ കൊണ്ടുപോയ രൂപയിൽ ഇരുപത്തേഴു രൂപ മാത്രമേ ബാക്കിയുണ്ടായിരുന്നുള്ളു. പൊതി യഴിച്ചു രൂപ എടുത്തു് അതിൽനിന്നു് ഏഴു രൂപ താനെടുത്തു് ബാക്കി ഇരുപതു രൂപ ചേനിക്കുതന്നെ കൊടുത്തു.

'കുറച്ചു ദിവസം കഴിഞ്ഞു. ഇനി എപ്പോഴാണു് ഞാൻ ഇങ്ങോട്ടു വരിക എന്നു പറയാനാവില്ല. വല്ല ആവശ്യവും നേരി ട്ടാൽ അങ്ങോട്ടു വരും.''

അവൾ കൈ നീട്ടി രൂപ വാങ്ങി. ആ ഇരുട്ടിൽ അവൾ അവന്റെ മുഖത്തേക്കൊന്നു നോക്കി. അവൻ പിന്നെ അവിടെ നിന്നില്ല.

വീട്ടിലെത്തിയപ്പോൾ കപാഹിയുമായി വീട്ടിനു മുമ്പിൽ തന്നെ ഇരുന്നു സംസാരിക്കുന്ന തിഖറിനെയാണു് അവൻ കണ്ടതു്. അവൻ അവരെ ഒന്നു നോക്കി.

''വന്നുവോ?'' തിഖർ ചോദിച്ചു.

അവന്റെ ചോദ്യത്തിനു മറുപടി പറയാതെ ഗുലച് നേരെ വീട്ടിന്റെ പിൻവശം ചെന്നു വിളിച്ചു: ''തരാ!''

തരാ ധൃതിയിൽ പുറത്തേക്കു വന്നു് അവന്റെ കൈയിൽ നിന്നു തുണിക്കെട്ടു വാങ്ങി. അവനു കൈകാലുകൾ കഴുകാൻ ഒരു പാട്ട വെള്ളം അവൾ കൊണ്ടുക്കൊടുത്തു. പുറത്താകെ ഇരുട്ടു പരന്നുകഴിഞ്ഞിരുന്നു. റാന്തലും പാട്ടയുമായി അവൻ മുററ ത്തേക്കു് ഇറങ്ങി.

പാട്ട അവിടെ കോലായിൽത്തന്നെ വെച്ചു് നേരെ റാന്തലു മായി തൊഴുത്തിലേക്കു നടന്നു. റാന്തലിന്റെ പ്രകാശത്തിൽ പശുക്കളെയെല്ലാം ഓരോന്നായി അവൻ നോക്കി.

''കന്നുകാലികൾക്കു തീററ കൊടുത്തില്ലേ,തരാ? പോത്തി നു് വയറൊന്നും നിറഞ്ഞുകാണില്ല. പുല്ലു് അരിഞ്ഞുകൊണ്ടു വന്നിരിക്കില്ല. വെളുത്ത കന്നെവിടെ? ശരി, ശരി ഇവിടെ ത്തന്നെയുണ്ടു്.''

വിളക്കുമായി വരുന്നതു കണ്ടു് പോത്തു് ചാടിയെഴുന്നേ ററു. അവൻ അതിന്റെ ശിരസ്സിൽ തലോടിക്കൊടുത്തു.പോത്തു് തന്റെ കറുത്തിരുണ്ട, സ്നേഹാർദ്രമായ, മിഴികളാൽ അവനെ നോക്കി.

പാട്ട എടുത്തു് അവൻ വലതു കാലിനു വെള്ളം ഒഴിക്കാൻ തുടങ്ങിയതായിരുന്നു. പെട്ടെന്നെന്തോ ഓർത്തു് പാട്ട അവിടെ ത്തന്നെ വെച്ചു. കത്തിവാളെടുത്തു് ഒരു ചൂട്ടും കെട്ടി കത്തിച്ചു് വയലിലേക്കോടി.

''ഇപ്പോൾ എങ്ങോട്ടു പോണു?'' തരാ ചോദിച്ചു.

''വയലൊന്നു നോക്കി വരാം. പുഴയിൽ ഭയങ്കരമായി വെള്ളം കയറിയിരിക്കുന്നു. വരമ്പെങ്ങാൻ പൊട്ടിയാൽ എല്ലാം

പോയതുതന്നെ.'' അതും പറഞ്ഞു് ചൂട്ടും വീശി വയലിലേക്കു പോയി.

കപാഹി തിഖറിനോടു പറഞ്ഞു: ''വന്നു കയറിയ ഉടനെ വയലു നോക്കാൻ പോയിരിക്കുകയാ. നെൽവയലു് രാത്രിക്കു രാത്രി എവിടെയാണു് ഓടിപ്പോകുന്നതു്? രാവിലെ പോയി നോക്കിയാൽ പോരേ? നമ്മോടു് ഒരു വാക്കുപോലും പറഞ്ഞില്ല. നേരെ വയലിലേക്കു് ഓടിയിരിക്കുന്നു. ഈ മനുഷ്യനു മറ്റെന്തിനെക്കുറിച്ചെങ്കിലും വല്ല ചിന്തയുമുണ്ടോ?''

തരാ കുറെ നേരം ഗ്ലചു് പോയ വഴിയെ നോക്കിനിന്നു്, പിന്നീടു് അവനുള്ള ഭക്ഷണം ഉണ്ടാക്കാൻ തുടങ്ങി.

## മുപ്പത്തിനാലു്

അടുത്ത ദിവസം.

കാർമേഘാവൃതമായ ആകാശം. രാത്രിയിലെ പേമാരിക്കു ശേഷം രാവിലെ മഴ അല്പം തോർന്നിരിക്കയാണെങ്കിലും വീണ്ടും പെയ്യാനുള്ള ഒരുക്കങ്ങൾ അണിയറയിൽ നടക്കുകയാണു്. ദക്ഷിണചക്രവാളത്തിൽ തുടർച്ചയായി മേഘഗർജനങ്ങളും കണ്ണഞ്ചിക്കുന്ന മിന്നൽപ്പിണരുകളും. ഏതോ അജ്ഞാതമായൊരു ആപത്തിനെ കാത്തുകഴിയുകയായിരുന്നു, പൃഥ്വിം. കുറച്ചു നിമിഷങ്ങൾക്കകംതന്നെ വീണ്ടും പേമാരി തുടങ്ങാനും മതി.

ഇങ്ങനെ ഇടമുറിയാതെ മഴ പെയ്താൽ അതിന്റെ ഫലം മോശമാകാനേ തരമുള്ളു.

രാവിലെ വയലിൽ ഉഴാൻ പോകാറുള്ള സമയത്തുതന്നെ ഗ്ലചു് എഴുന്നേററു. ഒരു തവണ നാലുപാടും കണ്ണോടിച്ചു. ഇന്നു് ഉഴാനാകുമെന്ന പ്രതീക്ഷയേയില്ല. നദിക്കരയിലെ നിലത്തു് ആകെ വെള്ളം കെട്ടിനില്ക്കുന്നു. പുഴ കര കവിഞ്ഞിട്ടില്ലെന്നതു സത്യം. പക്ഷേ, മഴവെള്ളംകൊണ്ടുതന്നെ വയലുകൾ നിറഞ്ഞുനില്ക്കുന്നു. അരയോളം വെള്ളം വയലിലുണ്ടു്. അല്പം പരിഭ്രമത്തോടെ അവൻ കുറെ ദൂരംവരെ ദൃഷ്ടികളയച്ചു. പിന്നീടു് മൺവെട്ടിയുമായി പുഴക്കരയിലേക്കു നടന്നു.

കപാഹിയും തരായും ഒന്നും പറയാൻ ധൈര്യപ്പെട്ടില്ല. ഗ്ലചിന്റെ മുഖവും ആകാശത്തെപ്പോലെതന്നെ ഘനഗംഭീര

മായി കാണപ്പെട്ടു. ഇന്നലെ വീട്ടിലെത്തിയതിനുശേഷം അവൻ ആരോടും സംസാരിച്ചിട്ടില്ല. കപാഹിക്കും തരാസ്സും ഒന്നും മനസ്സിലായില്ല.

ഗ്രാമീണരാകമാനം കത്തിയും മൺവെട്ടികളുമായി നദിക്കരയിൽ എത്തിയിരിക്കയാണെന്നു് അവിടെയെത്തിയപ്പോഴാ ഫ്ലചിനു മനസ്സിലായി. ഇരമ്പിക്കയറുന്ന വെള്ളത്തിൽനിന്നു് തങ്ങളുടെ വയലുകളെ രക്ഷിക്കാൻ പുഴക്കരയിൽ മണ്ണു കോരിയിട്ടു് അണകെട്ടുകയായിരുന്നു അവരെല്ലാം. ചുററുപാടുമുള്ള വനങ്ങളിൽനിന്നു് കാടും മരങ്ങളും മുറിച്ചു് മണ്ണും മരവുംകൊണ്ടൊരു അണ കെട്ടാൻ നേരമില്ല. ഇന്നു്, രാത്രിയായാലും വെള്ളപ്പൊക്കത്തിൽനിന്നു ഗ്രാമത്തെ രക്ഷിക്കാൻ അസാദ്ധ്യമെന്നു് അവർക്കു തോന്നി.

സിപാരിയാഗ്രാമത്തിലെ യുവാക്കളും വൃദ്ധന്മാരും എല്ലാം ജോലിയിൽ വ്യാപൃതരായിരുന്നു. അവരുടെ ധൈര്യം നശിച്ചിരുന്നു. ധനശിരിയെ തിരിച്ചയക്കണം. അല്ലെങ്കിൽ അവരാ മരണം വിതയ്ക്കും, തീർച്ച. മൺവെട്ടി, കത്തിവാൾ, കൈകൾ എല്ലാം കഴിവതുപോലെ നദിക്കരയിൽ മൺകൂമ്പാരങ്ങളുണ്ടാക്കുന്നതിൽ വ്യാപൃതങ്ങളാണു്. എങ്ങനെയെങ്കിലും ഒരു മുഴം ഉയരത്തിൽ വരമ്പിട്ടാൽ ഒരുപക്ഷേ, ആപത്തിൽനിന്നു രക്ഷ കിട്ടിയേനെ. ഈ ഭാഗത്തു പൊതുവെ നദീതീരം കുറച്ചു് ഉയന്നതാണു്. എളുപ്പത്തിൽ തകർന്നുപോവില്ല. താഴെ ഡാലിം ഗ്രാമത്തിന്റെ കരയും ഉയന്നതാണു്. മദ്ധ്യത്തിൽ അര നാഴികയോളം നദീതീരം താഴ്ന്നുകിടക്കുകയാണു്. ഈ പ്രദേശത്തുകൂടെയാണു് ഗ്രാമത്തിൽ അപകടം നുഴഞ്ഞുകയറുക പതിവു്.

ജീവൻ പണയംവച്ചുകൊണ്ടു് അവിശ്രമം പ്രഭാതംമുതൽ മദ്ധ്യാഹ്നംവരെ അവർ ഒത്തൊരുമിച്ചു് നദീതടം മണ്ണിട്ടുയർത്തി. മുള, മരം എന്നിവകൊണ്ടു് അണ കെട്ടി നിർത്തി. വലിയതോതിൽ മഴ പെയ്യില്ലെങ്കിൽ അണ തകരുകയോ വെള്ളം ഗ്രാമത്തിലേക്കു് ഇരച്ചുകയറുകയോചെയ്യില്ല.

മററുള്ളവരെല്ലാം പോയതിനുശേഷവും ഫ്ലചു് കുറേ നേരം തന്റെ വയൽവരമ്പിൽ മണ്ണുകോരി ഇട്ടുകൊണ്ടിരുന്നു. വെള്ളം കയറിയാൽ പുഴക്കരയിൽ പുതുതായി കൊത്തിത്തെളിയിച്ച അവന്റെ ഭൂമിയാണു് അധികവും വെള്ളത്തിന്റെ കെടുതി അനുഭവിക്കുക. അവസാനം വിശപ്പു് അസഹ്യമായപ്പോൾ

വയലിലേക്ക പിന്തിരിഞ്ഞു നോക്കിനോക്കി അവൻ വീട്ടി ലേക്ക മടങ്ങി.

ഉച്ചതിരിഞ്ഞിരിക്കുന്ന സമയം.

കപാഹിയും തരായും വളരെ വ്യഗ്രതയോടെ അവനെ കാത്തിരിക്കുകയായിരുന്നു. കുളത്തിൽ മുങ്ങി വീട്ടിൽ വന്നു കയറിയപ്പോഴേക്കും തരാ ചോറു വിളമ്പി. ചിന്താവിവശനാ യി അവൻ ഊണു കഴിച്ചു.

അവൻ വളരെ ക്ഷീണിച്ചിരുന്നു. എങ്കിലും വിശ്രമിക്കാൻ നേരമില്ലായിരുന്നു. അവൻ ഒരു കുപ്പായം എടുത്തിട്ടു. ഇറയിൽ തിരുകിയ ചാട്ടവാർ വലിച്ചെടുത്തു.

മുറുക്കാൻ അവൻെറ കൈയിൽ കൊടുത്തുകൊണ്ടു് കപാഹി ചോദിച്ചു: ''ഇനിയും എവിടെയെങ്കിലും പോകയാണോ?''

ഗുലചു് മൗനം പൂണ്ടതേയുള്ളു.

''തിഖർ ഇന്നലെയും വന്നിരുന്നു; ഇന്നും വന്നു് അവിടെ ഇരിക്കയാണു്.''

കപാഹിയുടെ വാക്കുകൾ തടഞ്ഞുകൊണ്ടു് ഗുലചു് തട്ടി ക്കയറി: ''എന്തിനാണു വന്നതു്? അവൻ എൻെറ വീട്ടിൽ എന്തിനിങ്ങനെ വന്നുകയറുന്നു?''

''ഒരാൾ മാത്രം വരുന്നതിൽ എന്താ ഇത്രയൊക്കെ കുററം? കേലായിയെ കൊണ്ടുപോയി പട്ടണത്തിലാക്കിയിരിക്കയ ല്ലേ? അവനെക്കുറിച്ചു ചോദിച്ചറിയാനും വന്നൂടെ?''

''തൻെറ ഏട്ടത്തിയില്ലേ അവിടെ? അവളോടു ചോദി ച്ചാൽ അവനെക്കുറിച്ചു് അറിയാൻ മേലേ? ഇവിടെ വന്നി രുന്നു്, വെററില മുറുക്കി സൊള്ളി ഇരുന്നാലേ അവനു് കേലാ യിയെക്കുറിച്ചറിയാൻ ഒക്കൂ എന്നുണ്ടോ? ഈ കഴിമടിയനു് മററു ജോലി ഒന്നുമില്ലേ? ഗ്രാമത്തിലെ ആണും പെണ്ണും പുഴ യിൽ അണകെട്ടാൻ ഇറങ്ങിയിരിക്കുന്നു. എന്നിട്ടു് ഇവൻ വന്നിരിക്കുന്നു ഇവിടെ സൊള്ളാൻ.''

കപാഹിക്കു ദേഷ്യംവന്നു. ഗുലചു് ഇങ്ങനെ ഒരിക്കലും അവളോടു് കടുത്തു് സംസാരിച്ചിട്ടില്ലായിരുന്നു. അവളും ഉരുളയ്ക്കുപ്പേരി കൊടുത്തു: ''നിങ്ങൾ മററുള്ളവരുടെ വീട്ടിൽ പോയി സൊള്ളാനിരിക്കാറില്ലേ? എനിക്കിതൊന്നും അറിയി ല്ലെന്നാണോ? ദിവസം പുലർന്നാൽ ഒരു തവണ ചേനിയെ പ്പോയി കണ്ടില്ലെങ്കിൽ മനസ്സമാധാനം കിട്ടില്ലല്ലോ? താൻ അദ്ധ്വാനിച്ചുണ്ടാക്കിയ കാശു് ചെലവാക്കി കേലായിയെ

ഗോലായിൽ കൊണ്ടുപോകാൻ എന്തായിരുന്നു പിന്നെ തിടുക്കം?''

ഗുലച് കഠോരശബ്ദത്തിൽ അലറി: ''കപാഹീ, ഇന്നു നല്ലതിനല്ല നിന്റെ പുറപ്പാട്. എന്റെ പണം ചെലവാക്കാനും നദിയിലേക്ക വലിച്ചെറിയാനും എനിക്കാണധികാരം. അതേക്കുറിച്ചു ചോദ്യംചെയ്യാൻ നീ ആര്? ഒരു വെപ്പാട്ടിപ്പെണ്ണിനു് ഇതിലെന്തു കാര്യം?''

''ഞാൻ വെപ്പാട്ടിതന്നെ. പക്ഷേ, പറയുന്നാളോ? മററുള്ളവന്റെ കെട്ടിയോളെ കൂട്ടിക്കൊണ്ടുപോയി പട്ടണത്തിൽ ചുററി നടക്കാനും ഉലാത്താനും നാണമില്ലല്ലോ. ഇവിടെയാണെങ്കിൽ കരഞ്ഞു ദൈവത്തെയും വിളിച്ച് ഈയുള്ളവർ കഴിയുകയായിരുന്നു.''

ഗുലച് പെട്ടെന്നു തിരിഞ്ഞുനിന്നു. അനിയന്ത്രിതമായ കോപത്തോടെ അവൻ ചാട്ടവാറുകൊണ്ടു് കപാഹിയെ തുരുതുരെ അടിച്ചു. ''ഒളിച്ചോടിവന്ന തേവിടിശ്ശി, പോ എന്റെ വീട്ടിൽനിന്നു്, ഇറങ്ങിപ്പോ.''

കപാഹി സ്തംഭിച്ചുനിന്നുപോയി. അവൾ കരഞ്ഞില്ല, നിലവിളിച്ചില്ല. അവൾ ദൃഢസ്വരത്തിൽ പറഞ്ഞു: ''അടിക്കും കഴിയുന്നത്ര അടിക്ക്. ഇപ്പോൾ എന്നെ അടിച്ചോടിച്ചാൽ നല്ലതാണല്ലോ. കേലായിയെ അവിടെ ചാകാൻ കൊണ്ടു കിടത്തിയിരിക്കയാണല്ലോ. ഇനി ചേനിയെ വീട്ടിലേക്കതന്നെ കൂട്ടിക്കൊണ്ടു വരാലോ? ഞാൻ ഇപ്പോൾത്തന്നെ ഇറങ്ങിത്തന്നേക്കാം. ഞാനാണല്ലോ നിങ്ങളുടെ വഴിയിലൊരു തടസ്സം.''

''പോ പോ. ആരു പറഞ്ഞു പോകണ്ടാന്നു്. പോ. എവിടെ വേണമെങ്കിലും പോ. ഞാൻ നിന്നെ തിരിച്ചു വിളിക്കാൻ വന്നാൽ എന്നെ പട്ടി എന്നു വിളിച്ചോ. കടവിൽ ബസിറത് തോണിയുംകൊണ്ടു് കാത്തിരിക്കുന്നുണ്ടാവും. പോ, അവൻ കാത്തിരിക്കുന്നുണ്ടാവും. ഇതൊന്നും എനിക്കറിയില്ലെന്നായിരിക്കും. നാഹറിനെ നിക്കാഹ് കഴിച്ച് ബസിറത്തിനെ കണ്ണെറിഞ്ഞു കുടുക്കിയവളല്ലേ നീ?''

തരാ ആകെ പരിഭ്രമിച്ചു. അവൾ ഗുലചിനെയും കപാഹിയെയും മാറി മാറി നോക്കിപ്പറഞ്ഞു: ''ഇന്നു നിങ്ങൾക്കെല്ലാം എന്തുപററി? എന്തൊരു ദുർനിമിത്തമാണിതു്? വഴക്കു കൂട്ടാൻ ഇവിടെ എന്തുണ്ടായി?''

ഗ്ഗലച് നേരെ പുറത്തേക്കു പോയി. അവൻ കെട്ടിയിട്ട പശുക്കളെയെല്ലാം അഴിച്ചുവിട്ട് ചേനിയുടെ വീടിനെ ലക്ഷ്യമാക്കി അവയെ തെളിച്ചു നടന്നു.

കപാഹി അല്പനേരം അവിടെത്തന്നെ നിന്നു. അവൾ തന്നോടുതന്നെ പറയുന്നതുപോലെ പിറുപിറുത്തു: ''എവിടെയും ആശ്രയമില്ലാതെ നട്ടംതിരിയുകയായിരുന്നു. ഞാൻ വന്നുകയറി ജീവിതത്തിന് ഒതുക്കവും ചിട്ടയും വരുത്തി. ഇന്നു ഞാൻ ഓടിവന്നവളായിരിക്കുന്നു. എന്നെ അപമാനിച്ച വീട്ടിൽ നിന്ന് ഇനി ഞാൻ ചോറു തിന്നില്ല. ബസിറത്തിൻെറയോ മററാരുടെയെങ്കിലുമോ കൂടെയാവട്ടെ. ഇവിടെനിന്നു പോകാം. കൈകളുണ്ട്, അദ്ധ്വാനിച്ചു തിന്നും. ഇല്ലെങ്കിൽ വിശാലമായ ദുനിയാവുണ്ട്. ഇരന്നിട്ടെങ്കിലും തിന്നോളാം. നിങ്ങളെല്ലാം തന്നെ ഇവിടെ സുഖിച്ചോ.''

ഒരു ചെറിയ പൊതി മടിയിൽ തിരുകി കപാഹി മെല്ലെ മെല്ലെ വീടുവിട്ടിറങ്ങി. ഡാലിംഘാട്ടിനെ ലക്ഷ്യമാക്കി നടന്നു.

പരിഭ്രാന്തയായി, തരാ കപാഹി പോയവഴി നോക്കി നിന്നു. അതിനുശേഷം ഇളയമ്മ ദൃഷ്ടിപഥത്തിൽനിന്നും തിരോധാനം ചെയ്തപ്പോൾ അവൾ സ്വയം പിറുപിറുത്തു: 'എന്താ സംഭവിക്കുന്നതെന്ന് എനിക്കു മനസ്സിലാവുന്നില്ല.'

വീട്ടിനകത്ത് ഒററയ്ക്കു കഴിയാൻ അവൾക്കു മടുപ്പുതോന്നി. അവൾ മുററത്തേക്കിറങ്ങി. ആകാശം അപ്പോഴും മേഘങ്ങളാൽ ആവൃതമായിരുന്നു. ആകെ ചൂടും തോന്നി. അധികം കഴിയാതെ നല്ല മഴ പെയ്യുമെന്നുതന്നെ തോന്നുന്നു. അവൾ മുററത്ത് ചേമന്തിപ്പൂവിൻെറ സമീപം ചെന്നുനിന്നു. രണ്ടു ചെടികളും ഉണങ്ങിയിരിക്കുന്നു. വാടിക്കരിഞ്ഞ കുറെ പുഷ്പങ്ങൾ കൊമ്പിൽ ഒടിഞ്ഞുതൂങ്ങിക്കിടക്കുന്നു.

തുടർന്ന് അവളുടെ ദൃഷ്ടി സൂര്യകാന്തിയിൽ പതിഞ്ഞു. രാവിലെ ഒരു പുഷ്പം വിടർന്നിരുന്നു. സൂര്യൻ പശ്ചിമദിക്കിലായതോടെ അതും പശ്ചിമദിക്കിന് അഭിമുഖമായി തിരിഞ്ഞു നിൽക്കുകയാണ്. സൂര്യൻ മേഘമാലകളിൽ മറഞ്ഞിരിക്കയാലാകാം പുഷ്പത്തിൻെറ സ്വതസ്സിദ്ധമായ കാന്തി അല്പം മങ്ങിയതുപോലെ തോന്നി. എങ്കിലും ദളങ്ങൾ വാടിയിരുന്നില്ല.

പശുക്കളെയും തെളിച്ച് ഗുലച് സിപാരിയാഗ്രാമത്തി ന്റെ അററംവരെ എത്തി. ജഘന്റെ വീട്ട് വളരെ ഉയർന്ന സ്ഥലത്താണ്. അവിടെ ഒരിക്കലും വെള്ളം കയറില്ല. പുഴ യിൽ വെള്ളം കയറുമെന്നതിനു സംശയമേ ഇല്ല. അവന്റെ വീട്ടിന്റെ മുററംവരെ വെള്ളം എത്തുകയില്ലെങ്കിലും വെള്ളം കയറിയാൽ കന്നുകാലികൾ ഒഴുകിപ്പോയേക്കും. ഇല്ലെങ്കിലും അവറ്റ തീററയ്ക്കു വിഷമിക്കേണ്ടിവരും. വെള്ളം കയറിയില്ലെ ങ്കിൽ മൂന്നുനാലു ദിവസം കഴിഞ്ഞ് തിരിച്ചു കൊണ്ടുപോവു കയുംചെയ്യാം.'

ഗുലച് ധൃതിയിൽ വീട്ടിലേക്കു മടങ്ങുകയായിരുന്നു. പെട്ടെന്ന് ചന്ദ്രനെ കണ്ടു. അവനും ധൃതിയിൽ വരികയായി രുന്നു.

''ചന്ദ്രൻ എവിടെനിന്നു വരുന്നു.?'' അവൻ നിന്നു.

''ടൗണിൽനിന്നു വരുന്ന വഴിയാണ്. ധനശിരിയിൽ ഫ്ളഡ് ഉണ്ടായേക്കാമെന്നറിഞ്ഞു. അവിടെ നല്ല വെള്ളപ്പൊ ക്കമാണ്. നമ്മുടെ പ്രദേശത്തും വെള്ളം കയറില്ലെന്നാരറിഞ്ഞു. 'റിലീഫി'നു വേണ്ട ഏർപ്പാടുചെയ്യണം. നിങ്ങൾ അന്നു സുഖ മായെത്തിയിരുന്നില്ലേ.''

''ങ്ഹ. ഒരുവിധം എത്തിച്ചേർന്നു. ഞങ്ങളിവിടെ ഒരു ബണ്ട് കെട്ടി. ഇതേവരെ ഒന്നും പററിയില്ല. പക്ഷേ, ഇനി മഴ തുടർന്നാൽ അതു നിലനിൽക്കില്ല.''

''ആകാശത്തേക്കു നോക്കിയില്ലെ? മഴയുടെ ലക്ഷണമുണ്ട്. നീ ഇങ്ങോട്ട് എവിടെ പോയിരുന്നു?''

''പശുക്കളെ കൊണ്ടുവിടാൻ. വെള്ളം കയറിയാൽ ആര് ഇതിനെയൊക്കെ ശ്രദ്ധിക്കും?''

''ശരി. നോ ടൈം. സംസാരിച്ചുനിൽക്കാൻ നേരമില്ല. ഞാൻ ടൗണിൽ എസ്. ഡി. ഒ. യെ കണ്ടു പറഞ്ഞിരിക്കയാ റിലീഫ് അയക്കാൻ. ഇവിടെയും ഒരു റിലീഫ് കമ്മററി ഉണ്ടാക്കണം. വെള്ളപ്പൊക്കമുണ്ടായാലോ. നിന്റെ പത്തായ ത്തിൽ നെല്ലില്ലേ?''

''കുറച്ചുണ്ട്.''

''മനുഷ്യൻ രക്ഷപ്പെട്ടേക്കും. ധാന്യം നഷ്ടപ്പെടാതെ സൂക്ഷിച്ചേക്കണം. കഷ്ടകാലം വരുന്നേയുള്ളൂ. ധാന്യവും പണ വും പൈസയും എല്ലാവർക്കും ആവശ്യമായിരിക്കും. ശരി, പരിഭ്രമിക്കണ്ട. ഞാൻ പോകട്ടെ.''

''ഞങ്ങൾക്ക പെട്ടെന്നു് കുഴപ്പമൊന്നും വരില്ല. എങ്കിലും നീ ശ്രദ്ധിച്ചേക്കണം.'' ഉലച് പറഞ്ഞു.

''ശരി ശരി. തീർച്ചയായും. നെല്ലു് മച്ചിന്റെ മേലെ കയററിയേക്കണം. ഞാൻ കടവിൽ പോയി ബസിറത്തിന്റെ തോണിയുമായി വരാം. സാധിക്കമെങ്കിൽ റിലീഫ് കാര്യത്തിനു് നീയും ഇറങ്ങണം.'

അതും പറഞ്ഞു് അവൻ പോയി. നിൽക്കാൻ അവനു നേരമില്ല. ധനശിരിയിൽ വെള്ളപ്പൊക്കമാണു്. ആകാശം ഇരുണ്ടു വരികയായിരുന്നു.

'വെള്ളം വന്നു് ഒഴുകിപ്പോയാലും ഞാൻ ആ ബസിറത്തിന്റെ തോണിയിൽ കയറില്ല.' ഉലച് സ്വയം നിശ്ചയിച്ചു. കപാഹിയെ വെറുക്കുന്നതുപോലെ ബസിറത്തിനെയും അവൻ വെറുത്തു.

ഉലച് മെല്ലെ വീട്ടിലേക്ക കയറി. മുററത്തു് അവൻ തെല്ലിട തങ്ങി. പെട്ടെന്നു് അവന്റെ ദൃഷ്ടികളും സൂര്യകാന്തിയിൽ പതിഞ്ഞു. വരാൻ പോകുന്ന സന്ധ്യയുടെ വിറങ്ങലിപ്പു് ആ പുഷ്പത്തിനെയും ബാധിച്ചിരിക്കുന്നു. അല്പനേരം പുഷ്പത്തെ നോക്കിനിന്നതിനുശേഷം അയാൾ പുഴക്കരയിലേക്ക ചെന്നു. അപ്പോഴേക്കും സന്ധ്യമയങ്ങിയിരുന്നു. മേഘാവൃതമായ ആകാശം ഭൂമിയിലേക്കു് ഇറങ്ങിവന്നിരിക്കയാണു്. അജ്ഞാതമായ ഭീതിയാൽ വയലിലെ ചെടികൾപോലും വിറങ്ങലിച്ചുനില്ക്കുകയാണെന്നു തോന്നി. അവൻ പുഴക്കരയിലെത്തി. ഭ്രാന്തുപിടിച്ചു് മദിച്ചുപുളച്ചുവരുന്ന ധനശിരിയെ കണ്ടപ്പോൾ അവന്റെ കണ്ണുനിറഞ്ഞു. വരമ്പു കവിഞ്ഞുമറിഞ്ഞൊഴുകാൻ ഇനി നാലു് അംഗുലം മാത്രമേ ബാക്കിയുള്ളു. വിഷാദമൂകനായി പോംവഴി കാണാതെ അവൻ വീട്ടിലേക്ക തിരിച്ചു. ദുഃഖനിർഭരമായ മിഴികളോടെ അവൻ തന്റെ വയലിലേക്ക നോക്കി കുറെ നേരം അങ്ങനെ നോക്കി നിന്നുപോയി—പിന്നീടു് ഒരു ഭ്രാന്തനെപ്പോലെ വീട്ടിലേക്ക മടങ്ങി.

''കപാഹി ഇളയമ്മയോ? എങ്ങോട്ടു്?'' ചന്ദ്രൻ ചോദിച്ചു.

കപാഹി തലയുയർത്തി നോക്കി.

''ഈ സന്ധ്യാസമയം എവിടെ പോകുന്നു?''

''നീ എവിടെനിന്നു വരുന്നു?''

''ടൗണിൽനിന്നു്. എങ്ങോട്ടു പോകാനിറങ്ങിയതാ?''

''എന്നെ വീട്ടിൽനിന്നു് ഇറക്കിവിട്ടിരിക്കുന്നു.''

''ഇറക്കിവിട്ടതോ? ആരു്?''

''ഖുലചു്.''

''കളി പറയല്ല. ശക്തിയായ മഴ വരുന്നു. ഇതെന്തൊരു പിള്ളര്കളിയാണു്. നേരു് പറയൂ. എന്തുണ്ടായി?''

''നേരാ പറയുന്നതു്. ഗോലാഘാട്ടിൽനിന്നു വരുമ്പോഠം ചേനി എന്തോ പറഞ്ഞിരിക്കും. ഇന്നലെമുതൽ മിണ്ടാട്ടമില്ല. ഇന്നെന്തോ പറഞ്ഞപ്പോഠം ചാട്ടവാറുകൊണ്ടടിച്ചിറക്കി.''

''എന്തു്? ഖുലചാണോ ഇതു് ചെയ്തതു്? ചേനി എന്താ പറഞ്ഞതു്?''

ചുററുപാടും ഒന്നു കണ്ണോടിച്ചതിനുശേഷം കപാഹി തുടർന്നു: ''ആ കാര്യം മററാർക്കും അറിയില്ല. ചേനിക്കു് ഒരു പക്ഷേ അറിയാം.''

''ഏതു കാര്യമാ?''

''പിന്നെന്തു കാര്യമാണു്? ബസിറത്തിൻെറ സംഗതി തന്നെ.''

''ബസിറത്തിൻെറ സംഗതിയോ? ബസിറത്തിൻെറ എന്തു സംഗതി?''

''അയാഠം നിമിത്തമാണല്ലോ ഞാൻ മുമ്പു് നാഹറിൻെറ വീട്ടിൽനിന്നും ഇറക്കപ്പെട്ടതു്.''

''അതിലെന്തിരിക്കുന്നു?!'' ചന്ദ്രൻ അല്പം ആവേശത്തോടെ ചോദിച്ചു.

''ബസിറത്തു് പിന്നീടു് വീട്ടിൽ വരുന്നതും കണ്ടിരിക്കും.'' കപാഹി പറഞ്ഞു.

''അപ്പോഠം?'' ചന്ദ്രൻ നേരെയൊന്നു കപാഹിയുടെ മുഖത്തേക്കു നോക്കി. എന്തോ വിഴുങ്ങിക്കൊണ്ടെന്നപോലെ അവഠം പറഞ്ഞു: ''ആരെങ്കിലും വല്ലതും പറഞ്ഞുകാണും.''

''ബസിറത്തു്, ഇവിടത്തെ ബസിറത്തല്ലേ?'' ചന്ദ്രൻ വീണ്ടും അവളുടെ മുഖത്തു നോക്കി. കപാഹി മുഖം കുനിച്ചു.

ചന്ദ്രൻെറ മുമ്പിൽ എത്രയോ സംഭവങ്ങഠം മിന്നിമറഞ്ഞു: ''അവൻ വരുന്നു. അതിലെന്താണുള്ളതു്?''

ആരോ ആ സംഭവം ഖുലചിനോടു പറഞ്ഞിരിക്കും. മുമ്പുള്ള കാര്യങ്ങളെല്ലാം അറിഞ്ഞു് അവൻ കോപാകുലനാ

യിരിക്കും. ചേനിതന്നെയായിരിക്കും അവനോട്ട് പറഞ്ഞിരിക്കുക.''

ചന്ദ്രൻ ഒന്ന് ആകാശത്തേക്ക് നോക്കി. പിന്നെ ശാന്ത ഭാവത്തിൽ പറഞ്ഞു: ''ഞാനും കുറെ നാളായി ഒരു സംഗതി പറയാൻ വിചാരിക്കയായിരുന്നു. ഡോണ്ട് മൈണ്ട്. ഗ്രലച് മുമ്പുതന്നെ തീർച്ചയാക്കിയതു് തരായെ വിവാഹംചെയ്യാനായിരുന്നു. പക്ഷേ, ഇടയ്ക്ക് എല്ലാം കുഴഞ്ഞുമറിഞ്ഞുപോയി. ഇപ്പോഴും നിങ്ങൾക്ക് അപ്രിയമില്ലെങ്കിൽ, നിങ്ങൾ ബസിറത്തിന്റെ കൂടെ പോകൂ. അവൻ ഒരുപക്ഷേ, നിങ്ങൾക്ക് വേണ്ടിയാണ് അവിവാഹിതനായി കഴിയുന്നതു്.ഗ്രലചിനെ വിട്ടു.''

വലിയ മഴത്തുള്ളികൾ വീണു തുടങ്ങി. ചന്ദ്രൻ ധൃതികൂട്ടി: ''ശരി. പിന്നീട്ട് എല്ലാം ആലോചിച്ചു ചെയ്യാം. ഇപ്പോൾ വാ, മഴ വരുന്നു. കടവിൽ ഒരുപക്ഷേ ബസിറത്തിന്റെ തോണി ഉണ്ടാകും. നമുക്ക് വേഗം പുഴ കടക്കാം.''

കപാഹി താൻ വന്നവഴി ഒന്നുകൂടി തൃഷ്ണാതുരയായി നോക്കി. പിന്നീട്ട് ഒന്നും പറയതെ, ചന്ദ്രന്റെ പിന്നാലെ കടവിലേക്ക് ധൃതിയിൽ നടന്നു.

ചന്ദ്രൻ തുടർന്നു: ''നോ എഫ്രൈയ്ഡ്. എല്ലാം ശരിയാക്കാം. നിന്നെ അടിച്ചു. അല്ലേ? ശരി, ഐ ഷാൽ സി. നീ ദുഃഖിക്കേണ്ട. എവറിഥിംഗ് ഓൾ റൈററ്. എല്ലാം ശരിയാകും.''

ആർത്തിരമ്പിവന്ന മഴയുടെ ശബ്ദത്തിൽ ചന്ദ്രൻ പിന്നീട്ട പറഞ്ഞതൊന്നും വ്യക്തമായില്ല. അവർ നീട്ടി നടന്നു.

## മുപ്പത്തിയഞ്ച്

അതൊരു കാളരാത്രിയായിരുന്നു.

കൂരിരുട്ട്. പേടിപ്പെടുത്തുന്ന കാളരാത്രി. ആകാശം പൊട്ടിത്തകരുകയായിരുന്നു. കാററിന്റെ ഘറഘറാരവം. ഹൃദയഭേദകമായ ഇടിമുഴക്കങ്ങൾ. കണ്ണഞ്ചിപ്പിക്കുന്ന മിന്നൽപ്പിണരുകൾ ഇടയ്ക്കിടെ മിന്നിമറഞ്ഞു.

പ്രളയം താണ്ഡവനൃത്തം വെക്കുകയായിരുന്നു. ധനശിരി കുലംതകർത്തൊഴുകി. മദമിളകിയ ജലപ്രളയം ബണ്ടുകളെ തകർത്തു് കൂരിരുട്ടിൽ ചിന്നിച്ചിതറി. നദിയുടെ ഇരമ്പൽ ഭയാക്രാന്തയായ ധരിത്രിയുടെ ആർത്തനാദംപോലെ മുഴങ്ങി ക്കേട്ടു. പ്രചണ്ഡമായും അനിയന്ത്രിതമായും നദി, ഭ്രാന്തു പിടി ച്ചവളെപ്പോലെ എല്ലാം തകർത്തൊഴുകി. അങ്ങകലെ കാട്ടു മൃഗങ്ങൾ നിലവിളി കൂട്ടി. നെൽവയലുകൾ ചരമഗീതമാല പിച്ചു.

''ഹർ ഹർ ഗർഗർ ഛർഛർ ചർർ....''

ഭയചകിതയായ പൃഥ്വിയുടെ ആർത്തനാദം മുഴങ്ങി.

മറെറാരു ശബ്ദവും കേൾക്കാതായി.

തരാ വിളക്കു കൊളുത്താൻ പലവട്ടം പരിശ്രമിച്ചുവെ ങ്കിലും വിഫലമായി. അതു് കെട്ടുകൊണ്ടിരിക്കുന്നു. ആകാശ ത്തെയും ഭൂമിയേയും വാ പിളർന്നുവരുന്ന കൂരിരുട്ടാകുന്ന പെരു മ്പാമ്പു വിഴുങ്ങുകയാണു്. കൂരിരുട്ടു് കൊടികുത്തി വാണു.

അർദ്ധരാത്രിയായിക്കാണും.

പുറത്തു് ഉഗ്രരൂപിണിയായ ധനശിരി.

അകത്തു് തലയിണയിൽ മുഖമമർത്തി ഗുലചു് കിടക്കുക യാണു്. അവന്റെ ഹൃദയത്തിൽ ആയിരമായിരം ദുഃഖചിന്ത കൾ തല ഉയർത്തി.

തരാ മെല്ലെമെല്ലെ വന്നു് അവന്റെ അരികിൽ നിന്നു. അവളുടെ സാന്നിദ്ധ്യം മനസ്സിലാക്കിയ ഗുലചു് കിടക്ക യിൽ നേരെ കിടന്നു.

''വല്ലാത്ത മഴയും കാററും. ഇളയമ്മ എവിടെപ്പോയി എന്നാരറിഞ്ഞു?'' തരാ പറഞ്ഞു.

ഗുലചു് ഒന്നും പറഞ്ഞില്ല.

കുറെ നേരം പുറത്തുള്ള ജലപ്രളയത്തെയും കോരിച്ചൊരി യുന്ന മഴയെയും ശ്രദ്ധിച്ചുനിന്നു് അവൾ തുടർന്നു. ''ഇന്നെന്താ ഉണ്ടായതു്? ഇളയമ്മയെ ഇത്രയൊക്കെ ശകാരിക്കുകയും അടി ക്കുകയുംചെയ്തതെന്തിനായിരുന്നു?''

ഗുലചു് അവളുടെ ഒരു കൈ ഇരുട്ടിൽ തപ്പിപ്പിടിച്ചു്, തന്റെ കൈയിൽ വച്ചു മൃദുലമായി പറഞ്ഞു: ''നിനക്കു് ഒന്നും അറിയില്ല തരാ; അതു വലിയ കഥയാണു്.''

തരാ അവൻെറ ശരീരത്തിൽ സ്നേഹത്തോടെ തലോടി ക്കൊണ്ടിരുന്നു.

''എന്താണുണ്ടായതു്?''

''ഒരിക്കൽ സഫിയത്തിൻെറ ആ പൊട്ടനു് നിന്നെ പിടിച്ചു കൊടുക്കാൻ ഗൂഢാലോചന നടത്തി. ഇപ്പോഴും തിഖറിൻെറ കൂടെ.... ഇതൊന്നും നീ അറിയുന്നുമില്ല.''

തരാ അവൻെറ അടുത്തേക്കു കുറെക്കൂടി നീങ്ങിനിന്നു് അവൻെറ കവിളുകളിൽ തലോടിക്കൊണ്ടു മൊഴിഞ്ഞു:

''എന്നാലെന്താ? അതിൽ ഇത്രയൊക്കെ അടിക്കാനും കുത്താനുമുണ്ടോ?'

''എനിക്കതു രസിച്ചില്ല. ഇന്നു് വല്ലാത്ത ദേഷ്യം വന്നു. എന്താണെന്നറിയില്ല. നിനക്കു ഖേദം തോന്നുന്നുണ്ടോ? നിന്നോടു സ്നേഹമുണ്ടെങ്കിൽ നിൻെറ ഇളയമ്മ തിരിച്ചു വരും. നീ വിഷമിക്കണ്ട.''

തരാ കട്ടിലിൽ ഇരുന്നു.

നിശ്ശബ്ദത.

അകലെ നദിയുടെ ഇരമ്പൽ തുടർന്നു. ഭൂമിയുടെ മാറിലേക്കു് ആകാശം ഇറങ്ങി, തകർന്നുവീഴുകയാണു്. അർദ്ധ രാത്രിയിൽ ആഞ്ഞുവീശിയ കൊടുങ്കാറ്റു് ഭ്രാന്തിളകി അലറി നടന്നു.

കുറെ നേരം അതും ശ്രദ്ധിച്ചുകൊണ്ടിരുന്ന ഗുലചു് പറഞ്ഞു: ''ധനശിരി അണ തകർത്തിരിക്കുന്നു. ആ ശബ്ദം കേട്ടില്ലേ?''

''പ്രളയജലം നമ്മുടെ വയലുകളെ മുക്കിക്കളയും.'' തരാ ചിന്താകുലയായി പ്രതിവചിച്ചു.

''നദിയിൽ പ്രളയജലം കയറുമ്പോഴും മനുഷ്യനു് അതിനെ നിയന്ത്രിക്കാനാവില്ല.'' ഗുലചു് സമാധാനിച്ചു.

പുരമുകളിൽ മഴയുടെ ശബ്ദം നിരന്തരം മുഴങ്ങിക്കേട്ടു. അങ്ങകലെ പ്രളയത്തിൻെറ കോലാഹലവും.

ഗുലചിൻെറ മാറിനോടു ചേർന്നു് തരാ കിടന്നു.

''നിനക്കു പേടിയാകുന്നോ?'' അവളെ തന്നോടു ചേർത്തു പിടിച്ചു് ഗുലചു് ചോദിച്ചു.

ഒന്നും പറയാതെ അവൾ ഗുലചിൻെറ മാറിൽ തല ചായ്ച്ചു.

''നിന്നെ ഒരിക്കലും എന്നിൽനിന്നു് അകററാൻ ആർക്കും സാദ്ധ്യമല്ല.'' തരായെ ഗാഢാലിംഗനത്തിൽ ബന്ധിച്ചു കൊണ്ടു് ഗുലചു് പറഞ്ഞു.

''പ്രളയജലം ഇരമ്പിവരുമ്പോൾ അതിനെ നിയന്ത്രിച്ചു നിർത്താൻ ആർക്കും സാദ്ധ്യമല്ല.'' ഗുലചു് അവളെ ഗാഢമായി ആശ്ലേഷിച്ചു.

''പ്രളയജലം ഈ വർഷത്തെ കൃഷിയൊക്കെ നശിപ്പിച്ചിരിക്കുന്നു. ഇളയമ്മയും പോയി. എല്ലാം പോയി. പോട്ടെ, നീ ഉണ്ടല്ലോ''

തരാ ദൃഢമായി ഗുലചിനെ കെട്ടിപ്പിടിച്ചു. ശങ്കാവിഹീനമായ അവളുടെ നിശ്വാസത്താൽ നനഞ്ഞ രാത്രിപോലും ഊഷ്മളമായി.

ഗുലചു് ശാന്തമായി പറഞ്ഞു: ''നീ....നീയാണു് എൻെറ എല്ലാം.'' അത്രയും വലിയൊരു സത്യം താൻ ജീവിതത്തിലൊരിക്കലും പറഞ്ഞിരിക്കില്ലെന്നു് ഗുലചു് വിചാരിച്ചു.

പുതുതായി വെട്ടിത്തെളിയിച്ചെടുത്ത ഭൂമിയെ ആ ജലപ്രളയം മുക്കിക്കളഞ്ഞു. മദമിളകിയ ധനശിരി തകർത്തൊഴുകുകയാണു്. നദിയുടെ ഒഴുക്കു് ഒരിക്കലും നിലയ്ക്കാറില്ല. നദി ഗതിശീലയാണു്.

രാത്രിയിലെ സൂര്യകാന്തി പ്രഭാതകിരണങ്ങളെ തേടുന്നു. ജീവിതം ഗതിശീലമാണു്.

''തരാ!''

തരാ ഒന്നും പറഞ്ഞില്ല.

തരായെ മാറോടണച്ചുകൊണ്ടു് ഗുലചു് വിചാരിച്ചു: പ്രളയജലത്തിനും നമ്മുടെ വീടിനെ കുത്തിയൊഴുക്കാൻ സാദ്ധ്യമല്ല. നമ്മുടെ വീടിൻെറ തറ ഉയർന്നതാണു്. ജർ....ജർ.... ഛർ....ഛർ.... മഴ തോരാതെ പെയ്യുകൊണ്ടിരുന്നു. ആ ശബ്ദത്തിനപ്പുറം ലോകമേ ഇല്ല. കൂടുതൽ ശക്തിയിലും ദൃഢതയിലും അവൾ ഗുലചിനെ കെട്ടിപ്പിടിച്ചു.

''നീയാണെൻെറ വീടു്....എൻെറ വയൽ....എൻെറ എല്ലാം.''

പൃഥ്വിയുടെ ഊഷ്മളഹൃദയത്തിൽ നനഞ്ഞ ആകാശം ഇറങ്ങിവന്നിരിക്കുന്നു. ധനശിരി തീരം തകർത്തൊഴുകുന്നു

പുതുതായി കൃഷിയോഗ്യമാക്കിയ നിലങ്ങളിൽ പ്രളയജലം ചെളികൊണ്ടു നിറച്ചിരിക്കയാണു്.

അപ്പോഴും ചന്ദ്രൻ ഒരുപക്ഷേ, റിലീഫിനെക്കുറിച്ചു് നിദ്രാവിഹീനനായി ചിന്തിക്കുകയാവാം. അല്ലെങ്കിൽ ഏതെങ്കിലും കൃപാഹിയെ സമാശ്വസിപ്പിക്കുന്നുണ്ടാകാം. വർഷകാലത്തു് പ്രളയജലം കയറിവന്നു. അതു് ഇറങ്ങിപ്പോവുകയും ചെയ്യും. എന്തിനു ഭയപ്പെടണം....?

